# വൈദികദർശനം

ഗ്രന്ഥകർത്താ

**കെ.എൻ. കൃഷ്ണൻ നമ്പൂതിരി**

പ്രസാധനം

**കെ.എൻ. പരമേശ്വരൻ നമ്പൂതിരി**

കീഴ്മുണ്ടയൂർ, പേരാമംഗലം



വിതരണം

**പഞ്ചാംഗം പുസ്തകശാല, കുന്നംകുളം**

# വൈദികദർശനത്തിന്റെ പ്രസക്തി

വേദവേദാന്തപണ്ഡിതനും ഋഷികല്പനുമായിരുന്ന കെ.എൻ. കൃഷ്ണൻ നമ്പൂതിരി ഋഗ്വേദത്തിലെ ആദ്യമന്ത്രവും തൊട്ടുണർത്തി മറ്റ് നിരവധി മന്ത്രങ്ങളുടേയും സൂക്തങ്ങളുടേയും അർത്ഥവും സങ്കല്പവും ആദ്ധ്യാത്മികമായി വിശദമാക്കിക്കൊണ്ട് എഴുതിയ ലേഖനങ്ങളുടെ സമാഹാരമാണ് വൈദികദർശനം. വൈദികഋഷിമാർ ദർശിച്ച ഉപനിഷത്തിന്റേയും ഭാഗവതത്തിന്റേയും ഭഗവത്ഗീതയുടേയും പിൻബലത്തിൽ വ്യാഖ്യാനിച്ച് വേദാന്തരംഗം എന്താണെന്ന് സാധാരണക്കാർക്കുംകൂടി സുവ്യക്തമാകുംവിധം പ്രകാശിപ്പിച്ചുതരുന്നു. ഇത് വായനക്കാരനെ വൈജ്ഞാനികമേഖലയിലേയ്ക്ക് ആനയിക്കുന്നതോടൊപ്പം ആദ്ധ്യാത്മികതയുടെ ഉദാത്തതലത്തിലേയ്ക്ക് ഉയർത്തുകയും ചെയ്യുന്നു. സമാധാനപരമായ സഹവർത്തിത്വത്തിനും സന്തോഷത്തിനും സഹായകമാകുംവിധം എങ്ങനെ ജീവിക്കണമെന്ന ഉപദേശം കൂടിയാണിത്. വേദമന്ത്രോപാസനയുടെ ഫലവും പ്രയോജനവും എന്താണെന്നും പ്രതിപാദിക്കുന്നുണ്ട്. അതോടൊപ്പം വേദത്തിന്റെ കർമ്മകാണ്ഡമായ യജ്ഞത്തിന്റെ പ്രസക്തിയും പ്രാധാന്യവും യാഗാദിക്രിയകൾ ചെയ്യുന്നവർക്കും അതാസ്വദിക്കുന്നവർക്കും കൃത്യമായ ധാരണയുണ്ടാകും വിധം സുലളിതമായി വിശദീകരിക്കുന്നു. ആദ്ധ്യാത്മികചിന്തയും അനുഷ്ഠാനങ്ങളുമെല്ലാം ഭൗതികജീവിതത്തിന്റെ ഭദ്രമായ നൈരന്തര്യത്തിന് വേണ്ടിയാണെന്ന യാഥാർത്ഥ്യം ഓർമ്മിപ്പിക്കുന്നതോടൊപ്പം സംതൃപ്തനും കൃതാർത്ഥനുമായി തീരാനുള്ള വഴിയെന്താണെന്നു ഇതിൽ വ്യക്തമാക്കുന്നു.

പ്രപഞ്ചസൃഷ്ടിക്ക് കാരണമായ ഈശ്വരന്റെ ഇച്ഛാശക്തിയുടെ ചെറിയൊരു ഘടകം ഓരോ വ്യക്തിയിലും ഓരോ വസ്തുക്കളിലുമുണ്ട്. പ്രവർത്തനബഹുലമാണ് ഈ പ്രപഞ്ചം. ഈ പ്രപഞ്ചമുള്ളിടത്തോളം കാലം ഈ പ്രവർത്തനപ്രക്രിയയിൽനിന്ന് വിട്ടുനിൽക്കാൻ ആർക്കും സാധ്യമല്ല. അപ്പോൾ പ്രവർത്തനം കൂടിയേ കഴിയൂ. ജനനം മുതൽ മരണം വരെ കർമ്മനിരതനായിരിക്കുന്ന മനുഷ്യൻ ഓരോരോ കാലഘട്ടത്തിൽ വിഹിതവും അവിഹിതവുമായ പലതും ചെയ്യുന്നു. ഓരോ കർമ്മത്തിനും ഓരോ ഫലമുണ്ടാകും. ആഗ്രഹിച്ചാലും ഇല്ലെങ്കിലും കർമ്മഫലം അനുഭവിക്കുകതന്നെ വേണം. വിഹിതകർമ്മങ്ങൾ ഗുണപരമായ ഫലം ഉളവാക്കുന്നതുപോലെ അവിഹിതകർമ്മങ്ങളുടെ തിക്തഫലങ്ങളും അനുഭവിക്കേണ്ടതായി വരും. സുഖവും ദുഃഖവും സമാധാനവും സംതൃപ്തിയുമെല്ലാം കർമ്മാനുഷ്ഠാനത്തെ ആശ്രയിച്ചായിരിക്കും. അപ്പോൾ ശ്രേഷ്ഠവും വിഹിതവുമായ സ്വധർമ്മാനുഷ്ഠാനങ്ങൾക്കാണ് പ്രാമുഖ്യം കല്പിക്കേണ്ടത്. ചെയ്യേണ്ടതുപോലെ ചെയ്താലേ കൃതാർത്ഥതയുണ്ടാകൂ. എത്ര ചെയ്തു എന്നതിനേക്കാൾ എങ്ങനെ, എന്തുഭാവനയോടെ ചെയ്തു എന്നതാണ് പ്രധാനം. ശരിയായ ഭാവന

യോടെ ദ്രവ്യം, ദേശം, കാലം എന്നിവ അനുകൂലമായിരിക്കുമ്പോൾ ശുദ്ധമനസ്സോടെ ഈശ്വരപ്രസാദം മാത്രം ലക്ഷ്യംവെച്ചുകൊണ്ട് ചെയ്യുന്ന കർമ്മങ്ങൾ മാത്രമേ ശ്രേയസ്കരവും ലോകക്ഷേമകരവും ആയിത്തീരൂ.

"ജീവിതത്തിൽ നേടേണ്ടതായ മഹത്തായ ഒരു ധനം ജീവിതമൂല്യം പ്രാപിക്കുക എന്നതാണ്. ഈ ലക്ഷ്യം പലർക്കും പലതാകില്ലേ എന്നു സംശയം വരാം. അങ്ങനെ പലതായി തോന്നിയാലും അതിന്റെയെല്ലാം ആത്യന്തിക വസ്ഥയിൽ അത് ഒന്നുതന്നെയാണ്. മറ്റുള്ള ലക്ഷ്യങ്ങളെല്ലാം ഒരിക്കൽ ഉണ്ടായി പിന്നെ നിഷ്പ്രയോജനമാകുന്നതാണ്. ധർമ്മിഷ്ഠരും അന്തർമുഖത്വം സിദ്ധിച്ചവരുമാണെങ്കിൽ അവർക്ക് ലക്ഷ്യം ഇന്നതെന്നു സുവ്യക്തമായി തെളിയുന്നു. അതായത് ജീവിതത്തെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഈശ്വരനെക്കുറിച്ചും ഉള്ളതായ ശരിയായ അറിവ് ഏതോ അതാണ് ആത്യന്തികലക്ഷ്യം. അതായത് വേദാന്തിയുടെ ഭാഷയിൽ പറഞ്ഞാൽ ബ്രഹ്മപ്രാപ്തി അഥവാ ആത്മസാക്ഷാത്കാരം. അത് കിട്ടുന്നില്ലെങ്കിൽ മറ്റെന്തുകിട്ടിയാലും ആ നഷ്ടബോധം തീരുന്നില്ല." കൃഷ്ണൻ നമ്പൂതിരി അസന്ദിഗ്ദ്ധമായി പ്രഖ്യാപിയ്ക്കുന്നു.

വിഹിതമായ നിത്യനൈമിത്തിക കാമ്യകർമ്മങ്ങളെല്ലാം വേദമന്ത്രോച്ചാരണത്തോടുകൂടിയാണ് ചിട്ടപ്പെടുത്തിയിരിക്കുന്നത്. എല്ലാം വേദാധിഷ്ഠിതവുമാണ്. കഠിനമായ തപസ്സിലൂടെ വൈദികഋഷിമാർ ദർശിച്ചും സങ്കല്പിച്ചും രൂപകല്പന ചെയ്തവയുമാണ്. ഋഷിമാർ പരോക്ഷവാദികളാകയാൽ മന്ത്രങ്ങളുടേയും ക്രിയകളുടേയും അർത്ഥവും ഉദ്ദേശവും വാചികമായി പറയാതെ സങ്കേതം കൊണ്ട് സൂചിപ്പിക്കുകമാത്രമാണ് ചെയ്തിട്ടുള്ളത്. അത്തരം സങ്കേതങ്ങളും സങ്കല്പങ്ങളും എന്തൊക്കെയാണെന്ന് അറിഞ്ഞാലേ അർത്ഥമറിഞ്ഞ് വേണ്ടതുപോലെ കർമ്മാനുഷ്ഠാനങ്ങളിൽ ഏർപ്പെടാനാകൂ. സാധാരണക്കാർക്ക് അപ്രാപ്യമായ ഈ നിഗൂഢാർത്ഥങ്ങളും വേദാന്തരംഗവും എന്തൊക്കെയാണെന്ന് 'വൈദികദർശന'ത്തിലൂടെ ബോദ്ധ്യപ്പെടുത്തുന്നു.

നമ്മുടെ പ്രവർത്തനം ഏതു രൂപത്തിലാവണം എന്നതാണ് വേദാർത്ഥവിചിന്തനം നടത്തി വ്യാഖ്യാനിയ്ക്കുന്നത്. പരിമിതികളെഭേദിച്ച് അപരിമിതമായ ചൈതന്യത്തിൽ അഥവാ ഇച്ഛാശക്തിയിൽ വിലയിക്കാനാണത്രെ വേദം ബോധിപ്പിക്കുന്നത്.

വേദമന്ത്രോപാസനയുടെ ഉദ്ദേശവും പ്രയോജനവുമെന്താണ്? എങ്ങനെയെല്ലാം ചെയ്താലാണ് സാഫല്യം അനുഭവവേദ്യമാകുക? വേണ്ടതുപോലെ ചെയ്തുതീർക്കാനുള്ള കഴിവ് എങ്ങനെയാണ് സിദ്ധിക്കുക? ബ്രഹ്മാനുഭൂതി എന്ന സ്ഥിതിയിൽ എത്തുക എന്ന മനുഷ്യന്റെ ജീവിതലക്ഷ്യം എങ്ങനെയാണ് സാർത്ഥകമായിത്തീരുക? ഇത്തരം സംശയങ്ങളെല്ലാം ദൂരീകരിച്ച് ഉദ്ദേശലക്ഷ്യങ്ങൾ ബോദ്ധ്യപ്പെടുത്തുംവിധമാണ് ഇതിൽ സവിസ്തരം പ്രതിപാദിച്ചിട്ടുള്ളത്.

ഇച്ഛാശക്തി പ്രധാനമായ ബോധചൈതന്യമത്രെ വേദത്തിലെ അഗ്നി.

അഗ്നിയെ സ്തുതിച്ചുകൊണ്ട് ആരംഭിക്കുന്ന ഋഗ്വേദത്തിലെ ആദ്യമന്ത്രത്തിന്റെ അർത്ഥവും ധ്വനിയും വ്യക്തമാക്കിയശേഷം മറ്റ് മന്ത്രങ്ങളും സൂക്തങ്ങളും അവയിലെ ഓരോ പദത്തിന്റേയും വ്യുൽപത്തിയും ഭാവതലങ്ങളുമടക്കം സുവ്യക്തമായി വ്യാഖ്യാനിയ്ക്കുന്നു. അതേത്തുടർന്ന് വേദത്തിന്റെ കർമ്മകാണ്ഡമായ യജ്ഞത്തിന്റെ പ്രസക്തിയും പ്രാധാന്യവും ചർച്ചചെയ്ത് കർമ്മത്തിന്റെ സങ്കല്പവും ഫലശ്രുതിയുമടക്കം വിശദമാക്കുന്നു.

ഋഗ്വേദമന്ത്രങ്ങൾ അർത്ഥബോധത്തോടെ ഈശ്വരാർപ്പണബുദ്ധ്യാ ജപിക്കുമ്പോൾ അന്തഃകരണത്തിലെ ആധുനികസംസ്കാരം നശിച്ച് ദൈവിക സംസ്കാരം വളരും. ഈ വളർച്ച ഒരുവനെ ആത്മോന്നതിയിലേക്ക് നയിക്കുന്നു എന്നതാണ് ഋഗ്വേദത്തിന്റെ സാർവജനീനമായ പ്രയോജനം; വൈദികദർശനം പ്രകീർത്തിക്കുന്നു. ഏത് അവസ്ഥയിലും ഹാനി വരാത്തവിധം തങ്ങളുടെ മനസ്സുപോലും ഭദ്രമായിത്തീരണമെന്നാവണം പ്രാർത്ഥന. അതിന് പാണ്ഡിത്യത്തേക്കാൾ ബാല്യഭാവത്തിലുള്ള നിഷ്കളങ്കതയാണ് വേണ്ടതെന്നും ഓർമ്മിപ്പിക്കുന്നു. പ്രപഞ്ചത്തിലുള്ള വസ്തുക്കളെല്ലാം ദൈവിക ഗുണവിശേഷമുള്ളതാകയാൽ ഏതു വസ്തുവിനേയും ദേവഭാവനയോടെ സമീപിച്ചാൽ അതിൽ നിന്ന് അഭീഷ്ടങ്ങളെ കറന്നെടുക്കാനാകുമെന്ന് ഉദ്ബോധിപ്പിക്കുന്നു. കാര്യമായ പ്രവർത്തിയൊന്നും ചെയ്യാതെ പ്രവർത്തിക്കുന്നവരുടെ കുറ്റം കണ്ടെത്താനാണ് അധികമാളുകളും ഉത്സാഹിക്കുന്നത്. എന്നാൽ സ്തുതിക്കാനാണ് നിന്ദിക്കാനല്ല ഋഗ്വേദം ഉപദേശിക്കുന്നത്. അതിനാൽ തന്നിൽനിന്ന് പുറമേ കാണപ്പെടുന്നതെന്തും സ്തുതിക്കു വിഷയങ്ങളാണെന്നും ഈ ഉദാത്തമനോഭാവമാണ് വേദപഠനത്തിലൂടെ നാം വളർത്തിയെടുക്കേണ്ടതെന്നും കൃഷ്ണൻ നമ്പൂതിരി ഉപദേശിക്കുന്നു. അതേസമയം ചെയ്യുന്ന കർമ്മങ്ങൾ താനാണ് ചെയ്യുന്നതെന്ന ഭാവം ഉണ്ടാവരുതെന്നും ഒന്നും തന്റെയല്ലെന്നും തനിക്കുള്ളതല്ലെന്നും ഓർമ്മിപ്പിക്കുന്നു. സ്വാർത്ഥാഹങ്കാരങ്ങൾക്ക് അടിമപ്പെട്ട മനുഷ്യൻ എന്തുചെയ്യുന്നതും തനിക്കും തന്റെ ആളുകൾക്കും വേണ്ടിയാണ്. ആ സങ്കുചിതമായ മണ്ഡലത്തിൽനിന്ന് നിസ്വാർത്ഥതയുടെ വിശാലമേഖലയിലേയ്ക്ക് പറന്നുയരുവാനുള്ള അഭ്യാസമാണ് യജ്ഞം എന്നും നിർവചിക്കുന്നു.

ഇങ്ങനെ വൈദികഋഷിമാർ ദർശിച്ചും അനുഭവിച്ചറിഞ്ഞതുമായ ഋഗ്വേദ മന്ത്രങ്ങളുടെ ജ്ഞാനകാണ്ഡവും കർമ്മകാണ്ഡവും അതേ ഉൾകാഴ്ചയോടെയും ആത്മാർത്ഥതയോടെയുമാണ് കെ.എൻ. കൃഷ്ണൻ നമ്പൂതിരി വ്യാഖ്യാനിച്ചിരിക്കുന്നത്. വേദമന്ത്രങ്ങളുടെ അർത്ഥവും ധ്വനിയും ആഴത്തിലും പരപ്പിലും ശ്രേഷ്ഠവും ഹൃദ്യവുമായവിധം അവതരിപ്പിക്കപ്പെട്ട ഈ വൈദികദർശനം അനുവാചകനെ അനുഭൂതിയുടെ മഹാശൃംഗത്തിലേയ്ക്ക് ഉയർത്തുമെന്ന് ഉറപ്പാണ്. അതുതന്നെയാണ് വൈദികദർശനത്തിന്റെ പ്രസക്തിയും.

തൃശ്ശൂർ **വടക്കുമ്പാട്ട് നാരായണൻ**
1.06.2017

# അവതാരിക

താപത്രയങ്ങളുടെ അടി നിരന്തരം ഏറ്റുകൊണ്ടിരുന്ന പ്രാചീന മനുഷ്യന്റെ ഹൃദയത്തിന്റെ നൊമ്പരത്തിന് കാവ്യഭംഗി തുളുമ്പുന്ന ഹൃദയസ്പർശിയായ രൂപം കൊടുത്ത ഭാരതീയ ഋഷിമാർ അവതരിപ്പിച്ചതാകണം 'തമസോമാ ജ്യോതിർഗമയ' എന്നു തുടങ്ങുന്ന മന്ത്രങ്ങൾ. സ്വാനുഭൂതിസമ്പന്നന്മാരായ ആ മഹാത്മാക്കൾ മനുഷ്യരാശിയെ ഒന്നായി കണ്ടുകൊണ്ട് അവരുടെ ദുഃഖം പകർത്തുകയും അതിന് പരിഹാരം നിർദ്ദേശിക്കുകയും ചെയ്തിട്ടുള്ള അമൂല്യനിധിയാണ് വേദങ്ങളും ഉപനിഷത്തുകളും. പല ഉപനിഷത് തത്വങ്ങളും വേദമന്ത്രങ്ങളുടെ വികാസമാണ് എന്ന് തന്നെ പറയാം. ഭാരതീയ തത്വശാസ്ത്രത്തിന്റെ അടിസ്ഥാനശിലകൾ നാല് മഹാവാക്യങ്ങളാണ് എന്ന് പറഞ്ഞാൽ എല്ലാവരും അംഗീകരിക്കും. ഈ നാല് മഹാവാക്യങ്ങളും നാല് വേദങ്ങളുമായി ബന്ധപ്പെട്ടവയാണ്.

'പ്രജ്ഞാനം ബ്രഹ്മ' (ഐതരേയം, ഋഗ്വേദീയം) 'അഹം ബ്രഹ്മാസ്മി' (ബൃഹദാരണ്യകം. യജുർവേദീയം) 'തത്ത്വമസി' (ഛാന്ദോഗ്യം, സാമവേദീയം) 'അയമാത്മാ ബ്രഹ്മ' (മാണ്ഡൂക്യം, അഥർവ്വവേദീയം)

നാല് യുഗങ്ങളിൽ പ്രഥമവും പ്രധാനവും കൃതയുഗമാണ്. അന്ന് ജനങ്ങളൊക്കെ മേധാശക്തിയുള്ളവരും കൃതകൃത്യരുമായിരുന്നു. അവരുടെ ലക്ഷ്യം ബ്രഹ്മം. അതിലേയ്ക്കുള്ള മാർഗ്ഗം പ്രണവം, അവരുടെ ഉപാസനയ്ക്ക് അത് മതിയായിരുന്നു. ത്രേതായുഗം വന്നപ്പോഴേയ്ക്കും ഏകാഗ്രതയ്ക്കും മേധാശക്തിക്കും ലോപം വന്നു. അവരുടെ ഈശ്വരസങ്കൽപത്തിന് ചില ഉപാധികളും പ്രതീകങ്ങളും ഒക്കെ ആവശ്യമായി വന്നു. പരമകാരുണികന്മാരായ ഋഷീശ്വരന്മാർ ഓംകാരത്തെ വികസിപ്പിച്ചെടുത്തതാണ് വേദമന്ത്രങ്ങൾ. യജ്ഞത്തിന് വേണ്ടി ഈ മന്ത്രങ്ങൾ അന്നത്തെ ജനങ്ങൾക്ക് ആവശ്യമായിരുന്നു. വേദം ഊന്നൽ കൊടുക്കുന്നത് യജ്ഞം തുടങ്ങിയ കർമ്മകാണ്ഡത്തിനാണ്. പക്ഷെ അതിലും ചിന്തോദ്ദീപകങ്ങളായ തത്വങ്ങൾ ഉൾകൊള്ളിച്ചിരുന്നു. പുരുഷസൂക്തം തുടങ്ങിയ മന്ത്രങ്ങളൊക്കെ ജ്ഞാനവുമായി ബന്ധപ്പെട്ടതാണ്. വേദങ്ങൾ പ്രധാനമായിട്ട് കർമകാണ്ഡത്തെ സൂചിപ്പിക്കുമ്പോൾ ഉപനിഷത്തുകൾ കർമ്മത്തിനപ്പുറമുള്ള ജ്ഞാനത്തിനാണ് പ്രാധാന്യം കൊടുക്കുന്നത്. ഈ ജ്ഞാനബീജങ്ങളെല്ലാം വേദത്തിലുള്ളതാണ്. അതിന്റെ അതിവിശദമായ ചർച്ചയാണ് ഉപനിഷത്തിലെ ജ്ഞാനകാണ്ഡത്തിൽ മുഴങ്ങികേൾക്കുന്നത്.

കഠോപനിഷത്തിൽ, സംസാരക്കൂരിരുട്ടിൽ പൊട്ടക്കിണറ്റിനുള്ളിൽ നട്ടം തിരിയുന്ന അജ്ഞന്മാരുടെ ദയനീയമായ ചിത്രം കാവ്യാത്മകമായ ഭാഷയിൽ ഋഷി വരച്ചുകാട്ടിയിട്ടുണ്ട്.

അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയം ധീരാഃ പണ്ഡിതംമന്യമാനാഃ
ദന്ദ്രമ്യമാണാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാഃ.

(അജ്ഞാനത്തിന്റെ ഉള്ളിൽ വസിക്കുന്ന മനുഷ്യർ തങ്ങൾ പണ്ഡിതന്മാരാണെന്നും ധീരന്മാരാണെന്നും നടിച്ച് വഴിയറിയാതെ പൊട്ടക്കിണറ്റിൽ ചുറ്റിക്കൊണ്ടിരിക്കുന്നു) ഏതാണ്ട് ഇതേ ആശയം പത്തൊമ്പതാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിൽ ജീവിച്ചിരുന്ന ജി.എം. ഹോപ്കിൻസ് എഴുതിയത് വായിക്കുന്നത് കൗതുകകരമായിരിക്കും. അദ്ദേഹത്തിന്റെ പ്രാർത്ഥന ഇങ്ങനെ:

Lead kindly light
Amidst the encircling gloom
Lead thou me on!
The night is dark and
I am far from home
Lead thou me on!

(വെളിച്ചം കാണിക്കൂ, ചുറ്റുപാടും കട്ടികൂടിയ ഇരുട്ടാണ്. ഞാൻ വീട്ടിൽ നിന്നും (സ്വരൂപത്തിൽ നിന്നും) വളരെ അകലെയാണ്. ദയവുചെയ്ത് എന്നെ വെളിച്ചത്തിലേയ്ക്ക് നയിക്കൂ.)

ഏത് രാഷ്ട്രമായാലും ഏത് മതമായാലും ചിന്തിക്കുന്നവന്റെ ഉള്ളിൽ ഈ പ്രാർത്ഥന പൊന്തിവരും. ഈ ചിന്തയ്ക്ക് കാലപ്പഴക്കമില്ല. ഇത് ഏതു കാലത്തും നൂതനമാണ്. ഈ സംസാരമാകുന്ന പൊട്ടക്കിണറ്റിൽ നിന്നും പുറത്തുവരുന്നതുവരെ ഇതാവും സത്യാന്വേഷികളുടെ പ്രാർത്ഥന. ഈ മാതിരി വേദനകൾക്കും അതിനുള്ള പരിഹാരങ്ങൾക്കും യുക്തിയുക്തമായ പരിഹാരം നിർദ്ദേശിക്കുന്നതാണ് വേദരാശികൾ. മഹാകവി കാളിദാസൻ തന്റെ വിഖ്യാതമായ രഘുവംശം എന്ന കാവ്യത്തിൽ പറഞ്ഞ ഒരു കാര്യം ഓർമ്മയിൽ വരുന്നു. ഒരു ലേഖനം അല്ലെങ്കിൽ ഒരു പുസ്തകം വിലയിരുത്തുമ്പോൾ നിർബന്ധമായും അതിലെ മൂന്ന് ഘടകങ്ങൾ ശ്രദ്ധിക്കണം. 1) അതിന്റെ വിഷയം 2) അതെഴുതിയ ആൾ 3) എഴുതിയ വിധം.

'വൃത്തം രാമസ്യ
വാത്മീകേഃ കൃതി
തൗ കിന്നര സ്വരൗ'

ഇത്രയുമായാൽ ആനന്ദലബ്ധിക്ക് ഇനി മറ്റൊന്നും വേണ്ട എന്നാണ് മഹാകവി പറയുന്നത്. ഇതാണ് എനിക്ക് ശ്രീ കെ.എൻ.നമ്പൂതിരിയുടെ 'വൈദികദർശനം' എന്ന ഗ്രന്ഥം വായിച്ചപ്പോൾ തോന്നിയ ആശയം. വിഷയം വേദം, ലേഖകൻ ശ്രീ കൃഷ്ണൻനമ്പൂതിരി, പറഞ്ഞിരിക്കുന്നത് ലളിതവും സുന്ദരവുമായ ഭാഷയിൽ. ഇതിൽ കൂടുതൽ എന്താണ് നമുക്ക് പ്രതീക്ഷിക്കാനുള്ളത്? എനിക്ക് ശ്രീ കൃഷ്ണൻ നമ്പൂതിരിയുമായിട്ട് അനേകവർഷ

ങ്ങളുടെ അടുത്ത പരിചയം ഉണ്ട്. വേദത്തിൽ ഇത്രയും അവഗാഹമുള്ള ആളെ ഞാൻ കണ്ടിട്ടില്ല. സാധാരണവേദപണ്ഡിതന്മാർ തനി യാഥാസ്ഥിതി കന്മാരാണ്. കാലത്തിനനുസരിച്ചുള്ള വ്യാഖ്യാനം അവർക്കറിയില്ല. പണ്ട് പഠിച്ചത് കാര്യമറിയാതെ ആവർത്തിച്ചുകൊണ്ടിരിക്കുന്ന യന്ത്രങ്ങളെപ്പോ ലെയാണ് അവർ. കാളിദാസന്റെ ഭാഷയിൽ 'വേദാഭ്യാസ ജഡന്മാർ.' വേദ ത്തിന്റെ അർത്ഥം അറിയണമെന്നും അറിയേണ്ടെന്നും രണ്ടഭിപ്രായങ്ങൾ അവരുടെ ഇടയിലുണ്ട്. യാഥാസ്ഥിതികത്വത്തിന് ഇതിൽ കൂടുതൽ ഒരു തെളിവ് ആവശ്യമുണ്ടോ? ശ്രീ. കൃഷ്ണൻ നമ്പൂതിരി അവരിൽ നിന്നെല്ലാം തികച്ചും വ്യത്യസ്തനാണ്. ആധുനിക കാലഘട്ടത്തിലെ നൂതനങ്ങളായ ചിന്താധാരകളെല്ലാം അദ്ദേഹം സ്വായത്തമാക്കിയിട്ടുണ്ട്. അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ വേദവ്യാഖ്യാനം തികച്ചും പുതുമയുള്ളതാണ്. വീണ്ടും കാളി ദാസനെ ഉദ്ധരിക്കട്ടെ;

'അദ്ധ്യാപകർ രണ്ട് തരക്കാരാണ്. ഒരു കൂട്ടർ നല്ല അറിവുള്ളവരാണ്. പക്ഷെ പറഞ്ഞുകൊടുക്കാൻ അറിയില്ല. മറ്റേക്കൂട്ടർ എല്ലാം വാചാലമായി പറയും. പക്ഷെ ഉള്ള് പൊള്ളയാണ്. അറിവും അത് പകർന്നുകൊടുക്കാ നുള്ള കഴിവും ആർക്കുണ്ടോ അദ്ദേഹമാണ് ശരിയായ അദ്ധ്യാപകൻ.'

ശ്രീ. കൃഷ്ണൻനമ്പൂതിരി നല്ല ഒരു അദ്ധ്യാപകൻ കൂടിയാണ്. ധാരാളം വായിച്ച് ആ വായന ഉൾക്കൊണ്ട് അതിന്റേതായ ഭാഷയിൽ പറഞ്ഞ് ഫലി പ്പിക്കാനുള്ള അസാധാരണമായ കഴിവുകൊണ്ട് അനുഗൃഹീതനാണ് അദ്ദേ ഹം. പാശ്ചാത്യവും പൗരസ്ത്യവുമായ എട്ട് പഠനപ്രക്രിയകൾ ഉണ്ട്. അതിൽ പാശ്ചാത്യമനഃശാസ്ത്രം അനുസരിച്ച് വിദ്യാഭ്യാസത്തിന് നാല് പടവുകൾ ഉണ്ട്. 1) വായന 2) മനസ്സിലാക്കൽ 3) ഉറപ്പിക്കൽ 4) ഉൾക്കൊള്ളൽ. വായി ക്കുന്നത് പലതും ശരിക്ക് ഉൾക്കൊള്ളണമെന്നില്ല. പക്ഷേ ആവർത്തിച്ചാ വർത്തിച്ച് വായിക്കുമ്പോഴാണ് നമ്മൾ മനസ്സിലാക്കുന്നു എന്ന തലത്തിൽ എത്തുന്നത്. കാലം കഴിയുമ്പോൾ മനസ്സിലായി എന്നു വിചാരിക്കുന്നവ മറ ന്നുപോയേയ്ക്കാം. അതുറപ്പിക്കലാണ് Consolidation എന്ന പടവ്. എങ്ങനെ ഉറപ്പിക്കും? മനസ്സിലായത് നിഷ്കൃഷ്ടമായി മനനം ചെയ്ത് ഉറപ്പിക്കുക തന്നെ വേണം. അങ്ങനെ വന്നാൽ പാറയിൽ കൊത്തിവച്ചതുപോലെ ആ അറിവവിടെ നിൽക്കും. അതും കഴിഞ്ഞാൽ പരമപ്രധാനമായ നാലാമത്തെ തലത്തിലേയ്ക്ക് എത്തുകയായി. അതാണ് സ്വാംശീകരണം. ഭാരതീയവിദ്യ ഭ്യാസസമ്പ്രദായം ഒന്നുകൂടി ഉയർന്ന തലത്തിലാണ്. വിദ്യാഭ്യാസത്തിന്റെ പ്രാഥമികതലങ്ങളെപറ്റി ഒന്നു സൂചിപ്പിച്ചുകൊണ്ട് പറയുന്നു.

"അധീതി ബോധാചരണ പ്രചാരണൈഃ" മുമ്പ് സൂചിപ്പിച്ച നാല് പടവു കൾ കഴിയുമ്പോൾ അധീതി എന്ന പടവായി. അടുത്ത പടവ് സ്വാംശീകര ണമാണ്. അതായത് ബോധം. ആദ്യത്തേത് പരോക്ഷാനുഭൂതി ആണെങ്കിൽ ബോധം അപരോക്ഷാനുഭൂതി ആണ്. വിദ്യാഭ്യാസം ആ പടവിൽ നിന്നാൽ പോരാ താൻ സ്വാംശീകരിച്ചത് താനെപ്പോഴും ആചരിയ്ക്കണം. അതു മാത്രം പോരാ അത് പ്രചരിപ്പിക്കുകയും വേണം. ശങ്കരാചാര്യസ്വാമികൾ മുതലുള്ള

നമ്മുടെ ആചാര്യന്മാരുടെ ഒരു നീണ്ട പരമ്പര ഈ അധീതിബോധാചരണ പ്രചാരണം നടത്തിയവരല്ലേ? ശ്രീ കൃഷ്ണൻനമ്പൂതിരി ഈ പടവുകളിൽ കൂടിയൊക്കെ വന്ന ഒരു മഹാത്മാവാണ്. വേദത്തിലെ പല മന്ത്രങ്ങളും വികസിപ്പിച്ചെടുത്തതാണ് ശ്രീമദ്ഭാഗവതം എന്ന് ഉദാഹരണസഹിതം അദ്ദേഹം എനിക്ക് പറഞ്ഞുതന്നിട്ടുണ്ട്. ഉദാ: 'തവേദം വിശ്വം അഭിതഃ പശവ്യം' എന്നു തുടങ്ങുന്ന മന്ത്രം ആണ് വൃന്ദാവനസങ്കൽപത്തിന്റെ ബീജം എന്ന് യുക്തിഭദ്രമായി അദ്ദേഹം സമർത്ഥിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഇത് ഒരു ഉദാഹരണം മാത്രം. ഇതുപോലെ അനവധി വേദമന്ത്രങ്ങളെ വികസിപ്പിച്ചെടുത്തതാണ് ഭാഗവതത്തിലെ പല സങ്കൽപങ്ങളും.

ഒരു ഉദാഹരണം കൂടി ഉദ്ധരിക്കാം:

വാമനാവതാരസങ്കൽപം വികസിപ്പിച്ചതും ഒരു വേദമന്ത്രത്തിൽ നിന്നാണ്. ഇതാണാ മന്ത്രം.

"ഇദം വിഷ്ണുർ വിചക്രമേ
ത്രേധാ നി ദധേ പദം
സമൂള്ഹമസ്യപാംസുരേ
ത്രിണീ പദാ വിചക്രമേ"

(സർവ്വവ്യാപനശീലനായ വിഷ്ണു ഈ ലോകം മുഴുവൻ സവിശേഷമായി ആക്രമണം ചെയ്ത് മൂന്ന് തരത്തിൽ തന്റെ പാദം നീട്ടിവെച്ച് ഉറപ്പിച്ചു. വിഷ്ണുവിന്റെ പൊടിപുരണ്ട പാദത്തിൽ അഖിലപ്രപഞ്ചവും അന്തർഭവിച്ചിരിക്കുന്നു.)

ഉദാഹരണങ്ങൾ ഇതുപോലെ അനവധിയുണ്ട്.

അതിപ്രാചീനവും അതേസമയം ഉള്ളടക്കം കൊണ്ട് അതിനൂതനവും സാർവജനീനവുമായ ഒരു വാക്ക് ഉണ്ടോ, ഉണ്ടെങ്കിൽ അതേത്? എന്നു ചോദിച്ചാൽ നിസ്സംശയം മറുപടി പറയാം. അങ്ങിനൊരു വാക്കുണ്ട്, അതിന്റെ പേരാണ് വേദം.

പ്രാചീനഭാരതത്തിൽ മാത്രമല്ല അന്യഭാഷകളിലേയ്ക്കും ഇത് കുടിയേറിയിട്ടുണ്ട്. ഇത്രയും പ്രചാരമുള്ള ഒരു വാക്ക് ഇല്ലെന്ന് മാക്സ്മുള്ളറെപ്പോലുള്ള പാശ്ചാത്യമനീഷികൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. 'അമേരിക്കൻ വേദ' എന്നൊരു പുസ്തകം ഞാൻ അടുത്തകാലത്ത് വായിക്കുകയുണ്ടായി. അതിൽ ഗ്രന്ഥകാരൻ പറഞ്ഞിട്ടുണ്ട്, വേദം എന്ന വാക്ക് അമേരിക്കൻ ഇംഗ്ലീഷിൽ അവരുടെ ഭാഷ പോലെ തന്നെ അവർ ഉപയോഗിക്കുന്നുണ്ട്. അതുപോലെ തന്നെ ഇന്ത്യൻ തത്വശാസ്ത്രവുമായി ബന്ധപ്പെട്ട അനേകം വാക്കുകൾ അമേരിക്കൻ ഇംഗ്ലീഷിലേയ്ക്ക് കടന്നുകൂടിയിട്ടുണ്ട്. ബ്രഹ്മം, ആത്മാവ്, ജ്ഞാനം, നിർവാണം, കർമം, ബോധം തുടങ്ങിയ ഉദാഹരണങ്ങൾ.

വേദം എന്നുപറഞ്ഞാൽ ജ്ഞാനം, ബോധം എന്നൊക്കെ അർത്ഥം "വിദ് ജ്ഞാനേ", "വിദ്സത്തായാം", "വിദ് വിചാരണേ" തുടങ്ങിയ ധാതുക്കൾ വേദത്തിന്റെ അർത്ഥം വിശദീകരിക്കുന്നു. "വേദയതി വേദഃ" എന്നും പറയാം.

വേദത്തെ ഒരു വലിയ വൃക്ഷമായി സങ്കൽപ്പിച്ചുള്ള വിവരണങ്ങൾ പല പുരാണങ്ങളിലും കാണാം. "നിഗമ കൽപതരു" (വേദകൽപവൃക്ഷം) എന്നു ഭാഗവതം. 'The Veda Tree' എന്ന് മാക്സ്മുള്ളർ പറഞ്ഞിട്ടുണ്ട്. വേദവൃക്ഷത്തിന്റെ ഫലമാണ് ഭാഗവതം എന്ന് ഭാഗവതകർത്താവ്. പുഷ്പമില്ലാതെ ഫലം ഉണ്ടാവുകയില്ലല്ലോ. പുഷ്പമേത് എന്ന ഡോയ്സൻ മാത്രമേ പറഞ്ഞിട്ടുള്ളു. അദ്ദേഹത്തിന്റെ വാക്കുകൾ കേൾക്കുക. "ഇന്ത്യയുടെ ജ്ഞാനവൃക്ഷത്തിൽ വിരിഞ്ഞ ഏറ്റവും മനോഹരമായ പുഷ്പം ഉപനിഷത്താണ്."

പാരിന്റെ അടിത്തട്ട് കണ്ടറിഞ്ഞവരായിരുന്നു ഭാരതത്തിലെ പൂർവ്വികരായ നമ്മുടെ മഹർഷീശ്വരന്മാർ. നിരന്തരമായ ശ്രവണ-മനന-നിധിധ്യാസനത്തിൽ കൂടി അവർ സത്യം സാക്ഷാത്ക്കരിച്ചു. സാക്ഷാത്കരിക്കുക എന്നു പറഞ്ഞാൽ; അനുഭവവേദ്യം ആവുക. നേരിട്ട് ബോധ്യം ആവുക; എന്നൊക്കെ അർത്ഥം പറയാം. മഹർഷിമാർ അവരുടെ ധ്യാനത്തിൽ കണ്ടവയാണ് മന്ത്രങ്ങൾ. അവർ സൃഷ്ടാക്കളോ, കർത്താക്കളോ അല്ല. കാണാനും കേൾക്കാനും നമ്മെ അവർ ആഹ്വാനം ചെയ്യുന്നു. "ശൃണ്വന്തു" "പശ്യേമ" തുടങ്ങിയ പദങ്ങൾ പലേ ഇടങ്ങളിലും കാണാം. ഇവിടെ കേൾക്കുക, കാണുക തുടങ്ങിയ പദങ്ങൾ സാക്ഷാത്ക്കരിക്കുക എന്ന അർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത്.

സത്യം സാക്ഷാത്കരിച്ച മഹർഷിമാർ ശുദ്ധജ്ഞാനത്തിന്റെ ദന്തഗോപുരത്തിലിരിക്കാതെ താഴോട്ട് ഇറങ്ങിവന്ന് ജീവിതത്തെ സമഗ്രമായി വീക്ഷിച്ചു.

"തന്നാൽ കരേറ്റേണ്ടവർ എത്ര പേരോ താഴത്ത് പാഴ്ക്കുണ്ടിൽ
അമർന്നിരിക്കെ
താനൊറ്റയായ് ബ്രഹ്മപദം കൊതിക്കും താപോനിധിക്കെന്തൊരു
ചാരിതാർത്ഥ്യം"

എന്ന് അവർ ചിന്തിച്ചു. സംസാരനദിയിൽ പെട്ട് മുങ്ങി താഴാൻ പോകുന്ന മനുഷ്യരാശിയോട് അവർ വിളിച്ചു പറഞ്ഞു, എങ്ങനെ ജീവിക്കണം, എന്താണ് ജീവിതലക്ഷ്യം, ലക്ഷ്യപ്രാപ്തി എങ്ങനെ നേടാം എന്ന് തുടങ്ങിയ ചോദ്യങ്ങളും ഉത്തരങ്ങളും.

ഭാരതത്തിലും അന്യനാട്ടുകാരിലും ഉള്ള കുറേ ആളുകളെങ്കിലും പറയുന്നത് കേട്ടിട്ടുണ്ട്; ഒന്നും ചെയ്യാതെ മിണ്ടാതിരിക്കാനാണ് വേദാന്തം ആവശ്യപ്പെടുന്നത് എന്ന്. ഇത്രയും വലിയ വങ്കത്തവും വിഡ്ഢിത്തവും അജ്ഞതയിൽ നിന്നേ പൊന്തി വരൂ. നമ്മുടെ തത്വശാസ്ത്രം നമ്മളോട് ആവശ്യപ്പെടുന്നത് നല്ലവണ്ണം കർമ്മം ചെയ്യൂഎന്നാണ്. "യോഗഃ കർമ്മസു കൗശലം" പക്ഷെ കർമ്മഫലത്തോട് ഒട്ടിപിടിക്കരുത് എന്ന് മാത്രം. ജീവിതയാത്ര സുഗമമാക്കാൻ അവർ നാല് ആശ്രമങ്ങൾ നിർദ്ദേശിച്ചു. അവ യഥാക്രമം ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം എന്നിവയാണ്. ഇതിൽ ഓരോ ആശ്രമത്തിലും അതിന്റെ ചിട്ട അനുസരിച്ചിട്ട് ഭംഗിയായി ജീവിക്കണം

എന്നാണ് ശാസ്ത്രം പറയുന്നത്. എന്നുതന്നെയല്ല ഗൃഹസ്ഥൻ സമ്പാദിക്കണം എന്നുകൂടി പറയുന്നുണ്ട് ധാർമ്മികരീതിയിൽ എന്ന് നിർബന്ധം. ഈ ആശ്രമങ്ങളൊക്കെ ജീവിതത്തിന്റെ ഓരോരോ കുപ്പായങ്ങളാണ്. ആവശ്യം കഴിഞ്ഞാൽ അവ വലിച്ചൂരി എറിയണം. രാജാവ് മണിമാളികയിലിരുന്ന് രാജ്യം ഭരിക്കുമ്പോൾ അദ്ദേഹത്തിന് നല്ല ബോധം വേണം ഈ രാജ്യഭരണം കഴിഞ്ഞാൽ ഞാൻ പോകേണ്ടത് കാട്ടിലേയ്ക്കാണ് എന്ന്. ഫലത്തെപറ്റി ചിന്തിക്കാതെ നിഷ്കാമ കർമ്മം അനുഷ്ഠിക്കുന്ന കർമ്മയോഗികൾക്കേ ഇത് സാധ്യമാകൂ. രഘുവംശരാജാക്കന്മാരെപ്പറ്റി മഹാകവി കാളിദാസൻ എഴുതിയ ഈ ശ്ലോകം ശ്രദ്ധിക്കൂ;

“ഭവനേഷു സുധാസിതേഷു പൂർവ്വം
ക്ഷിതിരക്ഷാർത്ഥമുശന്തിയേ നിവാസം
നിരതൈകപതിവ്രതാനിപശ്ചാത്
തരു മൂലാനി ഗൃഹീ ഭവന്തി തേഷാം”

ശ്രീ. കൃഷ്ണൻനമ്പൂതിരിയുടെ വൈദികദർശനം എന്ന ഗ്രന്ഥത്തെ, അതിന്റെ ഉള്ളടക്കത്തെ ആസ്പദമാക്കി മൂന്ന് വിഭാഗങ്ങളായി തിരിക്കാം.

1) **വൈദികദർശനം**: വേദ അനഭിജ്ഞന്മാർക്ക് വേദത്തെ പറ്റി പഠിക്കാൻ പറ്റിയ തരത്തിലാണ് ഇതിന്റെ രചന. വേദം; അതിന്റെ ഉള്ളടക്കം; അതെന്തിന് വേണ്ടി നിലകൊള്ളുന്നു; അതിന്റെ ലക്ഷ്യം എന്ത്? പ്രതിപാദ്യം എന്ത്? എന്ന് തുടങ്ങിയ വിവിധ വിഷയങ്ങളെപറ്റി വളരെ വിശദമായി ചർച്ചചെയ്യുന്നുണ്ട് ഈ ലേഖനസമാഹാരം. തികച്ചും മൗലികമായ ഒരു സമീപനം ഇവിടെ കാണാം. ഉദാഹരണത്തിന് ‘അഗ്നി എന്ന ഇച്ഛാശക്തി’ എന്ന ലേഖനം ഒന്നു പരിശോധിക്കാം. അഗ്നി എന്ന പദം ഒരു പ്രതീകമാണ്. വേദത്തിൽ പല ഇടത്തും പ്രത്യക്ഷപ്പെടുന്ന വളരെ പ്രാധാന്യമുള്ള ഒരു സങ്കല്പം ഇതിന്റെ പിന്നിലുണ്ട്. അഗ്നിസ്തുതി നോക്കൂ.

“അഗ്നിമീളേ പുരോഹിതം
യജ്ഞസ്യദേവമൃത്വിജം
ഹോതാരം രത്നധാതമം”

അഗ്നി ഇച്ഛാശക്തിയുടെ പ്രതീകമാണ്. എന്താണ് അഗ്നിയും ഇച്ഛാശക്തിയും തമ്മിലുള്ള ബന്ധം? അഗ്നി എപ്പോഴും ഊർദ്ധ്വമുഖമാണ്. അധോമുഖമല്ല. അതുപോലെ നമ്മുടെ ഇച്ഛാശക്തിയെ എപ്പോഴും ഊർദ്ധ്വമുഖമാക്കാൻ പഠിക്കണം. ഇച്ഛാശക്തി അധോമുഖമായാൽ വിഷയബന്ധം, ഊർദ്ധ്വമുഖമായാൽ പരമപദത്തിലേയ്ക്കുള്ള രാജപാത. വാസ്തവത്തിൽ ഇച്ഛയാണ് ഇല്ലാത്ത പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത്. പ്രശ്നോപനിഷത്തിൽ സുകേശൻ എന്ന ജിജ്ഞാസു പിപ്പിലാദൻ എന്ന ആചാര്യനോട് ചോദിക്കുന്ന ഒരു ചോദ്യം–ഈ പ്രപഞ്ചം എങ്ങനെ ഉണ്ടായി എന്നാണ്. ഭോക്താവ് ഭോജ്യത്തെ സൃഷ്ടിക്കുന്നു. എങ്ങനെ? ഇച്ഛയിൽ കൂടി. ഇച്ഛ വർദ്ധിക്കുമ്പോൾ ഭോജ്യങ്ങളും വർദ്ധിക്കും. ഇച്ഛ ഇല്ലാതായാൽ ഭോജ്യങ്ങളും ഇല്ലാതെയാവും. ഭോജ്യ

ങ്ങളില്ലെങ്കിൽ പിന്നെ ഭോക്താവുമില്ല. ഭോക്താവും ഭോജ്യവും അജ്ഞാനത്തിന്റെ രണ്ട് ഘടകങ്ങളാണ് എന്നർത്ഥം.

'വേദം-ഒരു പരിപ്രേക്ഷ്യം' എന്ന പ്രൗഢലേഖനം, വേദങ്ങളെപറ്റി, പ്രത്യേകിച്ച് ഋഗ്വേദത്തെപറ്റി സവിസ്തരം പ്രതിപാദിക്കുന്നു. വേദങ്ങളിൽ ഋഗ്വേദമാണ് പ്രധാനം എന്ന് സാധാരണ പറയാറുണ്ട്. ഈ പ്രസ്താവന കേൾക്കുമ്പോൾ നമുക്ക് സംശയം തോന്നാം. ഈ ലേഖനം വായിച്ചപ്പോഴാണ് സംശയം ഇല്ലാതായത്. ഭഗവാൻ ഭഗവത്ഗീതയിൽ വിഭൂതി യോഗത്തിൽ 'വേദാനാം സാമവദോഽസ്മി' എന്ന് പറഞ്ഞിട്ടുണ്ട്. ആ നിലയ്ക്ക് വേദങ്ങളിൽ അതിപ്രധാനം സാമവേദം ആകണ്ടേ? ഈ സംശയത്തിന് വ്യക്തമായ ഒരു വിശദീകരണം ശ്രീ.കൃഷ്ണൻനമ്പൂതിരി നൽകുന്നുണ്ട്. വേദങ്ങളിൽ ഋഗ്വേദമാണ് പ്രധാനം എന്ന് പറയുമ്പോൾ മറ്റുവേദങ്ങൾ ഇതിന് താഴെയാണ് എന്നർത്ഥമില്ല. "ദേവന്മാരിൽ അഗ്നിയെ ആണല്ലോ ഒന്നാമതായി കണക്കാക്കുന്നത്. ആ അഗ്നിയുടേതാണ് ഋഗ്വേദം. അതുകൊണ്ട് അഗ്നിയ്ക്കെന്നപോലെ ഋഗ്വേദത്തിനും ഒന്നാം സ്ഥാനവും പ്രാധാന്യവും കിട്ടി." തികച്ചും യുക്തിഭദ്രമായ വ്യാഖ്യാനം. തുടർന്ന് വേദത്തെപറ്റി; അതിലുപയോഗിച്ചുകൊണ്ടിരിക്കുന്ന ഛന്ദസ്സുകളെപ്പറ്റി; അതിന്റെ തന്നെ ശാകലം, ബാഷ്കളം എന്ന് രണ്ട് ശാഖകൾ; അവയുടെ ആചാര്യന്മാരായ ആശ്വലായനൻ, കൗഷീതികി എന്നിവരെപ്പറ്റിയൊക്കെ സാമാന്യമായ അറിവ് ഈ ലേഖനം നൽകുന്നുണ്ട്.

2) **വിവാഹസൂക്തം**: ജീവിതത്തിൽ ഏറ്റവും അവാച്യമായ സുഖം ഏതെന്ന് ചോദിച്ചാൽ ഭൗതികവാദികൾ ഒരേസ്വരത്തിൽ മറുപടി പറയും "ശൃംഗാരസുഖം" എന്ന്. നമ്മുടെ മഹർഷിമാർ ജീവിതത്തിന്റെ സമഗ്രവീക്ഷണം ഉള്ളവരായിരുന്നു. ധാർമ്മികമായ മാർഗ്ഗത്തിൽ കൂടി ഈ സുഖം ആസ്വദിക്കാനുള്ള തലമാണ് വിവാഹജീവിതം.

"യൗവനേ വിഷയേഷിണാം" എന്ന് കാളിദാസൻ. വധൂവരന്മാർ മാനസികമായി പക്വതവന്നവരായിരിക്കണം. വിവാഹപ്രായമായ ഒരു കന്യക പ്രതീക്ഷിക്കുന്നത്, താനാഗ്രഹിക്കുന്നതെല്ലാം തനിക്ക് ലഭ്യമാകണേ എന്നാണ്. വേണ്ടതേത്, വേണ്ടാത്തതേത് എന്ന തിരിച്ചറിവ് അപക്വമതിയായ ഈ കുട്ടിക്ക് ഉണ്ടാവില്ല. അതുകൊണ്ടാണ് അഥർവവേദത്തിലെ ഈ മന്ത്രത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നത്.

"നവൈകുമാരി തത്തഥാ
യഥാകുമാരി(ത്വം)മന്യസേ യഥാ
തത് ന തഥാവൈ"

(ഹേ കുമാരി നിന്റെ മോഹങ്ങളെല്ലാം ശരിയാകണമെന്നില്ല. നിന്റെ ആഗ്രഹങ്ങളാണ് നിന്നെ നയിക്കുന്നത്. എന്തിനോടും പെട്ടെന്നു തോന്നുന്ന ആഭിമുഖ്യം താത്കാലികമാണ്. അതിൽ ഭ്രമിച്ച് എടുത്ത് ചാടരുത്).

എത്ര അർത്ഥഗർഭമായ ഉപദേശം

മൂന്ന് സ്വഭാവക്കാരികളായി വധുക്കളെപ്പറ്റി വേദം പരാമർശിക്കുന്നുണ്ട്. ആ മൂന്നവസ്ഥകളുടെ പേരാണ് ആശസനം, വിശസനം, വികർത്തനം എന്നിവ. ഭർത്തൃഗൃഹത്തിലെ ആദ്യകാല ജീവിതം ഒരു പറിച്ച് നടലാണ്. പുതിയ മണ്ണിൽ നട്ട ചെടിക്ക് വേരോടണം. പുതിയ ഇലകൾ കിളിർത്തുവരണം. അത് നടന്നില്ലെങ്കിൽ ചെടി ഉണങ്ങിപ്പോകും. ഭർതൃഗൃഹത്തിലെ അന്തരീക്ഷവുമായി പൊരുത്തപ്പെട്ട് നല്ല ക്ഷമാശീലത്തോടുകൂടിയുള്ള അവസ്ഥയാണ് ആശസനം. മഹാകവി കാളിദാസൻ ഈ വേദമന്ത്രസാരം ഉൾകൊണ്ടാവണം കാവ്യനാടകാദികൾ രചിച്ചത്. അഭിജ്ഞാനശാകുന്തളത്തിൽ കണ്വമഹർഷി, ഭർതൃഗൃഹത്തിലേയ്ക്ക് പോകുന്ന ശകുന്തളയ്ക്ക് കൊടുക്കുന്ന മഹത്തായ ഒരുപദേശം ഈ വേദസാരം ഉൾകൊണ്ടാണെന്ന് തോന്നുന്നു. "ശുശ്രൂഷ സ്വഗുരൂൻ....." എന്നു തുടങ്ങുന്ന ശ്ലോകം ഉദാഹരണമായി ഉദ്ധരിയ്ക്കാം. മഹർഷി പറഞ്ഞ ഗുണങ്ങൾ ഇല്ലാത്ത സ്ത്രീകളോ, വാമാകുലസ്യാധയ. രണ്ടാമത്തെ അവസ്ഥയ്ക്ക് വിശസനം എന്ന് പറയും. തന്റെ ഇഷ്ടാനിഷ്ടങ്ങൾക്ക് തടസ്സം വരരുത് എന്നു മാത്രം. ഇതിന്റെ പുറകിൽ സ്വാർത്ഥവും അഹന്തയുമാണ്. എങ്കിലും അത് കുടുംബങ്ങളെ തകർക്കുന്നില്ല. വികർത്തനം എന്നറിയപ്പെടുന്ന മൂന്നാമത്തെ അവസ്ഥയിൽ പെടുന്ന സ്ത്രീകൾ പിതൃഗൃഹവും ഭർതൃഗൃഹവും ഒരുപോലെ ശിഥിലമാക്കും. അത്ര ക്രൂരരാണ് അവർ. സ്വാർത്ഥവും അഹങ്കാരവും മാത്രമേ അവർക്കുള്ളൂ.

വിവാഹം അതിപവിത്രമാണ്. വിവാഹത്തിന്റെ യഥാർത്ഥപ്രയോജനം എന്താണ്?

"പ്രജായൈ ഗൃഹമേധിനാം" എന്ന് കാളിദാസൻ. വംശവർദ്ധനയാണ് പ്രയോജനം

"ഗൃഭ്ണാമി തേ സൗഭഗത്വായഹസ്തം
മയാപത്യാ ജരദഷ്ടിര്യഥാസഃ"

എന്നു തുടങ്ങിയ മന്ത്രങ്ങൾ ചൊല്ലിക്കൊണ്ടാണ് പാണിഗ്രഹണം. ഗൃഹസ്ഥജീവിതത്തിനായി ദേവന്മാർ നിന്നെ എനിക്ക് നൽകിയതാണ്. പതിയായ എന്നോട് കൂടി ജീവിതം മുഴുവൻ സന്തോഷത്തോടെ കഴിയാം.

പുരുഷമേധാവിത്വത്തിൽ അധിഷ്ഠിതമാണ് ഹിന്ദുസമൂഹം എന്നൊരു വിമർശനം കേൾക്കാറുണ്ട്. അതിന് ശ്രീ. നമ്പൂതിരി നൽകുന്ന മറുപടി യുക്തിയുക്തവും ആലോചനാമൃതവുമാണ്. അദ്ദേഹം പറയുന്നു. "ഈ പാണീഗ്രഹണകർമത്തിൽ തന്നെ ഭാരതീയ വൈവാഹികകർമത്തിന്റെ മഹനീയത ഉൾക്കൊണ്ടിരിക്കുന്നുണ്ട്. തുല്യന്മാർ തമ്മിലുള്ള അഭിവാദനരീതിയാണ് കൈ കൊടുക്കൽ. ഇവിടെ വധു വരന്റെ കൈപിടിക്കയല്ല വധുവിന്റെ കൈ പിടിച്ചുകൊണ്ട് വധുവിന് മാന്യത കൊടുക്കുകയാണ് വരൻ ചെയ്യുന്നത്".

3) **'യജ്ഞങ്ങൾ എന്ത്, എന്തിന്'** യജ്ഞങ്ങളെപ്പറ്റി സമഗ്രവും വിജ്ഞാനപ്രദവുമായ ഒരു ലേഖനമാണിത്. യജ്ഞങ്ങൾ ഹിംസാപ്രധാനങ്ങളാണെ

ന്ന് ഒരു തെറ്റിദ്ധാരണയ്ക്ക് ഈ ലേഖനം ശക്തമായി മറുപടി പറയുന്നു. സാധാരണക്കാർ മാത്രമല്ല മഹാന്മാർ പോലും ഹിംസയുടെ പേരിൽ യാഗത്തെ അല്ലെങ്കിൽ യജ്ഞത്തെ ഘോരമായി എതിർത്തിട്ടുണ്ട്. ഉദാഹരണം ലോകാരാധ്യനായ ശ്രീബുദ്ധൻ തന്നെ. യജ്ഞങ്ങൾ പലതുണ്ടെന്ന് ഗീതയിൽ പറഞ്ഞിട്ടുണ്ട്. ദ്രവ്യയജ്ഞം, ജ്ഞാനയജ്ഞം, യോഗയജ്ഞം എന്നു തുടങ്ങിയവ. എല്ലാ യജ്ഞങ്ങളുടേയും ലക്ഷ്യം ത്യാഗം തന്നെ. "വിത്തം അച്യുത നിർമിതം" എന്ന് ഭാഗവതം പറയുന്നു. സർവേശ്വരന്റേതാണ് ഈ കാണുന്ന സമസ്ത പ്രപഞ്ചവും അതിലെ സ്ഥാവര ജംഗമവസ്തുക്കളും. അവയെല്ലാം അവിടത്തേയ്ക്ക് സമർപ്പിക്കുകയാണ് വേണ്ടത്. അതുകൊണ്ടാണ്.

'ഇദം ന മമ'
'ഇദം ന മമ'

എന്ന പല്ലവി വേദങ്ങളിൽ മുഴങ്ങി കേൾക്കുന്നത്.

'അഗ്നയേ ഇദം ന മമ'
'ഇന്ദ്രായ ഇദം ന മമ'

അഗ്നിയിൽ ഹോമിക്കുമ്പോൾ ഈ മന്ത്രം ആവർത്തിച്ചുകൊണ്ടിരിക്കുക. ദ്രവ്യയജ്ഞം നടത്താൻ പറ്റിയില്ലെങ്കിൽ മാനസിക യജ്ഞമായാലും മതി എന്ന് മഹാഭാരതത്തിലെ ഒരു കഥ വ്യക്തമാക്കുന്നു. സഹോദരന്മാർ ത്രിതലനെ ആഴമുള്ള ഒരു പൊട്ടക്കിണ്ണറ്റിൽ തള്ളിയിട്ട് നടന്നുപോയി. കിണറ്റിൽ കിടന്നുകൊണ്ട് ത്രിതലൻ ചിന്തിച്ചു. മനുഷ്യനായി ജനിച്ചാൽ ഒരു സോമയാഗമെങ്കിലും ചെയ്യാതെ ഗതി കിട്ടില്ല. കിണറ്റിലേയ്ക്ക് തൂങ്ങിക്കിടന്ന വള്ളിയെ സോമലതയായി സങ്കൽപിച്ചുകൊണ്ട് ഒരു മാനസികയജ്ഞം അദ്ദേഹം നടത്തി. പ്രീതനായ ഇന്ദ്രൻ അപ്പോൾ തന്നെ മഴ പെയ്യിച്ചു. കിണർ നിറഞ്ഞപ്പോൾ ത്രിതലൻ കരകേറുകയും ചെയ്തു. ശ്രദ്ധയും ഏകാഗ്രതയും ആണ് പ്രധാനം എന്നല്ലെ ഈ കഥ കാണിച്ചിരിക്കുന്നത്.

ഒരർത്ഥത്തിൽ നമ്മളെപ്പോഴും യാഗം ചെയ്യുന്നുണ്ട്. ജീവാത്മാവാണ് യജമാനൻ. പത്തിന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും പഞ്ചപ്രാണങ്ങളും യജമാനനെ സഹായിക്കുന്ന ഋത്വിക്കുകൾ. നമ്മൾ ഈ യാഗം ചെയ്യുന്നത് വിഷയപ്രാപ്തിക്കാണ്. ഈശ്വരപ്രാപ്തിക്കല്ല. ഇത് തന്നെ ഈശ്വരോന്മുഖമാക്കാൻ കഴിഞ്ഞാൽ സഫലമീ ജീവിതം എന്ന തോന്നൽ ഉണ്ടാകും.

ഒരു കാലത്ത് യജ്ഞത്തിലെ ഹിംസക്കെതിരായി ഒരു പ്രതിഷേധക്കൊടുങ്കാറ്റ് ഭാരതത്തിൽ ആഞ്ഞടിച്ചിരുന്നു. ഒരു പക്ഷേ അന്ന് ഹിംസ ഉണ്ടായിരുന്നിരിക്കാം. യജ്ഞത്തിന്റെ താത്വികതലം മറന്ന് അല്ലെങ്കിൽ അറിയാതെ കർമഠൻമാരായി മാറിയ യാജ്ഞികന്മാർ ഹിംസയെ പ്രോത്സാഹിപ്പിച്ചിരിക്കാം. പ്രാചീനബർഹിസ് എന്ന തനി കർമഠന്റെ കഥ ഭാഗവതത്തിൽ പ്രസിദ്ധമാണല്ലോ.

എന്താണ് യജ്ഞത്തിന്റെ താത്വികമായ തലം, അതിൽ ഹിംസയ്ക്കു സ്ഥാനമുണ്ടോ? അശ്വമേധം എന്ന യാഗം തന്നെ നമുക്ക് താത്വികമായി ചർച്ച ചെയ്യാം. അശ്വമേധം നടത്തുന്ന രാജാവ് യാഗാശ്വത്തെഅഴിച്ച് വിടുകയാണ്. ഈ യാഗാശ്വം എല്ലാ രാജ്യങ്ങളിലും സഞ്ചരിച്ച് മടങ്ങിയെത്തണം. ഏതെങ്കിലും രാജാവ് ഈ കുതിരയെ പിടിച്ച് കെട്ടുകയാണെങ്കിൽ ആ രാജാവിനെ തോൽപിച്ചു കുതിരയെ വീണ്ടെടുക്കണം. ഈ കഥയിൽ വാച്യാർത്ഥത്തിനു പ്രാധാന്യം ഇല്ല. ലക്ഷ്യാർത്ഥം എടുക്കണം. പിന്നെ എന്തിനീ കഥാഗോളം? ആചാര്യ സ്വാമികളുടെ അമൃതവാണി കേൾക്കുക.

“സുഖാവബോധാർത്ഥം ആഖ്യായികാ” (എളുപ്പം അർത്ഥം മനസ്സിലാക്കാനാണ് ആഖ്യായികാ രൂപം) അശ്വമേധത്തിന്റെ അർത്ഥം എന്താണ്?

മനസ്സാണ് അശ്വം. അതിനെ സ്വതന്ത്രമായി വിടുക. നിസ്സംഗനായി അതെല്ലാ വിഷയങ്ങളിൽക്കൂടി കടന്നുപോവട്ടെ. ഏതെങ്കിലും ഒരു മോഹം അതിനെ കീഴടക്കുകയാണെങ്കിൽ ആ മോഹത്തെ ജയിക്കണം. ഇതാണ് അതിന്റെ താത്വികമായ അർത്ഥം. ഇവിടെ ഹിംസയില്ല. ഈ നിസ്സംഗത്വമാണ് ജീവിതയാത്രയിൽ നമ്മൾ സമ്പാദിക്കേണ്ട അമൂല്യധനം. ഈ അർത്ഥത്തിൽ വേണം ഈ കഥയെ വ്യാഖ്യാനിയ്ക്കാൻ. അജമേധത്തിന്റെ തത്വവും ഇതുപോലെ തന്നെ. ആടിനെപോലെ എല്ലാ ഇലയും കടിച്ചു നടക്കുന്നഎല്ലാ രുചികളുടേയും പുറകെ പോകുന്ന സ്വഭാവമാണ് മനസ്സിനുള്ളത്. ആ പ്രവണതയാണ് ഇല്ലാതാക്കേണ്ടത്.

‘വൈദികദർശനം’ എന്ന ഈ സമാഹാരത്തിലെ വിവിധ ലേഖനങ്ങളിൽ കൂടി കടന്നുപോകുമ്പോൾ അറിവിന്റെ നൂതന ചക്രവാളങ്ങൾ പ്രത്യക്ഷപ്പെടുന്നു. വൈദികസംസ്കൃതവും ലൗകിക സംസ്കൃതവും നന്നായി പഠിച്ച ഈ സവ്യസാചിയ്ക്കു മാത്രമേ ഇത്ര ഭംഗിയായി ഈ വിഷയം കൈകാര്യം ചെയ്യാൻ കഴിയൂ. ഈ വേദപഥത്തിൽക്കൂടി മുമ്പേതന്നെ സഞ്ചരിച്ച ഒരു മഹാത്മാവായിരുന്നു ശ്രീ. വി.കെ. നാരായണഭട്ടതിരി. നമ്പൂതിരിയും ഭട്ടതിരിയും ഉൽപതിഷ്ണുക്കളായിരുന്നു. മുരടിച്ച യാഥാസ്ഥിതികത്വത്തിന്റെ സ്വാധീനത്തിൽ നിന്നും തികച്ചും സ്വതന്ത്രരായി തികച്ചും ലളിതവും അത്യന്തഹൃദ്യവുമായ രീതിയിൽ വേദത്തെ വ്യാഖ്യാനിച്ച രണ്ട് മൗലിക പ്രതിഭകളായിരുന്നു അവർ. യാഥാസ്ഥിതികത്വത്തിന്റെ തടയണയിൽ കുടുങ്ങിക്കിടക്കുന്ന വേദഗംഗയെ സർവതന്ത്രസ്വതന്ത്രയാക്കി നിർബാധം ഒഴുക്കിതന്ന ശ്രീ കൃഷ്ണൻനമ്പൂതിരിയോടുള്ള നന്ദി അഗാധമാണ്. അവാച്യമായ അനുഭൂതിയാണ് ഈ വേദഗംഗാസ്നാനം നൽകുന്നത്.

സ്വാമി വിവേകാനന്ദന്റെ ഒരു വാചകം ഉദ്ധരിച്ചുകൊണ്ട് നമുക്കീ ലേഖനം ഉപസംഹരിക്കാം. സ്വാമിയുടെ വീരവാണി ശ്രദ്ധിക്കുക.

“Bring down the Vedas from the ivory tower and scatter it among the masses.”

വിവേകാനന്ദന്റെ ആരാധകനായ ശ്രീ കൃഷ്ണൻനമ്പൂതിരിയും അത്

തന്നെയാണ് ചെയ്തിരിക്കുന്നത്. വേദത്തെപറ്റിയുള്ള നമ്മുടെ അറിവ് അത്യൽപം, അറിയാനുള്ളത് അനൽപം, അറിവ് പകർന്നു തരാൻ കഴിവുള്ളവർ അംഗുലീപരിമിതർ. അവരിൽ പ്രഥമഗണനീയനായിരുന്നു ശ്രീകൃഷ്ണൻനമ്പൂതിരി. അദ്ദേഹത്തിന്റെ സ്മരണയ്ക്കുമുമ്പിൽ ആദരാഞ്ജലികൾ അർപ്പിച്ചുകൊണ്ട് ഈ ലേഖനം ഉപസംഹരിച്ചുകൊള്ളുന്നു.

'തമസോമാ ജ്യോതിർഗമയ'

**പ്രൊഫ. എ.വി. വാസുദേവൻപോറ്റി**

01.06.2017 "ഇന്ദു", വെസ്റ്റ് ഹിൽ കോഴിക്കോട്

# ആമുഖം

വേദം ഹിമാലയമാണെങ്കിൽ അതിൽനിന്നും ഉത്ഭവിച്ചൊഴുകുന്ന പവിത്രഗംഗയാണ് ഭാരതീയ സംസ്കാരം. അതിന്റെ തിരത്തള്ളലിൽനിന്നും ഉത്ഭവിച്ചവയാണ് ഇതിഹാസപുരാണങ്ങൾ. ഭാരതത്തിന്റെ വിവിധ ഭൂവിഭാഗങ്ങളിലെ വ്യത്യസ്തങ്ങളായ സംസ്കാരങ്ങളും ജീവിത രീതികളും ഈ പവിത്രഗംഗയുടെ പോഷകനദികളായി കണക്കാക്കാം. അങ്ങിനെ നോക്കിയാൽ നമ്മുടെ ജീവിത സമ്പ്രദായങ്ങളിലും ജീവിതചര്യകളിലും വേദത്തിന് നിർണ്ണായകമായ സ്വാധീനം ഉണ്ടെന്നു കാണാൻ കഴിയും.

ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നിങ്ങനെ വേദമെന്ന ഹിമാലയത്തിന് നാലു കൊടുമുടികളുണ്ട്. അതിലെ ഋക്ക് എന്ന ഏറ്റവും പ്രധാനപ്പെട്ട കൊടുമുടിയിലേക്കു കയറാൻ ആദ്യത്തെ കുറച്ചടികൾ വെയ്ക്കുകമാത്രമാണ് ഞങ്ങളുടെ ജ്യേഷ്ഠനായ ശ്രീ കൃഷ്ണൻ നമ്പൂതിരി ചെയ്തിട്ടുള്ളത്. ആ ഹ്രസ്വമായ ആരോഹണത്തിൽനിന്നും കിട്ടിയ അമൂല്ല്യ രത്നങ്ങളാണ് അദ്ദേഹം ഇവിടെ നമുക്കായി നൽകിയിട്ടുള്ളത്. അതിന്റെ വില മനസ്സിലാക്കി അവ സ്വീകരിച്ചാൽ നമ്മുടെ ജീവിതയാത്രക്ക് അത് കൂടുതൽ കരുത്തും ആത്മവിശ്വാസവും നൽകുമെന്നതിൽ സംശയമില്ല.

തൃശ്ശൂർ രമാദേവിമന്ദിരമെന്ന ആശ്രമസമാനമായ അമ്പലത്തിൽ ദീർഘകാലം പൂജാരിയായിരുന്ന ശ്രീ. കൃഷ്ണൻ നമ്പൂതിരി അവിടത്തെ സാധനാജീവിതകാലത്ത് തന്റെ ഗുരുവിന്റെ കൃപാകടാക്ഷംകൊണ്ടു നേടിയ ആന്തരികജ്ഞാനത്താൽ വേദത്തെ അവലോകനം ചെയ്തപ്പോൾ കൈവന്ന അനുഭൂതിവിശേഷത്തെ വാക്കുകളിൽ പകർത്താൻ ശ്രമിച്ചതാണ് ഈ കൃതി. ഇതിനു മുമ്പ് അദ്ദേഹം എഴുതിയ വേദാർത്ഥവിചിന്തനം(സാഹിത്യ അക്കാദമി അവാർഡ് ലഭിച്ച കൃതി), വേദാന്തരംഗം,അഗ്നിമീളേ പുരോഹിതം എന്നീ കൃതികൾ ആത്മാന്വേഷികളും, വേദപണ്ഡിതന്മാരും വളരെ ആവേശത്തോടെയാണ് സ്വീകരിച്ചത്. 2004 ൽ നിര്യാതനായ അദ്ദേഹത്തിന്റെ അപ്രകാശിതങ്ങളായ ലേഖനങ്ങളും കുറിപ്പുകളുമാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നത്. ഈ കൃതിക്കും മുൻകൃതികൾക്കു കിട്ടിയതുപോലുള്ള പ്രോത്സാഹനം കിട്ടുമെന്നു തന്നെയാണ് ഞങ്ങളുടെ പ്രതീക്ഷ. ഈ സദ്ഗ്രന്ഥം സഹൃദയസമക്ഷം വിനയപൂർവ്വം സമർപ്പിക്കുന്നു.

**കെ.എൻ. നീലകണ്ഠൻ നമ്പൂതിരി**

# കെ.എൻ. കൃഷ്ണൻനമ്പൂതിരി

1941 ഒക്ടോബർ 19 ദീപാവലി ദിവസം തൃശ്ശൂർ ജില്ലയിൽ പേരാമംഗലത്ത് കീഴ്മുണ്ടയൂർ മനയിൽ ജനനം. വേദജ്ഞനും സുപ്രസിദ്ധ തന്ത്രിയുമായ കീഴ്മുണ്ടയൂർ നമ്പ്യാത്തൻ നമ്പൂതിരി അച്ഛൻ. അമ്പഴപ്പിള്ളി നീലകണ്ഠൻ ഭട്ടതിരിപ്പാടിന്റെ മകൾ നങ്ങേലി എന്ന ലീലാ അന്തർജ്ജനം അമ്മ. പിതാവിൽ നിന്ന് സംസ്കൃതപഠനം നടത്തി. ഋഗ്വേദം പഠിച്ചു. ശ്രീമദ്ഭാഗവതം, ഭഗവദ്ഗീത എന്നിവ അച്ഛൻ തന്നെ ഉപദേശിച്ചു. 24-ാം വയസ്സിൽ ദിവ്യമാതാ ശ്രീരമാദേവിയമ്മയെ ദർശിക്കാനും അമ്മയിൽ നിന്ന് ശാംഭവി ദീക്ഷയോടുകൂടിയ ആത്മോപദേശം സിദ്ധിക്കാനും ഭാഗ്യമുണ്ടായി. ദിവ്യമാതാവിന്റെ തൃക്കൈകളാൽ പ്രതിഷ്ഠിക്കപ്പെട്ട പൂങ്കുന്നം ശ്രീരമാദേവിമന്ദിരത്തിലെ ദിവ്യവിഗ്രഹത്തിൽ പൂജചെയ്യാനായി അമ്മയുടെ നിർദ്ദേശപ്രകാരം 1969 മെയ് 14ന് നിയമിക്കപ്പെട്ടു. 1975ൽ പാഞ്ഞാളിൽ വെച്ചുനടന്ന അതിരാത്രത്തിൽ ഏർക്കരയുടെ പ്രത്യേകനിർദ്ദേശപ്രകാരം പങ്കെടുക്കാനും അതിന്റെ പല താത്വികവശങ്ങളും ഏർക്കരയിൽ നിന്ന് ഗ്രഹിക്കാനും കഴിഞ്ഞു. 1978 നവംബറിൽ ദിവ്യമാതാ ശ്രീരമാദേവിയുടെ മഹാസമാധിക്കുശേഷം അമ്മയുടെ സൂക്ഷ്മാനുശാസനത്തിലൂടെ ശ്രീവിദ്യാമന്ത്രദീക്ഷ ലഭിച്ചു. കൃതികൾ:- 1. വേദാന്തരംഗം, 2. വേദാർത്ഥവിചിന്തനം(1994ലെ വേദസാഹിത്യത്തിനുള്ള കേരളസാഹിത്യഅക്കാദമി അവാർഡ് നേടി). രണ്ടുകൃതികളും വേദമന്ത്രങ്ങളെ അതികരിച്ചുള്ള ലേഖനങ്ങൾ. 2004ൽ നിര്യാതനായി.

# അഗ്നി എന്ന ഇച്ഛാശക്തി

വേദം എന്നതിന്ന് അറിവ് എന്നാണ് അർത്ഥം. 'വേദയതി ഇതി വേദം' ഇന്ദ്രിയവിഷയമായ വസ്തുക്കളെ പ്രത്യേകം പറഞ്ഞറിയിക്കേണ്ടതില്ല. അതിന് ഒരു ശാസ്ത്രപ്രമാണം ആവശ്യമില്ല. അപ്പോൾ ഇന്ദ്രിയാതീതമായ മനോബുദ്ധികൾക്ക് അഗോചരമായ ഏതെങ്കിലും ഒരു വിഷയത്തെ പ്രതിപാദിക്കുന്നതാവണം വേദം. അതുകൊണ്ടാണ് 'ഇഷ്ട പ്രാപ്ത്യനിഷ്ടപരിഹാരയോഃ അലൗകികമുപായം വേദയതി സ വേദഃ' എന്ന നിർവ്വചനം ഉണ്ടായത്. വേദം ഒന്നാണെങ്കിലും അത് പ്രവൃത്തി വിശേഷംകൊണ്ട് നാല് ആയി വിഭജിക്കപ്പെട്ടിരിക്കയാണ്. യജ്ഞപ്രക്രിയയെ ഉപപാദിക്കയാണ് വേദം. അതിൽ ഹോതൻ എന്ന ഋത്വിക്കിനുപയോഗിക്കാനുള്ള മന്ത്രങ്ങളാണ് ഋഗ്വേദം. അധ്വര്യുവിനുള്ളതാണ് യജുർവ്വേദം. ഉദ്ഗാതനുള്ളതാണ് സാമവേദം. ബ്രഹ്മനുള്ളതാണ് അഥർവ്വവേദം. യജ്ഞത്തിൽ ദേവന്മാരെ സ്തുതിക്കുകയാണ് ഹോതാവിന്റെ കർത്തവ്യം. ഹോമം, സ്രുവാഹുതികൾ തുടങ്ങിയവ ചെയ്യുകയാണ് അധ്വര്യു. ആഗതന്മാരായ ദേവന്മാരെ പാടിപ്പുകഴ്ത്തുകയാണ് ഉദ്ഗാതാവിന്റെ കർത്തവ്യം. ഈ മൂന്നുപേരും ചെയ്യുന്ന കർമ്മങ്ങൾക്കും മന്ത്രങ്ങൾക്കും എന്തെങ്കിലും ലോപം വന്നാൽ അതിനെ പരിഹരിച്ച് വേണ്ടതായ പ്രായശ്ചിത്തകർമ്മങ്ങൾ നിർദ്ദേശിക്കുകയാണ് ബ്രഹ്മന്റെ കർത്തവ്യം. ഈ നാലുപേരും ആർക്കുവേണ്ടിയാണോ യജ്ഞകർമ്മം നടത്തുന്നത് ആ ആളാണ് യജമാനൻ. ഇതാണ് യജ്ഞസംവിധാനത്തിന്റെ ചുരുക്കം.

ഇതിൽ ഹോതന്റെ ഉപയോഗത്തിനുള്ള വേദമായ ഋഗ്വേദമാണ് പ്രഥമവും പ്രധാനവും. വേദം എന്നു പറഞ്ഞാൽ ഋഗ്വേദം എന്നു മാത്രമേ സാധാരണ ധരിക്കാറുള്ളു. ഋഗ്വേദം 10 മണ്ഡലങ്ങളും 84 അനുവാകങ്ങളും അടങ്ങിയതാണ്. ഓരോ മണ്ഡലങ്ങളും ഓരോ ഋഷികുലത്തിന്റെ പേരിലാണ് അറിയപ്പെടുന്നത്. അതിൽ 9-ാമത്തെ മണ്ഡലം മാത്രം ഇതിൽനിന്ന് വ്യത്യസ്തമാണ്. അത് മന്ത്രദേവതയുടെ പേരിലാണ് അറിയപ്പെടുന്നത്. "പവമാനമണ്ഡലം" എന്നാണ് അതിന് പേര്. ഋഗ്വേദത്തിലെ ഏറ്റവും പ്രധാനപ്പെട്ട മണ്ഡലമായിട്ടാണ് അതിനെ കണക്കാക്കുന്നത്. മറ്റ് മണ്ഡലങ്ങളിലെ ഋഷിമാരെല്ലാം ഈ മണ്ഡലത്തിൽ സോമദേവനെ സ്തുതിക്കുന്നുണ്ട്. മറ്റെല്ലാ മണ്ഡലങ്ങളിലും ആദ്യസൂക്തം അഗ്നിദേവനെക്കുറിച്ചാണ്. അതിന് കാരണം "അഗ്നേഃ ഋഗ്വേദഃ" എന്ന

പ്രമാണമാണ്. “വായോഃയജുർവ്വേദഃ, സൗരഃസാമഃ” എന്നാണ് മറ്റുള്ള വേദങ്ങളുടെ പ്രമാണം. അഥർവ്വമാകട്ടെ “അഗ്നിവായുസൂര്യാത്മകോfഥർവ്വഃ എന്ന പ്രമാണത്തോടുകൂടിയതാണ്. ഋഗ്വേദപ്രതിപാദ്യനായ അഗ്നി കേവലം ഭൗതികാഗ്നിയല്ല എന്ന് വേദത്തിലെ പല പ്രതിപാദനങ്ങളിൽനിന്നും വ്യക്തമാണ്. ഇച്ഛാശക്തി പ്രധാനമായ ബോധചൈതന്യമാണ് വേദത്തിലെ അഗ്നി എന്ന് മഹർഷി അരവിന്ദ ഘോഷ് അദ്ദേഹത്തിന്റെ SECRET OF VEDA എന്ന പുസ്തകത്തിൽ പറഞ്ഞിട്ടുണ്ട്. ഏത് പ്രവൃത്തിക്കും പ്രഥമവും പ്രധാനമായും വേണ്ടത് ഇച്ഛാശക്തിയാണല്ലോ. ഇച്ഛാശക്തിയുടെ പ്രതീകമായി അഗ്നിയെ കല്പിച്ചതിൽ മറ്റൊരു സ്വാരസ്യം കൂടിയുണ്ട്. അഗ്നിയുടെ ജ്വാല എപ്പോഴും ഊർദ്ധ്വമുഖമാണ്. ഒരിക്കലും അതിനെ അധോമുഖമാക്കാൻ കഴിയില്ല. അതുപോലെ മനുഷ്യനിലുള്ള ഇച്ഛാശക്തി ഉൽക്കർഷാഭിമുഖമാവണം എന്നാണ് ഈ പ്രതീകം സൂചിപ്പിക്കുന്നത്. അഗ്നിയിൽ ഹോമിക്കുന്ന എല്ലാ വസ്തുക്കളും അതിന്റെ വൈവിധ്യങ്ങളുപേക്ഷിച്ച് ഓരേ രൂപമായി - ഭസ്മമായി– തീരുന്നു. അതുപോലെ പുറമെനിന്ന് തന്നിൽ പ്രവേശിക്കുന്ന നല്ലതും ചീത്തയുമായ എല്ലാ വസ്തുക്കളും ഓരേ ഭാവത്തിൽ തന്നിൽ വിലയം പ്രാപിക്കണം. അപ്പോഴേ ഏകമുഖമായ ഊർദ്ധ്വപ്രയാണം സാധ്യമാവു. ഇതും അഗ്നി നൽകുന്ന ഒരു സന്ദേശമാണ്. ‘അഗ്നിയെ സ്തുതിക്കുന്നു’ എന്ന് പറഞ്ഞുകൊണ്ടാണ് ഋഗ്വേദം ആരംഭിക്കുന്നത്. ‘അഗ്നിമീളേ’ എന്ന ആദ്യമന്ത്രത്തിൽ അഗ്നി പദത്തിനുശേഷം മറ്റു വിശേഷണപദങ്ങളൊന്നും ചേർക്കാതെ ക്രിയാപദത്തെ വച്ചതിൽനിന്ന് അഗ്നിയുടെ നിർവ്വിശേഷമായ അവസ്ഥയാണ് പരമപ്രധാനമായ ഉപാസ്യവസ്തു എന്നാണ് കാണിക്കുന്നത്. സ്തുതി എന്നതിന് ഗുണകീർത്തനം എന്നാണ് താല്പര്യം. അഗ്നിയുടെ ഗുണകീർത്തനങ്ങളാണ് പിന്നീടുള്ള പദങ്ങളെല്ലാം. പുരോഹിതനായ, ദേവനായ, ഋത്വിക്കായ, ഹോതാവായ ഫലദാതാവായ അഗ്നിയെ സ്തുതിക്കുന്നു എന്നിങ്ങനെയുള്ള നിസ്വാർത്ഥകർമ്മമായ യജ്ഞത്തിന്റെ ഓരോ അംഗങ്ങളിലും പ്രതിപാദിക്കപ്പെടുന്ന ചൈതന്യവിശേഷത്തെ അഗ്നിരൂപത്തിൽ കണ്ട് സ്തുതിക്കുകയാണ് ചെയ്യുന്നത്. ഈ ഭാവന അല്പം കൂടി വിപുലീകരിച്ചാൽ നമ്മുടെ ഇച്ഛാശക്തി തന്നെയാണ് കർമ്മനിഷ്പാദനത്തിന്നും കർമ്മപ്രേരണയ്ക്കും കർമ്മപ്രവർത്തനത്തിനും, കർമ്മഫലസിദ്ധിക്കും അടിസ്ഥാനം എന്ന് മനസ്സിലാക്കാം. അപ്പോൾ വ്യക്തിയുടെ ഉൽകൃഷ്ടമായ ഒരു സർവ്വസ്വതന്ത്രാവസ്ഥ നമ്മുടെ മുമ്പിൽ പ്രകടമാവുന്നു. ഈ സർവ്വസ്വതന്ത്രാവസ്ഥ ഈശ്വരനുമാത്രം അവകാശപ്പെട്ടതാണ് എന്നാണല്ലോ ശാസ്ത്രങ്ങൾ പറയുന്നത്. അപ്പോൾ ഇച്ഛാശക്തിസ്വരൂപനായ അഗ്നിയും സർവ്വേശ്വരനും

ഒന്നാണെന്ന് വന്നുചേരുന്നു. ഇച്ഛാശക്തി ഈശ്വരന്റെ പ്രപഞ്ചനിർമ്മാണപ്രക്രിയയിൽ ഒരു പ്രധാനഘടകമാണെന്ന് വേദം തന്നെ പറയുന്നുണ്ട്. 'ബഹൂസ്യാം പ്രജായേയ' എന്ന ഈശ്വരന്റെ ഇച്ഛയാണത്രേ ഈ പ്രപഞ്ചനിർമ്മാണത്തിന്ന് കാരണമായിട്ടുള്ളത്. ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തിന്ന് കാരണമായ ഒരു അളവറ്റ ഇച്ഛാശക്തി ഉണ്ടെങ്കിൽ അതിന്റെ ഒരു ചെറിയ രൂപത്തിലുള്ള ഘടകം ഓരോ വ്യക്തിയിലും വസ്തുക്കളിലുമുണ്ട്. അപ്പോൾ ഉപാധിയുടെ വലുപ്പച്ചെറുപ്പമല്ലാതെ ഉപഹിതചൈതന്യത്തിന്റെ വലുപ്പച്ചെറുപ്പം ഇവിടെ പ്രസക്തമാവുന്നില്ല. വേദം ആദ്യമന്ത്രത്തിലൂടെത്തന്നെ സാധകനെ ബോധിപ്പിക്കുന്നത് പരിമിതികളെ ഭേദിച്ച് അപരിമിതമായ ചൈതന്യത്തിൽ അഥവാ ഇച്ഛാശക്തിയിൽ വിലയിക്കാനാണ്. ഇതിന് വേണ്ടതായ പ്രവർത്തനരീതികളെ തുടർന്ന് വേദം പ്രതിപാദിയ്ക്കുന്നു. പ്രവർത്തനബഹുലമാണ് ഈ പ്രപഞ്ചം. ഈ പ്രപഞ്ചത്തിലുള്ളിടത്തോളം കാലം ഈ പ്രവർത്തനപ്രക്രിയയിൽ നിന്ന് വിട്ടു നിൽക്കാൻ ആർക്കും സാധ്യമല്ല. പ്രവർത്തനം എവിടെ നിൽക്കുന്നുവോ അവിടെ ലൗകികമായ അസ്തിത്വം നിലക്കുന്നു. അപ്പോൾ പ്രവർത്തനം കൂടിയേ കഴിയൂ എന്ന് വ്യക്തമായി. ആ പ്രവർത്തനം ഏതു രൂപത്തിലാവണം എന്നതാണ് വേദത്തിലെ രണ്ടാമത്തെ സൂക്തം നമ്മെ ഓർമ്മിപ്പിക്കുന്നത്. ഈ സൂക്തത്തെപറ്റി മറ്റൊരു സന്ദർഭത്തിൽ മനനം ചെയ്യാം.

---

1. അഗ്നിമീളേ പുരോഹിതം
   യജ്ഞസ്യ ദേവമൃത്വിജം
   ഹോതാരം രത്നധാതമം (1-1-1)
2. വായവായാഹി ദർശത (1-2-1)

# വേദം - ഒരു പരിപ്രേക്ഷ്യം

യജ്ഞം നിർവ്വഹിക്കുന്ന ഋത്വിക്കുകൾ ഋഗ്വേദികളും യജുർവ്വേദികളും സാമവേദികളുമാണെന്നും അഥർവ്വവേദിയായ ബ്രഹ്മൻ എന്ന ഋത്വിക്ക് എല്ലാം നിരീക്ഷിക്കുകയും രഹസ്യസങ്കല്പങ്ങൾ ഉപദേശിക്കുകയും പിഴ വന്നാൽ അതിന്റെ പ്രായശ്ചിത്തം നിർവ്വഹിപ്പിക്കുകയുമാണ് ചെയ്യുന്നതെന്നും "ഋചാംത്വഃ പോഷമാസ്തേ"[1] എന്ന മന്ത്രം വ്യക്തമാക്കുന്നുണ്ട്. ബ്രഹ്മൻ യജ്ഞത്തെ സംസ്കരിച്ച് സഫലമാക്കുന്നുവെന്ന് ഛന്ദോഗ്യമന്ത്രം (4.16.2) പറയുന്നു.[2]

വേദങ്ങളിൽ ഋഗ്വേദമാണ് പ്രഥമവും പ്രധാനവും. ഋഗ്വേദത്തിന്നുള്ളത്ര പ്രാധാന്യം മറ്റ് വേദങ്ങൾക്കില്ല എന്ന് ഇതിനർത്ഥമില്ല. ഋഗ്വേദത്തെ ഉപജീവിച്ചുകൊണ്ടാണ് മറ്റുമൂന്നുവേദങ്ങളും നിലനിൽക്കുന്നത്. ദേവന്മാരിൽ അഗ്നിയെയാണല്ലോ ഒന്നാമനായി കണക്കാക്കുന്നത്. അഗ്നിയുടെയാണ് ഋഗ്വേദം. അങ്ങനെ അഗ്നിക്കെന്നപോലെ ഋഗ്വേദത്തിനും ഒന്നാംസ്ഥാനവും പ്രാധാന്യവും കിട്ടി.

ഋഗ്വേദം ഹോതൻ എന്ന ഋത്വിക്കിന് ഉപയോഗിക്കാനുള്ള മന്ത്രങ്ങളാണെന്ന് മുമ്പു പറഞ്ഞുവല്ലോ. ആഹ്വാനം ചെയ്യലാണ് ഹോതന്റെ ജോലി. ദേവന്മാരെ യജ്ഞവേദിയിലേയ്ക്ക് ആഹ്വാനം ചെയ്യുന്നപോലെ ദൈവികഗുണങ്ങളെ നമ്മുടെ അന്തർമണ്ഡലത്തിലേയ്ക്ക് ആഹ്വാനം ചെയ്യാനും ഈ ഋങ്മന്ത്രങ്ങൾ പ്രയോജനപ്പെടും. ഈ മന്ത്രങ്ങൾ അർത്ഥബോധത്തോടെ ഈശ്വരാർപ്പണബുദ്ധ്യാ ജപിക്കുമ്പോൾ അന്തഃകരണത്തിലെ ആസുരികസംസ്കാരം നശിച്ച് ദൈവികസംസ്കാരം വളരും. ഈ വളർച്ച ഒരുവനെ ആത്മോന്നതിയിലേയ്ക്ക് നയിക്കുന്നു. ഇതാണ് ഋഗ്വേദത്തിന്റെ സാർവ്വജനീനമായ പ്രയോജനം.

ദേവസ്തുതിപരങ്ങളായ മന്ത്രങ്ങളാണ് ഋഗ്വേദത്തിൽ ഭൂരിഭാഗവും. ഋഗ്വേദത്തിന്റെ ദൃഷ്ടിയിൽ ഈ പ്രപഞ്ചത്തിലെ എല്ലാംതന്നെ ദൈവികഗുണവിശിഷ്ടങ്ങളാണ്. അതായത് ദേവന്മാരാണ് എന്നർത്ഥം. ദേവ

---

1. ഋചാംത്വഃ പോഷമാസ്തേ പുപുഷ്വാൻ
   ഗായത്രം ത്വോഗായതിശക്വരീഷു
   ബ്രഹ്മാത്വോവദതിജാതവിദ്യാം
   യജ്ഞസ്യമാത്രാം വിമിമീതഉത്വഃ (ഋ)
2. "മനസാ സംസ്കരോതി ബ്രഹ്മാ". (ഛ. 4.16.2)

ഭാവനയോടെ പ്രപഞ്ചത്തിലെ ഏതു വസ്തുവിനെ സമീപിച്ചാലും അതിൽനിന്ന് അഭീഷ്ടങ്ങളെ കറന്നെടുക്കാം. സ്തുതിക്കാനാണ്; നിന്ദിക്കാനല്ല ഋഗ്വേദം ഉപദേശിക്കുന്നത്. ആ നിലയ്ക്ക് തന്നിൽനിന്ന് പുറമേ കാണപ്പെടുന്നതെന്തും സ്തുതിക്ക് വിഷയങ്ങളാണ്. ഈ ഉദാത്ത മനോഭാവമാണ് ഋഗ്വേദപഠനത്തിലൂടെ നാം വളർത്തിയെടുക്കേണ്ടത്.

മന്ത്രങ്ങളെല്ലാം ഛന്ദോനിബദ്ധങ്ങളാണ്. ഗായത്രി, ഉഷ്ണിക്ക്, അനുഷ്ടുപ്പ്, ബൃഹതി, പംക്തി, ത്രിഷ്ടുപ്പ്, ജഗതി, അത്യഷ്ടി, അതിജഗതി, വിരാട് എന്നിങ്ങനെ വിവിധ ഛന്ദസ്സുകളിലാണ് മന്ത്രങ്ങൾ. 24 അക്ഷരമുള്ള ഗായത്രി തുടങ്ങി നന്നാലക്ഷരം കൂട്ടിക്കൂട്ടി ഏറ്റവും കൂടുതൽ അക്ഷരസംഖ്യയുള്ള അതിധൃതി എന്ന ഛന്ദസ്സിൽ എത്തുമ്പോൾ 76 അക്ഷരവും 8 പാദങ്ങളും ഉള്ള മന്ത്രമായിത്തീരുന്നു. "സഹി ശർധോ ന മാരുതം തു വിഷ്വണിഃ" (1,127,6) എന്ന ഋക്ക് അതിധൃതി എന്ന ഛന്ദസ്സിൽ നിബദ്ധമാണ്. ഒരു പാദത്തിൽ 4 അക്ഷരം മാത്രമുള്ളതും 16 അക്ഷരമുള്ളതുമുണ്ട്. "നൂനമഥ" (8.46.15) എന്നതാണ് ആദ്യത്തേതിന് ഉദാഹരണം. "അപൂരുഷഘ്നോ അപ്രതീത ശൂരസത്വഭിഃ" (1.133.6) എന്നത് രണ്ടാമത്തേതിനും. ഓരോ ദേവനും ഓരോ പ്രത്യേക ഛന്ദസ്സുമായി ബന്ധമുണ്ടത്രേ. "അഗ്നേർ ഗായത്ര്യഭവൽ" (10.130.4) എന്ന ഋക്ക് ഇതിനെയാണ് സൂചിപ്പിക്കുന്നത്. ഈ ഓരോ ദേവനും ഒരു വ്യക്തിയുടെ ആന്തരമായ വളർച്ചയുടെ ഏതു ഘട്ടത്തെ പ്രതിനിധാനം ചെയ്യുന്നുവെന്നതും ആ ദേവന് പ്രത്യേകമായി പറഞ്ഞിട്ടുള്ള ഛന്ദസ്സ് സാധകന്റെ ആ പ്രത്യേക അവസ്ഥയെ - അഥവാ ഘട്ടത്തെ - എങ്ങനെ സഹായിക്കുന്നുവെന്നതും അഗാധമായ തപശ്ചര്യയിൽ നിമഗ്നരായ യോഗിവര്യന്മാർക്കുമാത്രം ഗ്രഹിക്കാനും വിവരിയ്ക്കാനും കഴിയുന്ന നിഗൂഢതത്വങ്ങളാണ്. ഇതിന് എന്തോ പ്രത്യേകമായ ഒരു സംവിധാനമുണ്ടെന്നും ഛന്ദസ്സും ദേവതയും തമ്മിൽ അഭേദ്യമായ, നമുക്ക് ഇപ്പോൾ ശരിയായി ഗ്രഹിക്കാൻ

---

1. സഹി ശർധോന മാരുതം തു വിഷ്വണി-
   രപ്നസ്വതീഷൂർവരാ സ്വിഷ്ടനി-
   രാർതനാസ്വിഷ്ടനിഃ (1-127-6)
2. നൂനമഥ (8.46.15)
3. അപൂരുഷഘ്നോഅപ്രതീതശൂരസത്വഭി
   സ്ത്രിസപ്തൈശ്ശൂരസത്വഭിഃ (1-133-6)
4. അഗ്നേർഗായത്ര്യഭവൽസയു
   ഗ്വോഷ്ണിഹയാസവിതാസംബഭൂവ
   അനുഷ്ടുഭാസോമഉക്ഥൈർമഹസ്വാൻ.... (1-130-4)

കഴിയാത്ത എന്തോ ബന്ധമുണ്ടെന്നും മാത്രം ഇപ്പോൾ ധരിച്ചാൽ മതി. ഇന്ദ്രൻ, മിത്രൻ, വരുണൻ, അഗ്നി തുടങ്ങിയ ഓരോ ദേവന്മാരുടെയും രൂപകർമ്മങ്ങളും പ്രവർത്തനരീതിയും വേദമന്ത്രങ്ങളുടെ നിഷ്കൃഷ്ടമായ പഠനത്തിൽ നിന്ന് നമുക്ക് ഒട്ടൊക്കെ ഗ്രഹിക്കാൻ കഴിയും. ഈ വിധത്തിൽ കാണാൻ തുടങ്ങുമ്പോൾ ആദ്യം പരിമിതമെന്നും സങ്കുചിതമെന്നും കരുതിയിരുന്ന അർത്ഥതലങ്ങൾ വിശാലവും അഗാധവുമായി മാറാൻ തുടങ്ങും. വർണ്ണാശ്രമധർമ്മങ്ങൾക്കനുരൂപമായ ജീവിതം നയിക്കുന്നവർക്ക് മാർഗ്ഗദർശകങ്ങളായ അനേകം തത്വരത്നങ്ങൾ വേദത്തിൽ നിന്ന് നമുക്ക് നേരിട്ടുതന്നെ ഗ്രഹിക്കാൻ കഴിയും. ഇത് ഒരു വലിയ നേട്ടമാണല്ലോ.

അചേതനവസ്തുക്കളേപ്പോലും ദേവഭാവേന സ്തുതിയ്ക്കുന്ന വൈദികഋഷിമാർ ഇക്കാണുന്നതെല്ലാം ഈശ്വരനാണ്. – “സർവ്വം ഖല്വിദം ബ്രഹ്മ”– എന്ന ഉൽകൃഷ്ട തത്വത്തെയാണ് കാണിക്കുന്നത്. വലുപ്പച്ചെറുപ്പമോ ഗുണദോഷങ്ങളോ കണക്കാക്കാതെ ഓരോന്നിനേയുംകുറിച്ച് സ്തുതിച്ച് കീർത്തിക്കുമ്പോൾ വൈദികഋഷിമാർ നമ്മെ പഠിപ്പിക്കുന്നത് ഈ പ്രപഞ്ചത്തിലെ സകല വസ്തുക്കളും അതാതിന്റെ നിലയിൽ പ്രധാനവും പ്രശസ്തവുമാണെന്ന തത്വത്തെയാണ്. അരയാലിനെ (വനസ്പതി) സ്തുതിക്കുന്ന അതേഭാവഭംഗിയോടെ കറുക (ദുർവ്വാ)യേയും സ്തുതിക്കും. സൂര്യനേയും ഉഷസ്സിനേയും സ്തുതിക്കുന്ന പോലെതന്നെ രാത്രിയേയും സ്തുതിക്കും. വൈദികഋഷിമാരുടെ ദൃഷ്ടിയിൽ വിഷവും അമൃതവും സഹോദരങ്ങളാണ്. (ദ്യൗർവ്വഃ പിതാപൃഥിവീ(2.5.15.) നദികളേയും, ആരണ്യങ്ങളേയും കല്ലിനേയും, യമനേയും, സൂര്യനേയും ചൂതാട്ടക്കരുക്കളേയും എല്ലാം അവർ ഒരുപോലെ സ്തുതിക്കും. ആ വിശാലഹൃദയന്മാർക്ക് ഇവിടെ ഒന്നിനേക്കുറിച്ചും തരതമഭേദമില്ല. വർഷക്കാലത്ത് കർണ്ണകഠോരമായി തോന്നാറുള്ള തവളക്കരച്ചിൽക്കൂടി ഋത്വിക്കുകളുടെ സ്തുതിശസ്ത്രങ്ങളുടെ ആലാപനമായിട്ടാണ് അവർ കാണുന്നത്. അതേ, പ്രപഞ്ചമാകുന്ന ഈ മഹായജ്ഞവേദിയിൽ ഋത്വിക്കുകളല്ലാതെ ആരുമില്ല. വേദപാരംഗതനായ ഋഷിക്കെന്നപോലെ ഭേകഗാഥാപ്രവീണനായ തവളയ്ക്കും ഈ യജ്ഞശാലയിൽ സ്ഥാനമുണ്ട്. നോക്കുക, ഉൽകൃഷ്ടമായ ഋഷിഭാവനയുടെ ഔന്നത്യം!

ഇന്നു നമുക്ക് ലഭിച്ചിട്ടുള്ള ഋക്സംഹിത സമഗ്രമായ സംഹിതയുടെ എത്രയോ തുച്ഛമായ ഒരു ഭാഗമേ ആയിട്ടുള്ളു എന്ന് കരുതാൻ ന്യായമുണ്ട്. ഋഗ്വേദത്തിലെ ഋഷിച്ഛന്ദോദേവതകളെ പ്രതിപാദിക്കുന്നതും ഭഗവത്കാത്യായനവിരചിതവും ആയ സർവ്വാനുക്രമണിയിൽ ‘*ജാതവേ*

*ദസേസൂനവാമസോമം*' എന്ന സൂക്തത്തിന്റെ വിവരണത്തിൽ "ഏതദാദീനി ഏകാഭൂയാംസി സൂക്തസഹസ്രം" എന്ന ഒരു വാക്യഖണ്ഡമുണ്ട്. ഒരു ഋക്കുള്ള ഈ സൂക്തം മുതൽ രണ്ട്, മൂന്ന് എന്നിങ്ങനെ ഋക്സംഖ്യ വർദ്ധിച്ച് വർദ്ധിച്ച് ആയിരം ഋക്കുള്ള സൂക്തം വരെയുള്ള ആയിരം സൂക്തങ്ങളുണ്ട് എന്നാണല്ലോ ഇതിനർത്ഥം. ഈ കണക്കനുസരിച്ച് ഏതാണ്ട് അഞ്ചു ലക്ഷത്തോളം ഋക്കുകൾ വരും. ഒട്ടാകെ കാണപ്പെട്ടവയേക്കാൾ കാണപ്പെടാനുള്ളവയാണ് കൂടുതൽ എന്നു ചുരുക്കം.

ശാകലം ബാഷ്കളം എന്ന രണ്ടുശാഖകളാണ് ഋഗ്വേദത്തിന്ന് ഉള്ളത്. ശാകലശാഖക്കാരുടെ ആചാര്യൻ ആശ്വലായനനും ബാഷ്കളശാഖക്കാരുടേത് കൗഷീതികിയുമാണ്. അതനുസരിച്ച് ഈ ശാഖകളെ ആശ്വലായനം; കൗഷീതകം എന്ന പേരുകളിലും പറയാറുണ്ട്. കൗഷീതകശാഖക്കാർക്ക് സംഹിത സമാപിക്കുന്നത് 'തച്ഛംയോരാവൃണീമഹേ' എന്ന മന്ത്രത്തോടെയാണ്. ആശ്വലായനന്മാർക്ക് 'സമാനീവ ആകുതിഃ' എന്ന മന്ത്രമാണ് അവസാനത്തേത്. ഇരുകൂട്ടർക്കും തുല്യമായതും പാഠഭേദങ്ങളുമില്ലാത്തതുമായ സംഹിതാമന്ത്രങ്ങൾക്ക് 'ദാശതയി' എന്നാണ് പേര്. പത്തു മണ്ഡലങ്ങളിലായി സമാഹരിക്കപ്പെട്ടവ എന്നാണ് ഈ വാക്കിനർത്ഥം. ഇതിൽ പെടാത്തവ പരിശിഷ്ടം എന്ന പേരിലാണ് അറിയപ്പെടുന്നത്. പരിശിഷ്ടത്തിൽ ഋക്കുകളും ഗദ്യങ്ങളും (നിഗദങ്ങൾ) ഉണ്ട്. അവ പല പേരുകളിലായി വിഭജിക്കപ്പെട്ടിട്ടുണ്ട്. അവയിൽ മഹാനാമ്നി, വിദാമഘവൻ, പ്രൈഷങ്ങൾ, നിവിത്തുകൾ, പുരോരുക്കൾ, വാലഖില്യകൾ, നാരാശംസിരൈഭി, ഇന്ദ്രഗാഥ, ഭൂതേഛത്ത്, പാരീക്ഷിതി, ഏതശപ്രലാപം എന്നിവ ഉൾപ്പെടുന്നു.

പത്തുമണ്ഡലങ്ങൾക്കും പ്രത്യേകം പേരുകളുണ്ട്. ഒന്നാമത്തേത് ശാതർച്ചിനം മണ്ഡലമാണ്. ഗൃത്സമദഋഷി ദർശിച്ചതാണ് രണ്ടാമത്തെ മണ്ഡലം. മൂന്നു മുതൽ ഓരോ മണ്ഡലവും യഥാക്രമം വിശ്വാമിത്രൻ, വാമദേവൻ, അത്രി, ഭരദ്വാജൻ, വസിഷ്ഠൻ എന്നിവരാണ് ദർശിച്ചത്. കണ്വഗോത്രജാതൻമാർ ദർശിച്ച പ്രഗാഥമണ്ഡലമാണ് എട്ടാമത്തേത്. ഒമ്പതാമത്തേത് പ്രസിദ്ധമായ പവമാനമണ്ഡലമാണ്. വേദദ്രഷ്ടാക്കളായ സകല ഋഷിമാരും ദർശിച്ച സൂക്തങ്ങളാണ് അതിലുള്ളത്. രാമായണത്തിൽ കാണ്ഡങ്ങളുടെ പേരുകൾ കഥാഭഗത്തെ സൂചിപ്പിക്കുന്നതായിട്ടാണ് മിക്കതും. എന്നാൽ അഞ്ചാമത്തെ കാണ്ഡം മാത്രം ആ നിയമത്തിന്ന് അപവാദമാണ്. സുന്ദരകാണ്ഡം എന്ന പേര് അതിലെ പ്രത്യേകിച്ചൊരു കഥാഭാഗത്തെ സൂചിപ്പിക്കുന്നതല്ലല്ലോ. ഇതുപോലെയാണ് ഈ പവമാനമണ്ഡലവും- ഋഷിയുടെ പേരിനോടുബന്ധ

പ്പെട്ടതല്ല. രാമായണത്തിലെ സുന്ദരകാണ്ഡം മറ്റെല്ലാ കാണ്ഡങ്ങളേക്കാളും പ്രധാനവും പ്രശസ്തവുമാണെന്നതുപോലെ ഈ മണ്ഡലവും മറ്റെല്ലാ മണ്ഡലങ്ങളേക്കാളും പ്രധാനവും ശ്രേഷ്ഠവുമാണ്. മറ്റു മണ്ഡലങ്ങളിലെ പ്രധാന ഋഷിവര്യന്മാരെല്ലാവരും ഇതിൽ മന്ത്രദൃഷ്ടാക്കളാണ്. പവമാന മണ്ഡലത്തിലെ ആദ്യത്തെ മൂന്ന് അനുവാകങ്ങൾ പ്രത്യേകം പ്രാധാന്യമുള്ളതാണ്. നമ്പൂതിരിമാരുടെ ഇടയിൽ 'ചെറുമാനം' എന്ന പേരിൽ അറിയപ്പെടുന്ന ഈ സൂക്തങ്ങൾ ക്ഷേത്രങ്ങളിലെ ദേവപ്രതിഷ്ഠക്കും അതുപോലെ പ്രാധാന്യമുള്ള കർമ്മങ്ങൾക്കും ഒഴിച്ചുകൂടാത്തതാണ്. ദേവന് അനുഗ്രാഹകബുദ്ധിയുദിക്കാനും ഭക്തന് അനുഗ്രഹം സ്വീകരിക്കാനുള്ള അർഹത നേടാനും ഈ മന്ത്രങ്ങൾക്ക് പ്രത്യേക ശക്തിയുണ്ട് എന്ന് വേദരത്നം ഏർക്കര രാമൻ നമ്പൂതിരി പറഞ്ഞുകേട്ടിട്ടുണ്ട്.

പത്താമത്തെ മണ്ഡലം ക്ഷുദ്രസൂക്തം എന്ന പേരിലാണ് അറിയപ്പെടുന്നത്. പ്രത്യേകിച്ച് ഒരു ഋഷിയുടേയോ ഋഷികുലത്തിന്റേയോ അല്ലാതെ അസംഖ്യം ഋഷിമാർ ദർശിച്ച സൂക്തങ്ങളാണ് അതിലുള്ളത്. സൂക്തങ്ങൾ ചെറുതാണെന്ന നിലയിൽ അവയെ ക്ഷുദ്രസൂക്തങ്ങളെന്നു പറയുന്നു. എങ്കിലും അർത്ഥഗാംഭീര്യം നോക്കുമ്പോൾ അവ മഹാസൂക്തങ്ങൾ തന്നെയാണ്.

ഉപനയനം കഴിഞ്ഞ് ഒരു ബ്രഹ്മചാരി വേദാദ്ധ്യയനത്തിന്ന് സുസജ്ജമാകുന്നത് ശാക്വരവ്രതദീക്ഷയോടെയാണ്. വേദം മുഴുവൻ പഠിച്ചു ഗ്രഹിക്കാനുള്ള പ്രത്യേകവ്രതകാലമാണ് അത്. ശാക്വരം എന്ന പദത്തിന്റെ അർത്ഥം ശക്തിയേകുന്നത് എന്നാണ്. വേദം പഠിച്ച് അർത്ഥം ഗ്രഹിക്കാനുള്ള ശക്തി സിദ്ധിക്കാൻവേണ്ടിയുള്ള ഒരു വ്രതമാണ് അത്. ഒരു കൊല്ലംകൊണ്ട് അവസാനിക്കുന്ന നിലയിൽ ഇന്ന് അത് ചുരുങ്ങി. വേദം പാദമായി ഒരുമുറ ഗുരുമുഖത്തുനിന്ന് കേട്ട് ജപിക്കുക മാത്രമേ ഇപ്പോൾ പതിവുള്ളു. 'അധീതി; ബോധം' ഇവയെല്ലാം പണ്ടത്തെ കഥയായി. ഒരു കൊല്ലം നീണ്ടുനിൽക്കുന്നത് എന്നർത്ഥത്തിൽ ആണ്ടുവ്രതം എന്നും ആദ്യംമുതൽ ഒരുമുറ ജപിക്കുന്നതിനാൽ ഈ വേദജപത്തിന് "മുതൽമുറ" എന്നും പേരുവന്നിട്ടുണ്ട്.

ഈ വ്രതം സമാപിക്കുന്നത് ഒരു പ്രത്യേക ചടങ്ങോടുകൂടിയാണ്. വേദപഠനത്തിന്റെ മഹത്വത്തേയും ഗാംഭീര്യത്തേയും സൂചിപ്പിക്കുന്ന ആ ചടങ്ങ് അർത്ഥവത്താണ്. നമുക്ക് അതൊന്ന് പരിശോധിക്കാം. വ്രതംകൊണ്ട ദിവസം മുതൽ 360 ദിവസം കഴിഞ്ഞേ ഇതു ചെയ്യാവൂ. ഉത്തരായണകാലം വേണമെന്നും നിർബന്ധമുണ്ട്. വ്രതസമാപന ദിവസം ആചാര്യനും ശിഷ്യനും ഉപവസിക്കണം. അപരാഹ്നത്തിൽ

കുളിച്ച് ശിഷ്യന് സാത്വിക ഭക്ഷണം കഴിക്കാം. അതിനുശേഷമാണ് ക്രിയ ആരംഭിക്കുന്നത്. തീയിട്ടു ഹോമം തുടങ്ങി പ്രധാനസ്രുവാഹുതികൾ ചെയ്തതിനുശേഷം സന്ധ്യാവന്ദനം കഴിച്ച് പത്തു ഗായത്രി ജപിച്ച് ശിഷ്യൻ ആചാര്യസമീപം വന്നാൽ ആചാര്യൻ ശിഷ്യനോട് ചോദിക്കുകയാണ് —അഗ്നി, ഇന്ദ്രൻ, ആദിത്യൻ, വിശേവദേവകൾ ഇവരുടെ അനുഗ്രഹശക്തിയെ വഹിക്കാൻ കഴിവ് നൽകുന്ന ശാക്വരവ്രതം നീ വേണ്ടപോലെ അനുഷ്ഠിച്ചില്ലേ? “ഗുരോ, വേണ്ടപോലെ അനുഷ്ഠിച്ചു. എന്നു ശിഷ്യൻ മറുപടിയും പറയുന്നു. ശിഷ്യൻ കണ്ണടക്കുകയും ശിഷ്യന്റെ കണ്ണ് ഒരു വസ്ത്രംകൊണ്ട് മൂടിക്കെട്ടുകയും ചെയ്തതിനുശേഷം ആചാര്യൻ അനുഷ്ഠാനത്തിന്റെ പ്രത്യേകതകളെ വിധിക്കുകയാണ്. “ഈ ഒരു രാത്രി ചമതയിടലും (സമിധാ ഹോമം) ഭിക്ഷയെടുക്കൽ, നിലത്ത് കിടക്കൽ, ഗുരുശുശ്രൂഷ ഇതൊന്നും ചെയ്യേണ്ട. ഇവിടെ ഒറ്റയ്ക്ക് ഒന്നും ഉരിയാടാതെ പ്രമാദാലസ്യനിദ്രാദികൾക്കു വശംവദനാകാതെ സകലദേവന്മാരുടേയും സാന്നിദ്ധ്യമുള്ള ഈ അഗ്നിഹോത്രശാലയിൽ അഗ്നിയുടെ സമീപത്ത് ജാഗൃതനായി ഇരിക്കു” അങ്ങനെ ആ രാത്രി പവിത്രസ്മരണയോടെ ഉറങ്ങാതെ അവിടെ ത്തന്നെ ഇരിക്കണം. പിറ്റേന്ന് കാലത്ത് ആചാര്യൻ തലേദിവസത്തെ ഹോമാഗ്നിയിൽ വീണ്ടും ഹോമം ചെയ്തതിനുശേഷം വേദപഠനം പൂർത്തീകരിക്കുന്ന മഹാനാമ്ന്യവും പുരീഷപദവും ശിഷ്യന് ഉപദേശിക്കുന്നു. ‘വിദാമഘവൻ’ എന്നു തുടങ്ങുന്ന ഈ വിശിഷ്ടമന്ത്രത്തിന്റെ അവസാനം ദേവന്മാരോട് തന്റെ ഹൃദയാന്തർഭാഗത്ത് ആഗമിച്ച് വിളങ്ങണേ എന്നു പ്രാർത്ഥിക്കുകയാണ്. “ഏവാഹ്യഗ്നേ ഏവാഹീന്ദ്ര ഏവാഹിപൂഷൻ ഏവാഹിദേവാഃ” എന്നീ അർത്ഥപുഷ്ടങ്ങളായ മന്ത്രങ്ങളാണിവ. ഇവയാണ് വേദപഠനത്തിന്റെ അവസാനത്തെ പ്രാർത്ഥന. ‘ഏവ മന്ത്രങ്ങൾ’ എന്ന് ഇവയെ പറയാറുണ്ട്. ഇവിടെ ബഹിർമുഖ വൃത്തിയെ നിരോധിച്ച് തദാകാരചിത്തനായി വർത്തിക്കുന്ന ശിഷ്യനിൽ ദേവന്മാർ ഏതോ അജ്ഞാതവും സൂക്ഷ്മവുമായ അനുഗ്രഹവിശേഷത്തെ സമർപ്പിച്ച് സന്നിധാനം ചെയ്യുന്നു എന്നതാവാം ഇതിന്റെ പിന്നിലെ സങ്കല്പം. ഈ തത്ത്വത്തെ ബ്രാഹ്മണം ഇങ്ങനെ ഉൽഘോഷിക്കുന്നു. ‘യാവതീർവൈദേവതാഃ താഃ സർവ്വാ വേദവിദി ബ്രാഹ്മണേ വസന്തി ബ്രാഹ്മണോ വൈസർവ്വാ ദേവതാഃ’ (ശതപഥബ്രാഹ്മണം). എത്ര ദേവന്മാരുണ്ടോ അവരെല്ലാവരും വേദജ്ഞനായ ബ്രാഹ്മണനിൽ വസിക്കുന്നു. അതിനാൽ ബ്രാഹ്മണൻ സർവ്വദേവതാമയനാണ് എന്നാണ് ബ്രാഹ്മണവാക്യാർത്ഥം. ഇന്ന് ഇതെല്ലാം വെറും ചടങ്ങായി - അനുഭവവും അതുപോലെത്തന്നെ.

ഇതിനുശേഷം കണ്ണുകെട്ടിയ വസ്ത്രവും നെയ്യുപുരട്ടിയ ഒരു തളികയും ആചാര്യന് ദാനം ചെയ്യുന്നു. അന്തർമുഖാവസ്ഥ തല്ക്കാലം ആചാര്യനിൽത്തന്നെ സമർപ്പിക്കുന്നു എന്നർത്ഥം. വേദതത്വം സർവ്വത്ര വ്യാപിച്ച അന്തഃകരണത്തിന്റെ പ്രതീകമാണ് നെയ് പുരട്ടിയ തളിക. അത് ദാനം ചെയ്യുന്നു എന്നതിന്ന് അന്തഃകരണത്തെ ആചാര്യന് അടിയറവെച്ചു എന്നർത്ഥം. വേദം പാലും വേദാർത്ഥം തൈരും അതിനെ കടഞ്ഞെടുത്ത നെയ്യ് വേദതത്വവുമാണ്. അത് അന്തകരണത്തിൽ സർവ്വത്ര വ്യാപ്തമായി എന്നതിനെയാണ് നെയ്പുരട്ടിയ തളിക സൂചിപ്പിക്കുന്നത്. വേദമന്ത്രങ്ങൾ കേവലം ശബ്ദങ്ങളും ശബ്ദാർത്ഥവും മാത്രമടങ്ങിയവയല്ല. അതിനപ്പുറം അനുഷ്ഠാനം, അനുഭവം എന്നീ രണ്ടു തലങ്ങൾക്കൂടി അതിന് ഉണ്ട്. അതിലേയ്ക്കുള്ള പ്രവേശനത്തിന്റെ ആരംഭമാണ് ഈ ക്രിയ സൂചിപ്പിക്കുന്നത്.

ഋഗ്വേദത്തെ മണ്ഡലം, അനുവാകം, സൂക്തം, ഋക്ക് എന്നിങ്ങനെ ഒരുവിധത്തിൽ വിഭജിച്ചിട്ടുണ്ട്. അതിനുപുറമേ അഷ്ടകം, അദ്ധ്യായം, വർഗ്ഗം, ഋക്, അന്തം എന്നിങ്ങനെ മറ്റൊരുവിധത്തിലുള്ള വിഭജനവുമുണ്ട്. രണ്ടാമതു പറഞ്ഞ അഷ്ടാദിതിവിഭജനമാണ് കേരളത്തിലെ നമ്പൂതിരിമാരുടെ ഇടയിൽ കൂടുതൽ പ്രചാരമുള്ളത്. ശതർച്ചിനം എന്ന ആദ്യത്തെ മണ്ഡലത്തിൽ 24 അനുവാകങ്ങളുണ്ട്. ഗൃത്സമദമെന്ന രണ്ടാമത്തെ മണ്ഡലത്തിൽ അനുവാകങ്ങൾ 4 ആണ്. വിശ്വാമിത്ര-വാമദേവമണ്ഡലങ്ങളിൽ (3-4 മണ്ഡലങ്ങളിൽ) 5 അനുവാകം വീതമാണുള്ളത്. 5, 6, 7 മണ്ഡലങ്ങൾ ക്രമേണ അത്രി- ഭരദ്വാജ-വസിഷ്ഠന്മാർ ദർശിച്ചവയാണ്. അവയിൽ ആറ് അനുവാകം വീതമാണുള്ളത്. കണ്വഗോത്രജന്മാരായ പ്രഗാഥന്മാർ ദർശിച്ച എട്ടാം മണ്ഡലത്തിൽ പത്ത് അനുവാകമുണ്ട്. വിശിഷ്ടമായ പവമാനമണ്ഡലത്തിൽ ഏഴ് അനുവാകങ്ങളുണ്ട്. ക്ഷുദ്രസൂക്ത - മഹാസൂക്തങ്ങളടങ്ങിയ പത്താം മണ്ഡലത്തിലെ അനുവാകസംഖ്യ പന്ത്രണ്ടാണ്. ആകെ 85 അനുവാകങ്ങളാണ് പത്തു മണ്ഡലങ്ങളിലും കൂടിയുള്ളത്. വേദമന്ത്രങ്ങളുടെ സ്വാദ്ധ്യായം അനുവാകത്തിലേ നിർത്താവൂ എന്നാണ് പൂർവ്വാചാരം. ആകെ സൂക്തങ്ങൾ 1017 ആണ്. ഋക്കുകൾ 10472, അക്ഷരങ്ങൾ മൂന്നുലക്ഷത്തിതൊണ്ണൂറ്റിനാലായിരത്തിമുന്നൂറ്റിപതിനേഴാണ് (394317).

അഷ്ടകാദിവിഭജനത്തിൽ എട്ട് അഷ്ടകങ്ങളും, അറുപത്തിനാല് അദ്ധ്യായങ്ങളും രണ്ടായിരത്തി ആറ് വർഗ്ഗങ്ങളുമുണ്ട്. വേദത്തിലെ ഓരോ അക്ഷരത്തിലും സർവ്വദേവന്മാരും കുടികൊള്ളുന്നു എന്നാണ് സങ്കല്പം. "ഋചോ അക്ഷരേ പരമേ വ്യോമൻ" (2. 3. 21) എന്ന മന്ത്ര

ത്തിൽ അതാണ് പറയുന്നത്. അതിപവിത്രമായ ഋഗ്വേദത്തിന്റെ ഏതാണ്ട് ഒരു ബാഹ്യരൂപമാണ് മേൽ വിവരിച്ചത്.

ഋഗ്വേദത്തിലെ ഒമ്പതാം മണ്ഡലത്തിലെ എല്ലാ മന്ത്രങ്ങളും പവമാനസോമനെ സ്തുതിക്കുന്നവയാണ്. ത്രികരണങ്ങൾക്കും പവിത്രതയേകുന്ന സോമൻ സാക്ഷാൽ സർവ്വേശ്വരൻതന്നെയാണ്. ആനന്ദസ്വരൂപനായ അവിടുന്ന് ശക്തിയുക്തനും മംഗലസ്വരൂപനുമാണ്. ശിവശക്ത്യൈക്യരൂപം തന്നേ സോമരൂപം. ശക്തിയുക്തനായ ശിവനായിട്ടോ ശിവശക്ത്യൈക്യരൂപിണിയായിട്ടോ ഇഷ്ടംപോലെ ഭാവനചെയ്യുന്നതിൽ തെറ്റില്ല. ശൈവന്മാർ ശക്തിയുക്തമഹാദേവനായിട്ടും വൈഷ്ണവന്മാർ ലക്ഷ്മീനാരായണനായിട്ടും ശാക്തേയന്മാർ ശിവശക്ത്യൈക്യരൂപിണിയായിട്ടും സങ്കല്പിച്ചുപാസിയ്ക്കുന്ന ആ പരമസത്യംതന്നെ സോമൻ. സൽചിൽ ആനന്ദമെന്ന മൂന്നു വിശിഷ്ടഗുണങ്ങളിൽ ആനന്ദൈകപ്രധാനനാണ് സോമൻ. മേൽപറഞ്ഞ നിഗമനത്തിനെ സമർത്ഥിക്കുന്ന പല മന്ത്രങ്ങളും ഈ മണ്ഡലത്തിൽ കാണാൻ കഴിയും.

ഈ മന്ത്രത്തിന്റെ വ്യാഖ്യാനമെന്നോണം ഒരു ശ്ലോകം സ്കന്ദപുരാണത്തിലെ കാശീഖണ്ഡത്തിൽ കാണുന്നുണ്ട്. അതിവിടെ ചേർക്കാം.

“മതീനാം ചദിവഃ പൃഥ്വ്യാഃ വഹ്നേഃ സൂര്യസ്യ വജ്രിണഃ
സാക്ഷാദപിച വിഷ്ണോശ്ച സോമോ ജനയിതേശ്വരഃ”.

മനഃശുദ്ധീകരവും ശാന്തിദായകവുമാണ് പവമാനസ്തുതികൾ. ത്രികരണങ്ങളെ പവിത്രമാക്കുമ്പോഴാണല്ലോ ശാന്താകാരനായ സർവ്വേശ്വരൻ അതിൽ പ്രതിഫലിക്കുന്നത്. സ്ഥൂലശരീരം ഇരുപത്തിനാലു തത്വങ്ങളാൽ നിർമ്മിക്കപ്പെട്ടതാണ്. ഈ ഇരുപത്തിനാലു തത്ത്വങ്ങളുടെ ശുദ്ധീകരണത്തെ സൂചിപ്പിക്കുന്നവയാണ് പവമാനമണ്ഡലത്തിലെ ആദ്യത്തെ അനുവാകത്തിലെ ഇരുപത്തിനാലു സൂക്തങ്ങൾ. സൂക്ഷ്മശരീരം ഷൾത്രിംശൽകലകളോടുകൂടിയതാണ്. അവയുടെ ശുദ്ധീകരണത്തെ സൂചിപ്പിക്കുന്നവയാണ് രണ്ടാമത്തെ അനുവാകത്തിലെ മുപ്പത്താറു സൂക്തങ്ങൾ. കാരണശരീരത്തിൽ അത്യന്തസൂക്ഷ്മങ്ങളായ ഏഴു മണ്ഡലങ്ങളുണ്ടെന്ന് യോഗശാസ്ത്രം പറയുന്നു. ഈ ഏഴു മണ്ഡലങ്ങളുടെ ശുദ്ധീകരണത്തെയാണ് 3-മത്തെ അനുവാകത്തിലെ ഏഴുസൂക്തങ്ങൾ സൂചിപ്പിക്കുന്നത്. ഈ മൂന്നു അനുവാകങ്ങളും ആദ്യന്തം ജപിക്കാൻ പറ്റാത്ത പക്ഷം 3-ാമത്തെ അനുവാകത്തിലെ ഒടുവിലത്തെ രണ്ടു സൂക്തങ്ങൾ ജപിച്ചാലും മുഴുവൻ ജപിച്ച ഫലം ഉണ്ടാകും എന്നത് ഇതിലെ ഒരു പ്രത്യേകതയാണ്. മൂന്നാം അനുവാകത്തിലെ അവസാനത്തെ സൂക്തം ആജന്മശുദ്ധരായ

സ്പതർഷികൾ ദർശ്ശിച്ചവയാണ്. പവിത്രതരമായ ആ സ്തുതിയോടെ ഉപാസകന്റെ ത്രികരണങ്ങളും ശുദ്ധമാവുന്നു. മൂന്നാം അനുവാകത്തിലെ അവസാനത്തെ രണ്ടു ഋക്കുകൾ ഈ പവമാനമന്ത്രങ്ങളുടെ ഫലശ്രുതിയാണ്. ഋഗ്വേദത്തിൽ മറ്റെങ്ങും കാണാത്ത ഈ ഫലശ്രുതി ഈ മന്ത്രങ്ങളുടെ അപൂർവ്വതയെയാണ് കാണിക്കുന്നത്.

ഈ പവമാനമന്ത്രങ്ങളെ അദ്ധ്യയനം ചെയ്യുന്നവൻ ഇന്ദ്രിയങ്ങൾ മുഖേന ആഹരിക്കുന്നതെല്ലാം അതിപരിശുദ്ധമായിരിക്കും. മാതരിശ്വാവിനാൽ ആസ്വദിക്കപ്പെട്ടവയാകും അവ. സർവ്വവ്യാപകമായ ഈശ്വരശക്തിയെയാണ് ഇവിടെ മാതരിശ്വാവെന്നു പറയുന്നത്. സർവ്വവ്യാപകനായ ഈശ്വരന്റെ സ്മരണയില്ലാതെ ഒരു നിമിഷവും ഒന്നും അനുഭവിക്കാൻ കഴിയാത്ത സ്ഥിതി ലഭിക്കും എന്നർത്ഥം. ഛാന്ദോഗ്യോപനിഷത്തിൽ സനൽകുമാരമുനി പറയുന്ന ധ്രുവാസ്മൃതി സിദ്ധിക്കുമെന്നർത്ഥം.

1. ആഹാരശുദ്ധ്യൗ സത്ത്വശുദ്ധിഃ
   സത്ത്വശുദ്ധൗ ധ്രുവാസ്മൃതിഃ
   സ്മൃതിലംഭേസർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ (ഛാന്ദോഗ്യം 7.26.2)

സങ്കേതങ്ങളിലൂടെ ചില വിശേഷാർത്ഥങ്ങളെ സൂചിപ്പിക്കുന്ന ഈ സമ്പ്രദായം വേദത്തിൽ പലേടത്തും കാണാം. ഒന്നാം മണ്ഡലത്തിൽ 24-മത്തെ സൂക്തം മുതൽ 31-ാമത്തെ സൂക്തംവരേയുള്ള ഏഴുസൂക്തങ്ങൾ ആജീഗർത്തപുത്രനായ ശുനശ്ശേപന്റെ സ്തുതികളാണ്. വരുണന് ബലിനൽകാനായി യജ്ഞശാലയുടെ യൂപക്കാലിൽ ബന്ധിയ്ക്കപ്പെട്ട ശുനശ്ശേപൻ ബന്ധമോചനത്തിന്നായി ആരോടാണ് പ്രാർത്ഥിക്കേണ്ടത്, ആരുടെ നാമമാണ് ജപിക്കേണ്ടത് എന്നു ചിന്തിക്കുന്നതുമുതൽക്കാണ് ഈ പ്രകരണം ആരംഭിക്കുന്നത്. അഗ്നി, സവിതാവ്, വരുണൻ തുടങ്ങി ഓരോ ദേവന്മാരെ പ്രാർത്ഥിച്ച് പ്രാർത്ഥിച്ച് അവസാനം ഉഷോദേവിയെ സ്തുതിക്കുന്നതോടെ ശുനശ്ശേപൻ മോചിപ്പിക്കപ്പെടുന്നു. ഈ പ്രകരണത്തിലൂടെ വലിയൊരു തത്വത്തെയാണ് വേദം വെളിപ്പെടുത്തുന്നത്. ബന്ധനത്തിൽ നിന്ന് എങ്ങനെ മോചിപ്പിക്കപ്പെടും എന്നറിയാതെ ഒട്ടേറെ ദേവന്മാരോട് ഉള്ളുചുട്ടു പ്രാർത്ഥിച്ച് അവസാനം ഉഷോദേവിയോട് പ്രാർത്ഥിക്കുന്നതോടെ ശുനശ്ശേപൻ മുക്തനാക്കപ്പെടുന്നു. ശക്തിയുടെ പ്രതീകമായാണ് വേദമന്ത്രങ്ങളിൽ ഉഷസ്സിനെ വർണ്ണിച്ചിട്ടുള്ളത്. ആ ശക്തിയുടെ സാക്ഷാത്ക്കാരത്തിലാണ് ബന്ധമോചനം. ഈശ്വരനെ മാതാവായിക്കരുതി ഉപാസിക്കുന്നതാണ് ശക്തി ഉപാസന. മാതാവായി ഈശ്വരനെ കാണണമെങ്കിൽ താൻ ഒന്നുമറിയാത്ത ശിശുവായി മാറണം. ഈ നിഷ്കളങ്കാവസ്ഥയാണ് ശുനശ്ശേപ

നിൽ നമുക്ക് കാണാൻ കഴിയുന്നത്. അമ്മയെ അറിയുന്നതിന്ന് പാണ്ഡിത്യം ആവശ്യമില്ല. അമ്മ ഏതവസരത്തിലും രക്ഷിക്കുമെന്ന ദൃഢവിശ്വാസം മാത്രം മതി. അമ്മയുടെ ഭാവത്തിൽ ഈശ്വരനെ കണ്ടു ഉപാസിക്കണമെന്നുപോലും ശുനശ്ശേപന് അറിഞ്ഞുകൂടായിരുന്നു. അതുകൊണ്ടാണല്ലോ ആരെയാണ് ഭജിക്കേണ്ടത്, ആരുടെ നാമമാണ് ജപിക്കേണ്ടത് എന്ന് ആദ്യം സംശയിച്ചത്. എന്നാൽ ശിശുസഹജമായ നിഷ്കളങ്കബുദ്ധിയുണ്ടായിരുന്നതിനാൽ ഓരോ ദേവന്മാരും വഴികാണിച്ച് ഒടുവിൽ അമ്മയുടെ - ഉഷോദേവിയുടെ - സന്നിധിയിൽ എത്തി. അമ്മയുടെ അടുത്തെത്തിയപ്പോൾ താമസമെന്യേ ബന്ധമുക്തനാവുകയും ചെയ്തു. ഈ വേദതത്വത്തെ ഉപനിഷത്ത് ഇങ്ങിനെ സംഗ്രഹിച്ചു പ്രഖ്യാപിച്ചു. "പാണ്ഡിത്യം നിർവ്വിദ്യബാല്യേന തിഷ്ഠാസേൽ" (പാണ്ഡിത്യത്തെയെല്ലാം വലിച്ചെറിഞ്ഞ് ബാല്യഭാവത്തിൽ വർത്തിക്കൂ) എന്ന്.

അഗ്നിഷ്ടോമയജ്ഞത്തിൽ ആദ്യത്തെ ഇഷ്ടി പ്രായണീയേഷ്ടിയാണ്. അതിലെ പ്രധാനദേവത അദിതിയാണ്. യജ്ഞം ചെയ്യാനും യജ്ഞാനുഷ്ഠാനങ്ങൾ അറിയാനും കഴിവില്ലാതെ ദേവന്മാർ അദിതിയെ ശരണം പ്രാപിച്ചുവെന്നും, ആദ്യവും അവസാനവും സമർപ്പിക്കപ്പെടുന്ന ഹവിസ്സ് തനിക്ക് നൽകാമെങ്കിൽ യജ്ഞപുരുഷനെ അറിയാനും യജിക്കാനും കഴിവുണ്ടാക്കിത്തരാമെന്ന് അദിതി പറഞ്ഞുവെന്നും, അതനുസരിച്ച് പ്രായണീയം, ഉദയനീയം എന്നീ രണ്ടു ഇഷ്ടികൾ അദിതിക്ക് പ്രാധാന്യം കല്പിച്ച് നിശ്ചയിച്ചുവെന്നും ഐതരേയ ബ്രാഹ്മണത്തിൽ പറയുന്നുണ്ട്. അതിലെ രണ്ടാമദ്ധ്യായത്തിൽ "യജ്ഞോ വൈ ദേവേഭ്യ ഉപക്രമാൽ" എന്നാരംഭിക്കുന്ന ഖണ്ഡത്തിൽ ഇതു കാണാം. ഈ സമ്പ്രദായത്തിന്റെ ഉത്ഭവമാണ് നാം ശുനശ്ശേപന്റെ പ്രാർത്ഥന ഉൾക്കൊള്ളുന്ന വേദമന്ത്രങ്ങളിൽ കണ്ടത്. സങ്കേതംകൊണ്ട് ഇത് സൂചിപ്പിക്കുകയേ ചെയ്യുന്നുള്ളു. വാചികമായി പറയുന്നില്ല. "പരോക്ഷവാദാഋഷയഃ"- പരോക്ഷവാദികളാണ് ഋഷിമാർ എന്നുണ്ടല്ലോ.

ഇന്ദ്രൻ, അഗ്നി എന്നീ ദേവന്മാരുടെ ഗുണത്രയങ്ങളിലൂടെയുള്ള നിർവ്വചനം വേദമന്ത്രങ്ങളിൽ നിന്ന് നമുക്ക് ലഭിക്കും. "യോജാത ഏവ" (2-12-1) എന്ന സൂക്തം ഇന്ദ്രനെ വ്യക്തമായി നിർവ്വചിക്കുകയാണ്. അതിലെ വിവരണമനുസരിച്ച് ഇന്ദ്രൻ സാക്ഷാൽ സർവ്വേശ്വരൻതന്നെയെന്നു വ്യക്തമാവും. "ത്വമഗ്നേപ്രഥമഃ" (1-31-1) "ത്വമഗ്നേ ദ്യുഭിഃ" (2-1-1) എന്നീ സൂക്തങ്ങൾ അഗ്നിയുടെ സർവ്വേശ്വരത്വത്തെ നിർവ്വചനങ്ങളിലൂടെ സമർത്ഥിക്കുന്നു. ഒമ്പതാം മണ്ഡലത്തിലെ പവ

മാനസോമനും ഈ അഗ്നി തന്നെയാണ്. അഗ്നിഷ്ടോമയാഗത്തിൽ "ഉപാസ്മൈഗായതാനരഃ" (9-11-1) എന്നു തുടങ്ങുന്ന ബഹിഷ്പവ മാനസ്തോത്രം ഗാനം ചെയ്യുമ്പോൾ ഹോതാവ് "പ്രവോദേവായാ ഗ്നയേ" (3-13-1) എന്നു തുടങ്ങുന്ന ആജ്യശസ്ത്രമാണ് ചൊല്ലുന്ന ത്. സ്തുതിക്കും ശംസനത്തിനും (ശസ്ത്രത്തിനും) ദേവത ഒന്നുത ന്നെയായിരിക്കണം എന്നാണ് യാഗസമ്പ്രദായം. 'സ്തുതമനുശംസതി' എന്ന ശ്രൗതസൂത്രവാക്യമാണ് അതിന് പ്രമാണം. ഇവിടെ സോമനെ സ്തുതിച്ച് അഗ്നിയെ ശംസിക്കാൻ കാരണം അഗ്നിയും സോമനും വ്യത്യസ്തമല്ല എന്നതുതന്നെ. 'യോ വാ അഗ്നിഃസപവമാനഃ' (10-5) എന്ന് ഐതരേയബ്രാഹ്മണം. ഇതിനെ അനുവദിക്കുന്നു.

ഭാരതത്തിൽ അങ്ങോളമിങ്ങോളം വിഷ്ണുഭഗവാനുള്ള പ്രാധാന്യം മറ്റൊരു ദേവനുമില്ല. രാമായണഭാരതങ്ങളും ഭാഗവതവും വിഷ്ണു വിന്റെ മഹിമയെ കീർത്തിക്കുന്ന പുണ്യഗ്രന്ഥങ്ങളാണല്ലോ. ശ്രീരാമനും ശ്രീകൃഷ്ണനും ഉള്ളത്ര പ്രാധാന്യം ഒരു ഹിന്ദുവിന്റെ ഹൃദയത്തിൽ മറ്റൊരു ദേവനും ഇല്ല എന്നു തന്നെ പറയാം. എന്നാൽ വിഷ്ണു വിനെ സ്തുതിക്കുന്ന മന്ത്രങ്ങൾ ഋഗ്വേദത്തിൽ താരതമ്യേന കുറച്ചേ യുള്ളു. വൈദികകാലത്തിനുശേഷമാണ് വിഷ്ണുവിന്ന് ഇന്നു കാണുന്ന പ്രാധാന്യം ഉണ്ടായത് എന്ന് ഒരു വാദഗതിയും ഇതിൽനിന്നുളവായി ട്ടുണ്ട്. വാസ്തവത്തിൽ ഇത് അടിസ്ഥാനരഹിതമാണ്. അഗ്നിഷ്ടോമ യാഗം തന്നെ നമുക്ക് ഉദാഹരണമായി എടുക്കാം. സോമക്രയം എന്ന ഒരു പ്രധാനക്രിയയുണ്ട്. യാഗത്തിൽ സോമവല്ലി വിലകൊടുത്ത് വാങ്ങിച്ച് അത് തേരിൽ കയറ്റി യാഗശാലയിൽ കൊണ്ടുവന്ന് "ആസന്ദി"യെന്ന പീഠത്തിൽ എഴുന്നള്ളിച്ചുവെച്ചതിനുശേഷം ഒരു ഇഷ്ടി (ഹോമവിശേഷം) ഉണ്ട്. അതിന്റെ പേര് ആതിഥ്യേഷ്ടി എന്നാ ണ്. സോമരാജാവ് എഴുന്നള്ളി വരുമ്പോൾ ആ മാന്യാതിഥിയ്ക്ക് സമർപ്പിക്കുന്ന ആചാരോപചാരമാണ് അതുകൊണ്ട് ഉദ്ദേശിക്കുന്നത്. എന്നാൽ ഈ ഇഷ്ടിയുടെ ദേവത (ആർക്കുവേണ്ടി ഇഷ്ടി ചെയ്യു ന്നുവോ ആ ശക്തിവിശേഷമാണ് ദേവത)വിഷ്ണുദേവനാണ്. സോമ രാജാവിനെ സ്വീകരിച്ചിരുത്തി വിഷ്ണുവിന് ആതിഥ്യം നൽകുകയോ? ബ്രഹ്മദത്തനെ ക്ഷണിച്ചുവരുത്തി കുഞ്ഞുണ്ണിയെ സൽക്കരിച്ചുവെന്ന് കേൾക്കുമ്പോൾ ബ്രഹ്മദത്തന്റെ ഓമനപ്പേരാണ് കുഞ്ഞുണ്ണി എന്ന സത്യം അറിയാത്തവർക്ക് അതിൽ അനൗചിത്യവും വൈരുധ്യവും തോന്നാം. ഇതുപോലുള്ള വൈരുദ്ധ്യമേ സോമനെ ക്ഷണിച്ച് വിഷ്ണു വിനെ സൽക്കരിക്കുന്നതിലും ഉള്ളു. ഈ അനുഷ്ഠാനത്തിലൂടെ സോമ ദേവനും വിഷ്ണുവും രണ്ടല്ല എന്ന തത്വം ഋഷീശ്വരന്മാർ നമുക്ക്

വിശദമാക്കിത്തരികയാണ്. എന്നാൽ ഇത് എന്തുകൊണ്ട് വ്യക്തമായി പ്പറഞ്ഞില്ല എന്നാണെങ്കിൽ ഒന്നേ മറുപടിയുള്ളു. ഋഷിമാർ പരോക്ഷ പ്രിയരാണ് എന്നതുതന്നെ.

ഋഗ്വേദത്തിലെ ഒമ്പതാമത്തെ മണ്ഡലം പവമാനസോമനെപ്പറ്റിയുള്ള സ്തുതിയാണല്ലോ. ഒരു മണ്ഡലം മുഴുവൻ ഒരു ദേവന്റെ സ്തുതി ക്കായി ഉഴിഞ്ഞുവച്ചതിൽനിന്നുതന്നെ ആ ദേവന്റെ പരമപ്രാധാന്യം മനസ്സിലാക്കാം. ബ്രഹ്മാനന്ദത്തെയാണ് ഇവിടെ സോമദേവനായി പറ യുന്നത്. ആ സോമനെ പ്രാപിക്കുക അതിൽ തന്മയീഭവിക്കുക ഇതാണ് ജീവിതലക്ഷ്യം. സോമപാനം ചെയ്യുക എന്നത് അതിനോട് താദാത്മ്യമടയുന്നതിനെയാണ് സൂചിപ്പിക്കുന്നത്. ഈ സോമരസം അഥവാ ബ്രഹ്മാനന്ദം മാധുര്യപൂർണ്ണമാണെന്ന് വെറുതെ പറഞ്ഞു കൊണ്ട് അതിനുചുറ്റും വട്ടം തിരിയുന്നതല്ലാതെ അത് നേരിട്ട് അനു ഭവിക്കാൻ ഒട്ടു മിക്കപേരും ഒരുങ്ങുന്നില്ല എന്ന് വേദമാതാവ് വിലപി ക്കുന്നു. 'വിശ്വേയം ദേവാ ഉതമർത്യാസോമധുബ്രുവന്തോ അഭിസംച രന്തി' (8-48-1) ഋഗ്വേദത്തിൽ വിസ്തരിച്ചു വർണ്ണിച്ച ഈ സോമരസ ത്തെ യജുർവ്വേദത്തിൽ ആനന്ദസ്വരൂപമായിത്തന്നെ വർണ്ണിക്കുന്നു. ഭൃഗു വല്ലി, ബ്രഹ്മാനന്ദവല്ലി എന്നീ ഭാഗങ്ങളിൽ ഈ വിവരണം കാണാം. ഈ സോമത്തെ- ബ്രഹ്മാനന്ദത്തെയാണ് ശ്രീമദ്വിദ്യാരണ്യസ്വാമികൾ അദ്ദേഹത്തിന്റെ പഞ്ചദശി എന്ന വേദാന്തപ്രകരണത്തിൽ അവസാ നത്തെ അഞ്ച് അദ്ധ്യായങ്ങളിലായി വിസ്തരിച്ചു വർണ്ണിച്ചിട്ടുള്ളത്. ഇതെല്ലാം ചേർത്തുവെച്ചു നോക്കുമ്പോൾ വേദത്തിന്റെ ലക്ഷ്യം ഇന്ന താണെന്നു നമുക്ക് വ്യക്തമായി സംഗ്രഹിക്കാൻ കഴിയും.

ലക്ഷ്യവും മാർഗ്ഗവും, എന്നുവേണ്ട നാം ഗ്രഹിച്ചിരിക്കേണ്ടതായ ഏതു വിജ്ഞാനവും വേദത്തിലുണ്ട്. പേരാലിന്റെ വിത്തെടുത്തു പൊട്ടിച്ചുനോക്കിയാൽ ഭാവിയിൽ ഒരു മഹാവൃക്ഷമായി വളരാനിരി ക്കുന്ന അതിന്റെ എല്ലാ ഭാഗങ്ങളേയും നമുക്ക് അതിൽ വ്യക്തമായി വേർതിരിച്ചുകാണാൻ കഴിഞ്ഞെന്നു വരില്ല. മനുഷ്യനിലെ സ്വഭാവവി ശേഷങ്ങൾ തലമുറകളിൽ നിന്ന് തലമുറകളിലേയ്ക്ക് കൈമാറ്റം ചെയ്യ പ്പെടുന്നത് ജീനുകളിലെ ഡി.എൻ.എ. വഴിയാണെന്ന് ആധുനി കശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. എന്നാൽ അതിസൂക്ഷ്മമായ ജീനിനെ എത്ര നിഷ്കൃഷ്ടമായി പരിശോധിച്ചിട്ടും അതിന്റെ ഇന്നിന്ന ഭാഗങ്ങ ളിൽ ഇന്നിന്ന പ്രത്യേകതകളിരിക്കുന്നുണ്ടെന്ന് കണ്ടെത്താൻ കഴിഞ്ഞി ട്ടില്ല. മാതൃഗർഭത്തിൽ ബീജരൂപേണ ചെന്നെത്തി വളർന്ന് വികാസം പ്രാപിക്കുമ്പോഴെ അതിന്റെ രൂപസ്വഭാവവൈചിത്ര്യങ്ങൾ വെളിപ്പെട്ടു കിട്ടുകയുള്ളു. അതുപോലെ വേദമന്ത്രങ്ങളിൽ ബീജരൂപേണ വർത്തി

ക്കുന്ന തത്വവിശേഷങ്ങൾ ഈശ്വരൈകശരണരായ ഋഷീശ്വരന്മാരുടെ സൂക്ഷ്മബുദ്ധിയിൽ പതിച്ച് വളർന്ന് വികസിച്ചതാണ് നമ്മുടെ സ്മൃതികളും ഇതിഹാസപുരാണങ്ങളും.

'ശിശും നവിപ്രാമതിഭീരിഹന്തി' എന്ന മന്ത്രഭാഗമാവാം ശ്രീകൃഷ്ണ ഭഗവാന്റെ വൃന്ദാവനലീലയായി വളർന്നുവികസിച്ച കഥാഭാഗത്തിന്റെ ബീജം. "തവേദം വിശ്വം" (7-98-6) എന്ന ഋക്ക് ശ്രീകൃഷ്ണഭഗവാന്റെ പശുപാലനത്തിന്ന് ആധാരമാണെന്ന് കരുതുവാൻ ന്യായമുണ്ട്. "ധന്വനാഗാ ധന്വനാജിംജയേമ" (6-75-2) എന്ന മന്ത്രത്തോടുചേർത്തുവച്ച് "പ്രണവോധനുഃ" എന്ന കഠോപനിഷന്മന്ത്രം കൂടി പഠിക്കുമ്പോൾ ഈ ഋക്ക് ഭഗവന്നാമമാഹാത്മ്യത്തേയാണ് സൂചിപ്പിക്കുന്നതെന്ന് വ്യക്തമാവും. "ജായേ ദസ്തം" (3-53-4) എന്നുമുതലുള്ള മൂന്നുമന്ത്രം ഗൃഹസ്ഥാശ്രമജീവിതത്തിന്റെ ധന്യതയെയല്ലേ ഉദ്ഘോഷിക്കുന്നത്? ഇങ്ങിനെ എണ്ണിയെണ്ണിപ്പറഞ്ഞാൽ അവസാനിക്കില്ല. "വേദേ സർവ്വം പ്രതിഷ്ഠിതം" എന്നത് അക്ഷരാർത്ഥത്തിൽ തന്നെ സത്യമാണെന്നു ചുരുക്കം. "സർവ്വം" എന്നതിന് പ്രത്യേകം അടിവരയിടണമെന്നുമാത്രം.

നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനേ നമഃ

അമ്മേ ശരണം.

# ഭദ്ര പ്രാർത്ഥന

"ഭദ്രം നോ അപി വാതയ മനഃ"

ഋഗ്വേദത്തിൽ ചില പ്രത്യേക ഋക്കുകൾക്ക് (മന്ത്രങ്ങൾക്ക്) പദച്ഛേദം ചെയ്യാറില്ല. പദച്ഛേദം ചെയ്യരുത് എന്നു തന്നെ നിഷ്കർഷയുണ്ട്. അത്തരം മന്ത്രങ്ങളിൽ ഒന്നാണ് മുകളിൽ ചേർത്തത്. ഞങ്ങളുടെ മനസ്സുപോലും ഭദ്രത്തിന് അനുകൂലമായി ചലിക്കട്ടെ എന്നാണ് ഈ മന്ത്രത്തിന്റെ അർത്ഥം. ഭദ്രം എന്നാൽ ഏതവസ്ഥയിലും തനിക്ക് ഹാനി വരുത്താത്തത് എന്നർത്ഥം. ഭൗതിക ജീവിതത്തിൽ വ്യാപൃതനായ ഒരാൾക്ക് ആ ജീവിതത്തെ തനിക്കും തന്റെ സഹജീവികൾക്കും ഗുണകരമായ രീതിയിൽ നയിക്കാനുള്ള പ്രേരണ നൽകുന്ന ശക്തിയാണ് ഭദ്രം. ആത്മീയ ജീവിതത്തിൽ അതിനു അനുഗുണമായ രീതിയിൽ ജീവിച്ച് ലക്ഷ്യം പ്രാപിക്കുന്നതിന് സഹായകമായ ഗുണമാണ് ഭദ്രം എന്നു പറയാം. ആശ്രയിക്കത്തക്കതും ആശിക്കത്തക്കതുമായ ഗുണ

വിശേഷമാണ് ഭദ്രം എന്നതുകൊണ്ട് വൈദികഋഷിമാർ ഉദ്ദേശിച്ചിരുന്നത്. ഭദ്രത്തിനുനേരെ വിപരീതമായതാണ് അഭദ്രം എന്നത് പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഭദ്രത്തിനനുഗുണമായ വിധത്തിൽ മനസ്സ് ചലിക്കുമ്പോൾ ജീവിതത്തിന് ഒരു ലക്ഷ്യബോധവും അതിനെ പ്രാപിക്കാനുള്ള ഒരു തെളിഞ്ഞ മാർഗ്ഗവും തെളിഞ്ഞു പ്രകാശിക്കും. അതിലൂടെ സഞ്ചരിക്കുമ്പോൾ ലക്ഷ്യപ്രാപ്തി സുനിശ്ചിതമാവുന്നു. അങ്ങിനെ ജീവിതം സാഫല്യമടയുന്നു. അതിനാൽ ഈശ്വരാനുഗ്രഹത്താൽ സിദ്ധിക്കേണ്ടത് മനസ്സിന്റെ ഈ ഭദ്രസ്ഥിതിതന്നെയാണ്.

എന്നാൽ മനസ്സിനെ ഈ മാർഗ്ഗത്തിലൂടെ നയിക്കുക എന്നത് അത്ര എളുപ്പമല്ല. അതിലേയ്ക്ക് ഇറങ്ങി പ്രവർത്തിച്ചവർക്കേ അതിന്റെ ബുദ്ധിമുട്ട് അറിയുകയുള്ളു എന്നു മാത്രം. മനസ്സിന്റെ ചഞ്ചലസ്വഭാവം എപ്പോഴും മനസ്സിനെ കീഴ്പോട്ട് പിടിച്ച് വലിക്കും. നിരാശയുടെയും ഉത്കണ്ഠയുടേയും കടുംചുഴിയിൽ പെട്ട് മനസ്സ് വട്ടം കറങ്ങും. ഇവിടെ ഒരു സത്വഗുണപ്രവൃദ്ധമായ മനസ്സിന്റെ സഹായം കൂടിയേ കഴിയു. ഈ സൽബുദ്ധിയേയാണ് ഈശ്വരനായി അഥവാ ഇന്ദ്രനായി വേദം പ്രകീർത്തിക്കുന്നത്. ഭദ്രം അഭദ്രം എന്നീ വിഭാഗം ചെയ്യുന്നത് നമ്മുടെ പരിമിതമായ ബുദ്ധികൊണ്ടാണെങ്കിൽ അവിടെ തെറ്റുപറ്റാം, വഴിപിഴക്കാം. യാഥാർത്ഥ്യത്തെ യാഥാർത്ഥ്യമായി കാണാൻ കഴിഞ്ഞില്ലെന്നു വരാം. അങ്ങിനെ വഴി പിഴച്ചു പോവാനും മതി. ഇത് വരാതിരിക്കാൻ രണ്ട് മാർഗ്ഗമേയുള്ളു. ഒന്ന് സാധനയിൽ വളരെ ഉയർന്ന നിലയിൽ എത്തിച്ച ഒരാളായിരിക്കണം. അല്ലെങ്കിൽ പ്രജ്ഞാപ്രസാദം എന്ന യോഗശാസ്ത്രം പറയുന്ന ആ അനുഗ്രഹം കിട്ടണം. വേദത്തിൽ പറയുന്ന ഇന്ദ്രന്റെ അനുഗ്രഹം തന്നെയാണ് ഈ പ്രജ്ഞാപ്രസാദം, അതാണ് സുഗമവും സുരക്ഷിതവുമായ വഴി. ഈ മന്ത്രത്തിൽ പ്രാർത്ഥിക്കുന്നത് പ്രസ്തുത അനുഗ്രഹവിശേഷം നൽകുവാനാണ്. ബഹിർമ്മുഖന്മാരും സാധനയിൽ ഉയർന്ന നിലനേടാൻ ഭാഗ്യം കിട്ടാത്തഞങ്ങളുടെ കൂടി മനസ്സ് (നോ അപി) ഭദ്രാഭിമുഖമായി തിരിയട്ടെ എന്നാണല്ലോ പ്രാർത്ഥന. തന്റെ അപൂർണ്ണതയെ അറിഞ്ഞുകൊണ്ട് തന്നെ പരിപൂർണ്ണതമനായ ഈശ്വരനോട് ചെയ്യുന്ന പ്രാർത്ഥനയാണിത്. ഇത്തരം പ്രാർത്ഥനയ്ക്ക് ശക്തി വളരെ കൂടും. ഈശ്വരന്റെ സർവ്വശക്തിത്വത്തിന്റെ മുമ്പിൽ താൻ ഒന്നുമല്ല എന്നതിരിച്ചറിവ് ഭക്തിസാധനയിലെ ഒരു വലിയ അറിവാണ്. ഈ അറിവിന്റെ വെളിച്ചത്തിൽ ജീവിതയാഥാർത്ഥ്യങ്ങളെ വിലയിരുത്തുമ്പോൾ ഒരു കാര്യം വ്യക്തമാകുന്നു. ഈശ്വരന്റെ സമ്പൂർണ്ണരക്ഷയ്ക്ക് ബോധപൂർവ്വം വിധേയമാവുക

എന്നതിന്റെ അനിവാര്യതയാണത്. ബോധപൂർവ്വം വിധേയമാവുക എന്നതിന് പ്രത്യേകതയുണ്ട്. അറിഞ്ഞാലും അറിഞ്ഞില്ലെങ്കിലും ജീവൻ ഈശ്വരനു സമ്പൂർണ്ണവിധേയനാണ്. ജീവിതം ഈശ്വരന്റെ സൂത്രധാരത്വത്തിന്നനുസരിച്ച് ചലിക്കുന്ന ഒരു വിചിത്ര പ്രക്രിയയുമാണ്. ഇതറിയുന്ന വൈദികഋഷി ജീവിതവിജയത്തിന്ന് ബാഹ്യമായ അവലംബങ്ങളുടെ പിന്നാലെ ഓടിപ്പായുന്നില്ല. പരമാവധി തീവ്രതയിൽ ഈശ്വരാലംബന ബോധം നിലനിർത്തികൊണ്ടുപോകാൻ പ്രാർത്ഥനാപൂർവ്വം പരിശ്രമിക്കുന്നു. വേദത്തിൽ ഒരു മന്ത്രത്തിൽ ഋഷി ആവർത്തിച്ചാവർത്തിച്ച് പ്രാർത്ഥിക്കുന്നത് ഇങ്ങിനെയാണ്. "അഗ്നേസഖ്യേ മാരിഷാമാവയം തവ"–അല്ലയോ അഗ്നിദേവാ അവിടുത്തെ കൂട്ടുകെട്ടുണ്ടെങ്കിൽ ഞങ്ങളെ ആർക്കും ഉപദ്രവിക്കാൻ കഴിയില്ല'. നവധാഭക്തിയിൽ സഖ്യം ആത്മനിവേദനത്തിന്നു തൊട്ടുതാഴെയുള്ള പടിയാണ്. ആ സഖ്യത്തിന്റെ സ്വരൂപമെന്നാണ് മേൽചേർത്ത മന്ത്രപദത്തിലെ ഒടുവിലെ രണ്ടു പദങ്ങൾ സൂചിപ്പിക്കുന്നത്. "വയം തവ"–അതായത് ഞങ്ങൾ അവിടുത്തെയാണ് എന്ന ബോധമാണ് അത്. ഈ ബോധത്തിന്റെ പൂർണ്ണതയിൽ ജീവിതം സാർത്ഥകമായി. ജീവൻ ശിവനായി. കാമദാസൻ രാമദാസനായി.

ബഹിർമ്മുഖന്മാരും കഴിവുകുറഞ്ഞവരുമായ ഞങ്ങളുടെ മനസ്സിനേയും കൂട്ടി അവിടുന്ന് സന്മാർഗ്ഗത്തിലൂടെ സഞ്ചരിപ്പിക്കണേ എന്ന പ്രാർത്ഥനയിൽ തന്റെ അല്പജ്ഞതയും ഈശ്വരന്റെ സർവ്വജ്ഞതയും പ്രത്യേകമായി വെളിവാക്കുന്നുണ്ട് എന്നതിനാൽ ഈ പ്രാർത്ഥന സഖ്യഭാവത്തിനനന്യസൃതമായ പ്രാർത്ഥന തന്നെ എന്നു വ്യക്തമാണ്.

മേൽപ്പറഞ്ഞ മനോഭാവത്തോടെ അന്തർമാർഗ്ഗത്തിൽ മുന്നേറുമ്പോൾ മറ്റൊരു യാഥാർത്ഥ്യം കൂടി സാധകന് വെളിപ്പെടുന്നു. ഈശ്വരൻ നൽകുന്നതെല്ലാം നല്ലതാണ്; നല്ലതിനാണ് എന്ന ബോധമാണത്. എങ്ങിനെയാണ് ഈ ബോധം വരിക എന്ന് നമുക്ക് അത്ഭുതം തോന്നാം. കാരണം നമ്മുടെ നിത്യാനുഭവം നേരെ മറിച്ചാണെന്നതു തന്നെ. ഓരോ ദിവസത്തേയും സംഭവങ്ങളെ വിശകലനം ചെയ്താൽ തനിക്ക് ഹിതങ്ങളായ അനുഭവങ്ങളെക്കാൾ അനിഷ്ടവും അപ്രിയവുമായവയാണ് ഏറെ എന്നു വ്യക്തമാവും. അപ്പോൾ എല്ലാം അനുകൂലം എന്നത് എങ്ങിനെ അംഗീകരിക്കാൻ പറ്റും.

ശരിതന്നെ നമുക്ക് അനിഷ്ടമായവയാണ് ഏറെ എന്നു കൂടി പരിശോധിക്കേണ്ടിവരുന്ന നമ്മുടെ ഹ്രസ്വദൃഷ്ടികൊണ്ട് കാണുന്ന ഒരു കാലപരിഗണനയാണ് ഈ മാനദണ്ഡത്തിനടിസ്ഥാനം എന്നത് നിഷേധിക്കാൻ പറ്റില്ല. എന്നാൽ നമ്മുടെ ജീവിതത്തെ സമഗ്രമായി എടുത്ത്

വിശകലനം ചെയ്യാനുള്ള കഴിവ് നമുക്കുണ്ടായിരുന്നെങ്കിൽ ഇന്നത്തെ അനിഷ്ടങ്ങൾ പലതും അനിഷ്ടം എന്നു കരുതാവുന്നതല്ല എന്ന് തെളിയും. ജീവിതം സമഗ്രമായി വീക്ഷിക്കാനുള്ള ക്രാന്തദൃഷ്ടി നമുക്ക് ഇല്ലെങ്കിൽത്തന്നെ അനുഭവിച്ചു കഴിഞ്ഞ ജീവിതം കാലത്തിന്റെ ഒരു വിശാലവീക്ഷണം കിട്ടിയാലും ഇത് ശരിവെക്കാൻ വിഷമമുണ്ടാവുകയില്ല. ജീവിതം അനുഭവങ്ങളുടെ നിരന്തരപ്രവാഹമാണ്. വാസ്തവത്തിൽ അത് ഒരു ജീവിതകാലഘട്ടത്തിൽ മാത്രം ഒതുങ്ങിനിൽക്കുന്നതല്ല എന്നാണ് അപ്പുറവും ഇപ്പുറവും ഒരുപോലെ കാണുന്ന മനീഷികൾ പറയുന്നത്. എണ്ണമറ്റ ജന്മപരമ്പരകളിലെ ഒരു കണ്ണി മാത്രമാണ് നമ്മുടെ ഇന്നത്തെ ജീവിതം. അതിന്റെ തുടക്കം ഒരു അവ്യക്തതയിൽ നിന്നാണ്. അവസാനിക്കുന്നതുംഒരു അവ്യക്തത്തിൽ തന്നെ. രണ്ട് അവ്യക്തങ്ങൾക്കിടയിൽ കാണപ്പെടുന്ന ഒരു വ്യക്താവസ്ഥമാത്രമാണ് നമ്മുടെ ജീവിതം. അതിന്റെ സമഗ്ര വിശകലനത്തിൽ നമുക്ക് ഇന്ന് നല്ലതെന്നും ഭദ്രമെന്നും തോന്നുന്നതൊന്നും അങ്ങിനെയല്ല; ശരിയായ നന്മയും ഭദ്രാവസ്ഥയും മറ്റേതോ ഒന്നാണ് എന്ന് അനുമാനിക്കാൻ കഴിയും. ഈ അനുമാനം ദീർഘദർശികളായ മുനിമാർക്ക് പോലും ഉണ്ടാവുന്നുണ്ടെങ്കിൽ സമഗ്രദർശികളും സന്യാസാനുഭൂതി സമ്പന്നന്മാരായ ഋഷീശ്വരന്മാരുടെ അനുഭവം എന്താവും. അവർ നിസ്സംശയം പ്രഖ്യാപിക്കും 'ഭദ്രാഇന്ദ്രസ്യാരാതയഃ' എന്ന്. ഈശ്വരൻ നൽകുന്നതെല്ലാം നല്ലതാണ് എന്നർത്ഥം. പ്രപഞ്ചവ്യവഹാരത്തിൽ നമുക്കുണ്ടാവുന്ന അനുഭവങ്ങളെല്ലാം നല്ലതായാലും ചീത്തയായാലും എല്ലാം ഈശ്വരൻ തരുന്നതാണ് എന്ന് അല്പം ആലോചിക്കുന്നവർക്കെല്ലാം അറിയാം. സർവ്വജ്ഞനായ ഈശ്വരൻ സകല ചരാചരങ്ങളടെയും നന്മയെ മാത്രം കാംക്ഷിക്കുന്നവനാണ്. അതിനാൽ ഈശ്വരൻ നൽകുന്നതെന്തും നന്മയ്ക്കെആവുകയുള്ളു. യുക്തികൊണ്ട് ഇതെല്ലാം സമ്മതിച്ചാലും പല അനുഭവങ്ങളും കടുത്ത ദുരിതമായി തോന്നുന്നുണ്ട് എന്ന സത്യം കാണാതിരിക്കാൻ വയ്യ. ഈ വിരോധാഭാസത്തിന്റെ പ്രതിനിധി മനസ്സിനെ ശുദ്ധീകരിക്കലിലൂടെ വരുന്ന പരിവർത്തനമാണ്. ഇവിടെയാണ് ദൈനംദിനപ്രാർത്ഥനയുടെ പ്രസക്തി. പ്രാർത്ഥന ഈശ്വരനോടാണെങ്കിലും ഇവിടെ മനസ്സിനെ പഠിപ്പിക്കൽ കൂടിയാണത്. മനസ്സ് ഈശ്വരന്റെ വിഭൂതിയാണല്ലോ. 'ഇന്ദ്രിയാണാം മനശ്ചാസ്മി' എന്ന് ഗീതാചാര്യൻ പറയുന്നുണ്ടല്ലോ. ഇന്ദ്രിയങ്ങളിൽ മനസ്സാണ് ഞാൻ എന്ന ആ വചനത്തിന്റെ അടിസ്ഥാനത്തിൽ മനസ്സിനെ പരിവർത്തനം ചെയ്യാനുള്ള ശാസ്ത്രീയവും സുഗമവുമായ വഴി ഈശ്വരപ്രാർത്ഥനയാണ്. ഈ ലേഖനത്തിന്റെ ആദ്യം കൊടുത്ത മന്ത്രമാണ് ഋഷിസമ്മതമായ ഈശ്വരപ്രാർത്ഥന. ആ പ്രാർത്ഥനകൊണ്ട് പരി

വർത്തനം വന്ന മനസ്സ് കാണുന്നതും കേൾക്കുന്നതും എല്ലാം ഭദ്രമായി മാറും. അതുകൊണ്ട് ജീവിതത്തിൽ ശാന്തിസമാധാനങ്ങൾ കൂടുതലായി അനുഭവപ്പെടാൻ തുടങ്ങും. മുമ്പില്ലാത്ത ഒരു ശാന്തി തന്റെ ചുറ്റും ഉള്ളതായി തോന്നും. അങ്ങനെ പരിവർത്തനം വന്ന ഒരു ലോകത്തെ അയാൾക്ക് ദർശിക്കാൻ കഴിയും. ലോകത്തിനല്ല തന്റെ മനസ്സിനാണ് പരിവർത്തനം വന്നത് എന്ന് താമസിയാതെ അയാൾ ഗ്രഹിക്കുകയും ചെയ്യും.

'യാദൃഗേവദദൃശേ താദൃഗുച്യതേ' (ഋ) കണ്ടതുപോലെ പറയുന്നു എന്നർത്ഥം.

# യജ്ഞസംസ്കാരം-
# അതിന്റെ പ്രസക്തി

യജ്ഞസംസ്കാരവും ഭാരതീയരുടെ ജീവിതരീതിയും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. ഭാരതീയസംസ്കൃതിയുടെ സുവർണ്ണകാലം വന്നപ്പോഴെല്ലാം യജ്ഞസംസ്കാരം വികാസം പ്രാപിച്ചിരുന്നതായി കാണാം. ഭാരതീയസമുദായത്തിന്റെ അപചയം വന്നപ്പോഴെല്ലാം യജ്ഞസംസ്കാരം നാശോന്മുഖമായ അവസ്ഥയിലായിരുന്നു എന്ന് ചരിത്രം പഠിച്ചാലറിയാം.

നമ്മുടെ സംസ്കാരത്തിന്റെ ജീവനാഡിയാണ് ഈ യജ്ഞസംസ്കാരമെങ്കിൽ അതു എന്താണെന്നും അതുകൊണ്ട് എന്തുഫലമാണുണ്ടാവുകയെന്നും അറിയാൻ ഓരോ ഭാരതീയനും അവകാശമുണ്ട്. യജ്ഞത്തെപ്പറ്റി ശരിയായ ബോധം ജനസാമാന്യത്തിന്ന് ഉണ്ടാക്കിക്കൊടുക്കുകയെന്നത് എത്രയും അത്യാവശ്യമാണ്.

യജ്ഞം, യാഗം എന്നീ പദങ്ങൾ പര്യായമായി ഉപയോഗിച്ചുവരാറുണ്ടെങ്കിലും അതിന്റെ വിശദമായ അർത്ഥത്തിൽ അവയ്ക്ക് തമ്മിൽ അല്പം അർത്ഥവ്യത്യാസമുണ്ട്. യജ്ഞസംസ്കാരത്തിൽ അനുഷ്ഠാനരൂപമാണ് യാഗം. യാഗത്തിന്റെ ഭാവനാസമ്പ്രദായമാണ് യജ്ഞം. കാലാന്തരത്തിൽ ഒരു പക്ഷേ യാഗം അനുഷ്ഠിക്കാൻ ആളില്ലാതെ വരുന്നതിനാൽ അസ്തപ്രായമായെന്നു വരാം. എന്നാൽ യജ്ഞഭാവന മനുഷ്യന്റെ വ്യക്തിത്വത്തിലെ ഉദാത്തവശങ്ങളെ പ്രതിനിധാനം ചെയ്യുന്നതുകൊണ്ട് അത് നശിക്കുകയില്ല. ലുപ്തപ്രായമാവുകയേയുള്ളു. യജ്ഞസംസ്കാരം നശിക്കാത്തിടത്തോളം കാലം യാഗവി

ധിയെ പുനഃസൃഷ്ടിച്ചു നിലനിർത്താനാവും. മറിച്ച് കേവലം യാഗവിധിയെ മാത്രം നിലനിർത്തിപ്പോന്നതുകൊണ്ട് യജ്ഞസംസ്കാരത്തെ പുനഃസൃഷ്ടിക്കാനാവില്ല. ത്രികാലജ്ഞന്മാരായ ഋഷീശ്വരന്മാർക്ക് ഇതറിയാം. ഈ മഹത്വം അറിഞ്ഞുകൊണ്ടുതന്നെയാണ് അവർ യജ്ഞസംസ്കാരത്തെ മന്ത്രബ്രാഹ്മണസംസ്കാരത്തിൽ സംരക്ഷിച്ചത്.

കേരളത്തിൽ ജൈനബുദ്ധമതങ്ങൾ കൊടികുത്തിവാണ ഒരു കാലമുണ്ടായിരുന്നു. ആ കാലഘട്ടത്തിൽ യജ്ഞസംസ്കാരം തീരെ അപ്രത്യക്ഷമായി. ഈ അവൈദികസംസ്കാരങ്ങളുടെ പിൻവാങ്ങലിനു ശേഷം കേരളത്തിലെ യജ്ഞസംസ്കാരമനുസരിച്ച് യാഗാനുഷ്ഠാനത്തെ സംവിധാനം ചെയ്ത് അനുഷ്ഠിച്ചത് മേഴത്തോൾ അഗ്നിഹോത്രിയായിരുന്നു. അമാനുഷപ്രതിഭയായ അദ്ദേഹം തൊണ്ണൂറ്റൊമ്പത് യാഗം ചെയ്തു എന്നാണ് പ്രസിദ്ധി. നൂറാമത്തെ യാഗം തുടങ്ങുന്നതിന്നു മുമ്പായി യജ്ഞേശ്വരൻ ഇന്ദ്രനോടൊപ്പം പ്രത്യക്ഷപ്പെട്ട് അനുഗ്രഹിച്ചു. അങ്ങ് ഈ യാഗം ചെയ്യാതെ തന്നെ അങ്ങേയ്ക്ക് അതിന്റെ ഫലം സിദ്ധിക്കും. എന്റെ പ്രത്യേക അനുഗ്രഹത്താൽ അങ്ങയുടെ യാഗത്തിൽ പങ്കെടുത്ത ഋത്വിക്കുകൾക്കു കൂടി ഇനി യാഗം ചെയ്യാതെ യാഗത്തിന്റെ പൂർണ്ണഫലം കിട്ടും. പിന്നെ അങ്ങയുടെ കഥ പറയാനുണ്ടോ? ഭഗവാന്റെ ഈ അനുഗ്രഹവചനത്തിൽ വിശ്വസിച്ച് അദ്ദേഹം പിന്നീട് യാഗം ചെയ്യുകയുണ്ടായില്ല. അഷ്ടഗൃഹത്തിൽ ആഢ്യന്മാർ എന്നു പ്രസിദ്ധരായ എട്ടു കുടുംബക്കാരാണത്രേ അഗ്നിഹോത്രിയുടെ തൊണ്ണൂറ്റൊമ്പത് യാഗത്തിലും ഋത്വിക്കുകളായത്. അവർ ഇന്നും യാഗം ചെയ്യാറില്ല. ചെയ്യരുത് എന്നല്ല ചെയ്യേണ്ട എന്നു മാത്രം.

നഷ്ടപ്പെട്ട യാഗവിധി മേഴത്തോൾ അഗ്നിഹോത്രിക്ക് പുനഃ സ്ഥാപിക്കാൻ സാധിച്ചത് യജ്ഞസംസ്കാരത്തെ വിശദമാക്കുന്ന ഭാഗങ്ങൾ സംഹിതാ ബ്രാഹ്മണങ്ങളിൽ ഉണ്ടായിരുന്നതുകൊണ്ടാണ്. യജ്ഞസംസ്കാരമാകുന്ന വെണ്ണ വേദമാകുന്ന പാലിൽ നിന്നു സംസ്കരിച്ചെടുത്തതാണ്. അതിനെ ഉരുക്കി നെയ്യാക്കിയതാണ് യാഗവിധികൾ. അതും ചിലപ്പോൾ ഉണ്ടാകും, ഇല്ലാതാകും. എന്നാൽ യജ്ഞസംസ്കാരത്തിന്ന് ഈ ഭാരതഭൂമിയിൽ ഉദയാസ്തമയങ്ങളില്ല.

എന്നാൽ ഈ യജ്ഞസംസ്കാരം എന്ത് എന്നതിനെക്കുറിച്ച് മിക്കവരുംപേരും അജ്ഞരാണ്. അതിനാൽ യജ്ഞം എന്നാൽ യാഗാനുഷ്ഠാനമെന്നാണ് മിക്കവരുടെയും ധാരണ. സ്വാർത്ഥാഹങ്കാരങ്ങൾക്ക് അടിമപ്പെട്ട മനുഷ്യൻ എന്തുചെയ്യുന്നതും തനിക്കും തന്റെ ആളുകൾക്കും വേണ്ടിയാണ്. ആ സങ്കുചിതമായ മണ്ഡലത്തിൽ നിന്ന് നിസ്വാർത്ഥതയുടെ വിശാലമേഖലയിലേയ്ക്ക് പറന്നുയരാനുള്ള അഭ്യാ

സമാണ് യജ്ഞം എന്നു പറഞ്ഞാൽ തെറ്റില്ല. യാതൊരു ലോപവും കൂടാതെ മന്ത്രതന്ത്രങ്ങളോടെ അനുഷ്ഠിച്ചുവരുന്ന യജ്ഞസംസ്ഥ യിൽനിന്ന് ഈ നിസ്വാർത്ഥതയ്ക്കുള്ള പരിശീലനം എങ്ങനെയാണ് ലഭിക്കുകയെന്ന് ശങ്കിക്കുന്നവർ ഒട്ടേറെയുണ്ട്. അവർക്ക് കാര്യം മന സ്സിലാക്കിക്കൊടുക്കുവാൻ ആദ്യം വേണ്ടത് യജ്ഞത്തെക്കുറിച്ച് സംഹി താബ്രാഹ്മണങ്ങളിലും മറ്റും പറഞ്ഞ തത്വങ്ങൾ ജനമദ്ധ്യത്തിൽ വാരി വിതറുകയാണ്. അതിൽനിന്ന് യജ്ഞത്തെക്കുറിച്ച് സാധാരണ ക്കാർക്കുള്ള അജ്ഞത നീങ്ങിക്കിട്ടും. പിന്നീട് അനുഷ്ഠാനവിധിയെ യും അതാതിനോടനുബന്ധിച്ചുള്ള മന്ത്രങ്ങളെയും പഠിക്കുമ്പോൾ യജ്ഞസംസ്ഥയെ അഥവാ യജ്ഞസംസ്കാരത്തെ നിലനിർത്തുവാൻ യാഗാനുഷ്ഠാനം എങ്ങനെ ഉപകരിക്കുന്നു എന്ന് വ്യക്തമാവും. നമുക്ക് അതിനെ ഒന്നു വിശകലനം ചെയ്തു നോക്കാം.

യജ്ഞസംസ്കാരത്തെ സ്വാംശീകരിക്കാനുള്ള പരിശ്രമത്തിൽ അതിലെ ഗഹനതത്വങ്ങളെ അനുഷ്ഠാനത്തിലൂടെ ചിത്രീകരിച്ചു ഗ്രഹി പ്പിക്കുന്നതിനാണല്ലോ യാഗം എന്നു പറയുന്നത്. യാഗം ചെയ്യുന്ന വ്യക്തിയെ യജമാനൻ എന്നാണ് പറയുന്നത്. യജമാനൻ എന്നു മാത്രമേ പറയുന്നുള്ളു. എന്തിന്റെ യജമാനൻ എന്ന് അവിടെ വ്യക്തമാക്കുന്നി ല്ല. കാരണം അത് എല്ലാവർക്കുമറിയാവുന്ന ഒരു സത്യമാണ്. മനോ ബുദ്ധീന്ദ്രിയങ്ങളുടെ മേൽ നിയന്ത്രണം കിട്ടിയിട്ടുള്ള ആൾക്കേ യാഗം വേണ്ടപോലെ അനുഷ്ഠിക്കാൻ കഴിയു. ഇന്ദ്രിയമനസ്സുകളുടെ ദാസ ന്മാർക്ക് ദേവസന്നിധിയിൽ ഇരിക്കാനോ അതിൽനിന്നുള്ള മഹത്വം ഉൾക്കൊള്ളാനോ കഴികയില്ല. മന്ത്രദേവതകളുടെ ഹൃദയപൂർവ്വകമായ താദാത്മ്യമാണ് യജ്ഞത്തിന്റെ വിജയത്തിന്ന് ഒന്നാമതായി വേണ്ടത്. അതിനാൽ ആത്മനിയന്ത്രണം കിട്ടിയ ആളാവണം യജമാനൻ എന്ന് വ്യക്തമായി.

യജമാനന്റെ അർഹതയ്ക്കും കഴിവുനുമൊത്ത ഒരു പ്രവർത്തക സംഘത്തെക്കൂടി തയ്യാറാക്കാൻ കഴിഞ്ഞാലേ പ്രവൃത്തിയുടെ പൂർണ്ണത കൈവരിക്കാൻ കഴിയു. യജമാനന്റെ കഴിവുകൊണ്ടുമാത്രം യാഗാനു ഷ്ഠാനം നടത്താനാവില്ല. അറിവിലും അർഹതയിലും സമാനന്മാരായ ഒരു സംഘം കൂടിയേ കഴിയൂ. അവരെയാണ് ഋത്വിക്കുകളെന്നു പറയു ന്നത്. ഈ ഋത്വിക്കുകളെ യജമാനൻ തനിക്ക് സഹായികളായി ബഹു മാനപൂർവ്വം വരിക്കണം. യജമാനന്റെ വിനയപൂർവ്വമായ അഭ്യർത്ഥന നിരസിക്കാൻ അവർക്കു കഴിയാതിരിക്കത്തക്ക വിധത്തിൽ സൗമ്യമ ധുരമായ വാക്കുകളോടെ അവരെ വരിക്കണം. പ്രജാപതി സൃഷ്ടി യുടെ ആരംഭത്തിൽ നടത്തിയ യജ്ഞത്തിൽ സൂര്യചന്ദ്രപർജ്ജന്യാദി

ദേവതകളെ ഋത്വിക്കായി വരിച്ച അതേ മനോഭാവത്തോടെയാണ് യജമാനൻ തങ്ങളെ വരിക്കുന്നത് എന്ന് തോന്നത്തക്കവിധം അത്ര ഭവ്യതയോടെ ആ സൃഷ്ടിയജ്ഞത്തെ അനുസ്മരിച്ചുകൊണ്ടുവേണം ഋത്വിക്കുകളെ വരിക്കാൻ. സഹപ്രവർത്തകന്മാരെ ആദരിച്ചു ബഹുമാനിക്കുന്നത് അവരുടെ കർമ്മശേഷിയെ വളർത്തും.

യാഥാർത്ഥ്യം അറിയുന്നവനാകണം യജമാനൻ. ഋത്വിക്കുകളെ വരിച്ചതിനുശേഷം സ്വയം ദീക്ഷിതനാവുകയാണ് ഇനി യജമാനൻ ചെയ്യേണ്ടത്. ആ കാര്യം നേടാൻ അയാൾ കച്ച കെട്ടി ഇറങ്ങി എന്നു സാധാരണ പറയാറുണ്ട്. അതുപോലെ പലരുടെയും സഹായത്തോടെ മാത്രം നിറവേറ്റാൻ കഴിയുന്നതും തന്റെ ജീവിതത്തിൽ അളവറ്റ ഗുണവൈശിഷ്ട്യങ്ങളുണ്ടാക്കുന്നതും ലോകാനുഗ്രഹകരവുമായ ഒരു മഹൽസംരംഭത്തിന്ന് താൻ പൂർണ്ണമായും തയ്യാറെടുത്തു കഴിഞ്ഞു എന്നതാണ് ദീക്ഷിതനാവുക എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത്.

താൻ ഒരു മഹൽകാര്യത്തിന്ന് ദീക്ഷിതനായി എന്നത് ഒരു നിമിഷം പോലും വിസ്മരിക്കാതെ അതിനനുയോജ്യമായ അനുഷ്ഠാനവിശേഷങ്ങളോടെ ഇരിക്കുന്നതുപോലെതന്നെ പ്രധാനമാണ് പുറമെ കാണുന്നവർക്കും ഇയാൾ എന്തോ ഒരു കാര്യത്തിന്ന് ഇറങ്ങിപ്പുറപ്പെട്ടിരിക്കുകയാണ് എന്ന ബോധമുളവാക്കാൻ തക്ക വേഷഭൂഷണങ്ങൾ അണിയുന്നതും. ദീക്ഷിതന് അനുസരിച്ച വസ്ത്രം കൃഷ്ണാജിനം, ഉഷ്ണീഷം എന്നിവ കാണുമ്പോൾ അതുകൊണ്ടുതന്നെ ദീക്ഷിതത്വം പ്രകടമാവും. വാക്കും വിചാരവും പ്രവൃത്തിയും എല്ലാം അതിനനുസൃതമാവണം.

താൻ ഒരുങ്ങി, സഹായികളെ തിരഞ്ഞെടുത്തു. ഇനി വേണ്ടത് ഇത് നിർവ്വഹിക്കാൻ വേണ്ട ധനം സമ്പാദിക്കലാണ്. സനിഗ്രഹം എന്ന ഒരു ചടങ്ങിലൂടെ ഇതാണ് ചെയ്യുന്നത്. ഒരു മഹൽ കാര്യം ചെയ്യണമെന്നു തോന്നിയാൽ അപ്പോൾത്തന്നെ അതിന് ഒരുങ്ങണം. ആളുകളെയെല്ലാം സംഘടിപ്പിച്ച് ഉത്സാഹിപ്പിക്കണം. അതിനുവേണ്ടതായ ധനം എവിടെനിന്നു കിട്ടും എന്ന് ഒട്ടും വ്യാകുലപ്പെടാതെ ധർമ്മനിഷ്ഠരായ ധനികരെ സമീപിക്കുമ്പോൾ ആവശ്യത്തിലധികം ധനം പ്രവഹിക്കും. ഇത് പ്രകൃതിനിയമമാണ്. ധർമ്മസ്വരൂപനായ ഭഗവാന്റെ വക്ഷസ്സിലാണല്ലോ ലക്ഷ്മീദേവിയുടെ വാസം. ഭഗവാൻ ഒന്നു കല്പിച്ചാൽ ലക്ഷ്മീദേവി എന്തും ചെയ്യാൻ തയ്യാറാവും. ഈ ദൃഢവിശ്വാസമുള്ള നമ്മുടെ പൂർവ്വികർ പണം ഉണ്ടായിട്ട് നല്ല കാര്യങ്ങൾ ചെയ്യാം എന്നു വിചാരിക്കാറില്ല. നല്ല കാര്യം ചെയ്യണമെന്നു തോന്നിയാൽ അതിന്

ഒരുങ്ങും. ഒട്ടും വിഷമം കൂടാതെ അതിനുവേണ്ടത്ര ധനം വന്നുചേരുകയും ചെയ്യും.

എന്തുകർമ്മവും ആരംഭിക്കുന്നതിന് മുമ്പ് വ്യക്തമായ ലക്ഷ്യബോധം ഉണ്ടാവണം. ഇതുകൊണ്ട് ഇന്നിന്ന പ്രയോജനമാണ് ഉദ്ദേശിക്കുന്നതെന്നും അത് തനിക്കും ലോകത്തിന്നും അത്യന്തം ഹിതകരമാണെന്നും യുക്തിപൂർവ്വം ചിന്തിച്ചുറപ്പിയ്ക്കണം. ഇങ്ങനെ ഒരു ദൃഢസങ്കല്പം ചെയ്യുന്നതിന് ഋഷിഭാഷയിൽ ആകൂത്യാവേദനം എന്നാണ് പറയുന്നത്. ദൃഢസങ്കല്പത്തെ ആദരവോടെ കൈക്കൊള്ളുക എന്നർത്ഥം.

നമ്മുടെ ഓരോ പ്രവൃത്തിയിലും ദൃഷ്ടവും അദൃഷ്ടവുമായ പല ഘടകങ്ങളും ഉൾക്കൊള്ളുന്നുണ്ടാവും. കണ്ടറിയാൻ കഴിയുന്നവയെക്കുറിച്ച് ആർക്കും വ്യത്യസ്താഭിപ്രായം ഉണ്ടാവാനിടയില്ല. കാണാൻ കഴിയാത്ത അദൃഷ്ടമായ ഘടകങ്ങളെക്കുറിച്ച് അങ്ങനെയല്ല പലർക്കും. അതിൽ സംശയവും വിപരീതഭാവനയും ഉണ്ടാവും. കർമപൂർത്തീകരണത്തിന്നുമുമ്പ് അത് തികച്ചും ഒഴിവാക്കാൻ എളുപ്പമല്ല. അതിന് ഒരേ ഒരു വഴിയേയുള്ളു. ബുദ്ധികൊണ്ടും പ്രതിഭകൊണ്ടും എല്ലാം നമ്മെക്കാൾ എത്രയോ ഉയർന്ന തലത്തിൽ വർത്തിയ്ക്കുന്ന നമ്മുടെ പൂർവ്വികർ പറഞ്ഞതും അനുഭവിച്ചതുമായ കാര്യങ്ങൾ അസത്യമാവില്ല എന്ന ദൃഢനിശ്ചയം. അതിനാണ് ശ്രദ്ധ എന്നു പറയുന്നത്. സത്യദർശിയായ ഗുരുവും സത്യോൽബോധകങ്ങളായ ശാസ്ത്രങ്ങളും പറയുന്ന സംഗതികളൊന്നും അസത്യമാവില്ല എന്ന പൂർണ്ണമായ ഉറപ്പ് ആണ് ശ്രദ്ധ. അതില്ലാതെ ഫലസിദ്ധിയുണ്ടാവില്ല എന്ന് ശ്രീ ശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ പറഞ്ഞിട്ടുണ്ട്. ഈ പ്രസിദ്ധഗുണമായ ശ്രദ്ധ ഏതു കർമ്മത്തിന്റെ പൂർത്തീകരണത്തിന്നും അനിവാര്യമാണ്. ശ്രദ്ധ ഈശ്വരന്റെ ഒരു വിശിഷ്ടവിഭൂതിയാണ്. അതിനോട് നമ്മുടെ ഹൃദയത്തിലേയ്ക്ക് ഒന്നെഴുന്നള്ളണേ എന്നു പ്രാർത്ഥിക്കുകയേ നിവൃത്തിയുള്ളു. അതാണ് യാഗത്തിന്റെ പ്രസിദ്ധമായ ശ്രദ്ധാഹ്വാനം എന്ന കർമ്മം.

# “ദീക്ഷിതോസി”

യജ്ഞോ ദേവാനാം
പ്രത്യേതി സുമ്നം

എന്ന ഋഗ്വേദവചനത്തിൽ ഒരു വിശിഷ്ടതത്വത്തെയാണ് വെളിപ്പെടുത്തുന്നത്. വിശിഷ്ടഗുണസമ്പന്നന്മാരായ ദിവ്യപുരുഷന്മാർക്ക് യജ്ഞം ശാശ്വതമായ സുഖത്തെ പ്രദാനം ചെയ്യുന്നു. വിശിഷ്ടഗുണസമ്പന്നത എന്നാൽ നമ്മുടെ എല്ലാ നല്ല വശങ്ങളും ഒരാളിൽ പ്രകാശിക്കുക എന്നർത്ഥം. അങ്ങിനെയുള്ള ഒരു വ്യക്തി ഗീതയുടെ ഭാഷയിൽ ദൈവികഗുണസമ്പന്നനാണ്. യജ്ഞം ഈ ദൈവികഗുണസമ്പന്നന്മാരായ വ്യക്തികൾക്കാണ് സുഖം പ്രദാനം ചെയ്യുന്നത്. യജ്ഞം നൽകുന്ന ഈ അളവറ്റ സുഖം എന്താണ്? ഭൗതികമായ നേട്ടങ്ങളിൽനിന്ന് സിദ്ധിക്കുന്ന ഒരു സാമാന്യഗുണമായിരിക്കില്ല അത് എന്ന് നമുക്ക് അനുമാനിക്കാം. എന്തെന്നാൽ യജ്ഞം എന്നാൽ അതിവിശിഷ്ടമായ ഒരു അനുഷ്ഠാനരീതിയുടെയും മാനസികസംസ്കാരത്തിന്റെയും പേരാണ്. യജ്ഞത്തിന് അനുസരിച്ച് അത് അനുഷ്ഠാനത്തിൽകൊണ്ടുവരുന്ന ഒരു വ്യക്തി ലോകരംഗത്ത് ഏറ്റവും ശക്തനും പ്രശംസനീയനുമായിരിക്കും. കാരണം ആ വിശിഷ്ടവ്യക്തിക്ക് തന്റേതായ ഒരു സ്വാർത്ഥതാൽപര്യവുമില്ല എന്നു മാത്രമല്ല പരാർത്ഥമായ പ്രവൃത്തിയിൽ അളവറ്റ താൽപര്യമുള്ളവനുമായിരിക്കും. യജ്ഞം ചെയ്യുന്ന യജമാനന്റെ ദിവ്യസങ്കല്പം തന്റേതാകുന്ന ഈ വസ്തുക്കളെല്ലാം ഈശ്വരന്റേതാണ്; തന്റേതല്ല എന്നുള്ളതാണ്. അതിന്റെ ഉദ്ഭൂതമായ അനുരണനമാണ് യജ്ഞത്തിൽ അനേകം തവണ ആവർത്തിക്കുന്ന “അഗ്നയേ ഇദം നമമ” എന്ന മന്ത്രം. അഗ്നിക്കാണ് ഇത് എനിക്കല്ല എന്നർത്ഥം. ഹോമം ചെയ്യുന്ന ദ്രവ്യം എന്തുതന്നെയായാലും അതിനെക്കുറിച്ചുള്ള സങ്കല്പം ഇതാണ്. അപ്പോൾ ഈ സങ്കല്പം ഒരു മനുഷ്യനിൽ ദൃഢീകരിക്കപ്പെട്ടാൽ അയാളുടെ സ്വാർത്ഥാഹങ്കാരങ്ങൾ ക്രമേണ മങ്ങി മറയും. പരോപകാരതൽപ്പരതയും അതോടനുബന്ധിച്ച് വിശിഷ്ടഗുണങ്ങളും തെളിഞ്ഞു വരികയും ചെയ്യും. ഈ പ്രക്രിയ ആവർത്തിക്കുന്തോറും അത് മനസ്സിന്റെ അബോധതലങ്ങളിലേയ്ക്ക് കടക്കും. ഏതൊരാശയവും മനസ്സിന്റെ അബോധതലങ്ങളിലേക്ക് കടന്നാൽ സ്വഭാവമായി മാറും. തന്റേതെന്ന നിലയിൽ ഒരു വസ്തുവിനെയും അയാൾക്ക് കൈവശം വയ്ക്കാൻ കഴിയില്ല. ഇനി അഥവാ കൈവശം വച്ചാൽ തന്നെ ഒരു സൂക്ഷിപ്പുകാരൻ എന്ന നില

യിൽ ആയിരിക്കും. മഹാത്മാഗാന്ധി അദ്ദേഹത്തിന്റെ മഹത്തായ ദർശനലോകത്തിൽ ധനികന്മാരെല്ലാം അനുവർത്തിക്കേണ്ടതായ ട്രസ്റ്റീഷിപ്പ് സിദ്ധാന്തത്തെപ്പറ്റി പറയുന്നുണ്ട്. അതായത് ലോകത്തിന്ന് മുഴുവൻ അവകാശപ്പെട്ട ധനം വേണ്ടപോലെ സംരക്ഷിച്ച് വേണ്ടരീതിയിൽ വിനിയോഗിക്കാൻ ഈശ്വരൻ നിശ്ചയിച്ച ഒരു വ്യക്തിയാണ് ധനികൻ എന്നാണ് ഇതിനർത്ഥം. കോടീശ്വരന്മാരായ ധനികന്മാരെല്ലാം തങ്ങളുടെ കൈവശം വന്നുചേർന്ന ധനം ഈ മനോഭാവത്തോടെ വിനിയോഗിക്കുകയാണെങ്കിൽ അത് ഇന്നു നാം കൊട്ടിഘോഷിക്കുന്ന സോഷ്യലിസവും തമ്മിൽ ഒരു വ്യത്യാസവും ഇല്ല. അതായത് ബോധപൂർവ്വം ഈ ധനത്തിന്റെ സംരക്ഷകനാണ് എന്നു കരുതുന്നതും നിർബ്ബന്ധപൂർവ്വം ധനികനിൽനിന്ന് ധനം തട്ടിയെടുത്ത് അത് ലോകനന്മയ്ക്കായി എന്നപോലെ വിതരണം ചെയ്യുന്നതും തമ്മിൽ അജഗജാന്തരം ഉണ്ട്. നമ്മുടെ സോഷ്യലിസം വ്യക്തിയുടെ താൽപ്പര്യത്തെയും അവകാശത്തെയും വിലമതിക്കുന്നില്ല. എന്നാൽ ഗാന്ധിയുടെ ട്രസ്റ്റിഷിപ്പ് സിദ്ധാന്തം വ്യക്തിയെ ബഹുമാനപൂർവ്വം ഒരു ഉന്നതവേദിയിൽ ഇരുത്തുന്നു. അയാളുടെ ബോധപൂർവ്വമായ ത്യാഗമനോഭാവം ലോകത്തിന്നും അയാൾക്കും മാതൃകയാകുന്നു. അപ്പോൾ സോഷ്യലിസ്റ്റ് സിദ്ധാന്തത്തേക്കാൾ ട്രസ്റ്റിഷിപ്പ് സിദ്ധാന്തത്തിന്ന് ഒരു പടിമേലെ നിൽക്കാൻ കഴിയും എന്നു കാണാം. ഈ ട്രസ്റ്റിഷിപ്പ് സിദ്ധാന്തം വാസ്തവത്തിൽ നമ്മുടെ യജ്ഞസംസ്കാരത്തിൽനിന്നും ഉളവായ ഒരു ആധുനികചിന്താഗതിയാണ്. ആ ചിന്താഗതി അതിന്റെ സൂക്ഷ്മവിശകലനത്തിൽ നമുക്ക് ഏവർക്കും പറ്റിയതും ഭാരതസംസ്കാരത്തിന്ന് അനുയോജ്യമായ ഒരു പദ്ധതിയാണെന്ന് കാണാം. ഈ യജ്ഞസംസ്കാരത്തെ യജ്ഞസംസ്കാരം എന്ന പേരിലല്ലെങ്കിലും നമ്മുടെ ആധുനികചിന്തകന്മാർ ബഹുമാനാദരപൂർവ്വം പഠിച്ചിട്ടുണ്ട്. എന്നാൽ അത് നമ്മുടെ ചിരപുരാതനമായ ആർഷസമ്പ്രദായത്തിൽനിന്നും ഉദ്ഭൂതമായതാണ് എന്ന് കരുതാൻ തക്ക പരാമർശങ്ങളൊന്നും അവരുടെ പ്രതിപാദനങ്ങളിൽ കാണില്ല. യജ്ഞസംസ്കാരം സമുദായത്തിന്റെ ഉന്നതശ്രേണിയിൽ മാത്രം വർത്തിച്ചുവരുന്ന ഒന്നായിരുന്നു അടുത്തകാലംവരെ. യജ്ഞം എന്നു കേട്ടാൽ ഒന്നുകിൽ പശുഹിംസ നടത്തുവാനുള്ള ഒരു പ്രാകൃതകർമ്മം അല്ലെങ്കിൽ സവർണ്ണമേധാവിത്വത്തിന്റെ താൽപ്പര്യങ്ങളെ അരക്കിട്ടുറപ്പിക്കാനുള്ള ഒരു പരിശ്രമം എന്ന നിലയിൽ അല്ലാതെ ഭാരതസംസ്കാരത്തിന്റെ അടിത്തറയാണ് അത് എന്ന നിലയിൽ കണ്ടിട്ടില്ല. അത് ഈ വിശിഷ്ടസംസ്കാരത്തിന്റെ ദോഷമല്ല, അത് കൈകാര്യം ചെയ്യുന്ന നമ്മുടെ കഴിവുകേടും ദീർഘവീക്ഷണമില്ലായ്മയുമാണ്. ഈ പരിമിതികൾ ഒഴിവാക്കി യജ്ഞ

സംസ്കാരത്തെ അതിന്റെ തനതായ പ്രഭാവലയത്തിൽക്കണ്ട് ബഹുമാനിക്കാൻ നമുക്ക് കഴിയുമ്പോഴേ നമ്മുടെ ഭാരതഭൂമിയുടെ വിശിഷ്ട പൈതൃകം എന്ത് എന്നും അത് ഇന്ന് എത്ര കണ്ട് പ്രശസ്തമാണ് എന്ന് അറിയാനും നമുക്ക് കഴിയുകയുള്ളു. ആ രീതിയിലുള്ള ഒരു നീക്കം ഇന്ന് ചില മണ്ഡലങ്ങളിൽ കാണുന്നുണ്ട് എന്നത് ഏറ്റവും ശുഭോദർക്കമാണ്. അത് കൂടുതൽ വളർച്ച പ്രാപിച്ച് സാഫല്യമടയട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം.

'ദീക്ഷിതോസി ദീക്ഷിതവാചം വദ'

സോമയാഗത്തിലെ യജമാനദീക്ഷയിൽ യജമാനൻ ദീക്ഷാസംസ്കാരത്തെപ്പറ്റി പറഞ്ഞുകൊടുക്കുന്ന മന്ത്രത്തിന്റെ ആരംഭമാണിത്. അങ്ങ് ദീക്ഷിതനായി ദീക്ഷിതന് യോജിച്ച വാക്കുകൾ മാത്രമേ പറയാവൂ എന്നതാണ് ഈ വാക്യത്തിന്റെ അർത്ഥം. അഞ്ചോ ആറോ ദിവസം നീണ്ടുനിൽക്കുന്ന യാഗത്തിൽ യജമാനൻ അനുഷ്ഠിക്കേണ്ട ചിട്ടവട്ടങ്ങളെപ്പറ്റി പറയുന്ന വാക്യങ്ങളെക്കുറിച്ച് നമുക്കെന്താണ് ചിന്തിക്കാനുള്ളതെന്ന് തോന്നാം. ഈ ആറുദിവസം എന്നത് ഒരു മനുഷ്യായുസ്സോളം നീട്ടുകയാണെങ്കിൽ ഈ ജീവിതമഹായജ്ഞം വിജയകരമായി നിർവ്വഹിക്കാൻ യജമാനൻ അനുഷ്ഠിക്കേണ്ട സമ്പ്രദായങ്ങളായി ഇതിനെ വിപുലപ്പെടുത്തുകയാണെങ്കിൽ ഇതിൽ ഒട്ടേറെ ചിന്തിക്കാനുണ്ട്. ഒരു പ്രത്യേക കാര്യത്തിന്നുവേണ്ടി പ്രത്യേകരീതിയിൽ അത് നിർവ്വഹിച്ച് അത് വിജയപ്രദമാക്കുന്നതിന്ന് വേണ്ടതായ ആചരണവിശേഷങ്ങൾ വ്യക്തമായും ഗാഢമായും ചിന്തിച്ച് അറിയേണ്ടുന്നവയാണ്. മനുഷ്യായുസ്സിൽ വിഭിന്നലക്ഷ്യങ്ങൾക്കായി ഒട്ടേറെ യജ്ഞങ്ങൾ നിർവ്വഹിക്കേണ്ടിവരും. വിദ്യാർത്ഥിക്ക് വിദ്യാഭ്യാസം പൂർണ്ണമായി കൈവരിക്കുക എന്ന ലക്ഷ്യത്തിന്നുവേണ്ടി പരിശ്രമിക്കുക എന്ന യജ്ഞം ആചരിച്ചേ തീരു. ഉദ്യോഗസ്ഥന് സ്വന്തം കഴിവിനൊത്ത് തന്നെ ഏല്പിച്ച പ്രവൃത്തി ഉത്തരവാദിത്വത്തോടെയും പരോപകാരാർത്ഥമായും ചെയ്ത് പൂർത്തീകരിക്കുക എന്നത് ഒരു യജ്ഞമാണ്. ഒരു ഗൃഹനാഥൻ ഭാര്യാമക്കളെ രക്ഷിച്ച് കുട്ടികളെ വേണ്ട വിദ്യാഭ്യാസം നൽകി സ്വന്തം കാലിൽ നിൽക്കാറാക്കുക എന്നതടക്കം ഒരുപാട് ലക്ഷ്യങ്ങൾ പൂർത്തീകരിക്കേണ്ടതുണ്ട്. അതും ഒരു യജ്ഞം തന്നെയാണ്. ഭരണാധികാരിക്ക് രാജ്യത്തെ ക്ഷേമൈശ്വര്യങ്ങളിലൂടെമുന്നോട്ടു നയിക്കുകയും ജനങ്ങൾക്ക് അറിവും ധാർമ്മികബോധവും വളർത്തിക്കൊണ്ടുവരികയുമെന്നത് ഒരു ലക്ഷ്യമാണ്. ആ ലക്ഷ്യത്തിന്നായി ഭരണാധികാരിയും ദീക്ഷിതനാണ്. ഇങ്ങനെ ഏതു തരത്തിലുള്ളവരും നമ്മൾ അറിഞ്ഞിട്ടല്ലെങ്കിൽ കൂടി ലക്ഷ്യത്തിന്നുവേണ്ടി ദീക്ഷിക്കപ്പെട്ടവരാണ്.

ചുരുക്കി പറഞ്ഞാൽ ദീക്ഷിതന്മാരല്ലാത്തവർ ആരുമില്ല എന്നാൽ ഇങ്ങിനെ ഒരു ദീക്ഷിതഭാവം നമുക്കൊക്കെയുണ്ടെന്നും നമ്മളെല്ലാം ദീക്ഷിതന്മാരാണെന്നും നമ്മളൊട്ട് അറിയുന്നുമില്ല. അതുകൊണ്ടാണ് ലക്ഷ്യപ്രാപ്തിയ്ക്ക് വിഘാതമായ രീതിയിൽ നാം പലതും ചെയ്തു പോകുന്നത്. ഇത് മനുഷ്യരാശിക്ക് പൊതുവെയുള്ള ഒരു വൈപരീത്യ മാണ്. അതിനാൽ വേദമാതാവ് അടിക്കടി നമ്മെയെല്ലാം ഉപദേശിക്കു കയാണ്. 'ദീക്ഷിതോസി' അതായത് ഒരു പ്രത്യേക ലക്ഷ്യത്തിന്നു വേണ്ടി ആക്കറ്റു പ്രവർത്തിക്കുന്നതിന്നുവേണ്ടി ഒരുങ്ങിയിട്ടുള്ളവനാണ് എന്ന് മറക്കണ്ട. അതിനനുസൃതമായ വാക്കും വിചാരവും പ്രവൃത്തിയും മാത്രമേ ചെയ്യാവു. ദീക്ഷിതവാദം എന്നതുകൊണ്ട് വാക്കിനെ മാത്ര മേ പറഞ്ഞിട്ടുള്ളു. എങ്കിലും വിചാരവും പ്രവൃത്തിയും അതിൽ ഉൾക്കൊണ്ടിട്ടുണ്ട്. അതിനാൽ നീ ഉദ്ദേശിച്ച ലക്ഷ്യത്തിൽ നിന്ന് വ്യതി ചലിക്കാത്ത രീതിയിൽ വാക്കിനെയും പ്രവൃത്തിയെയും വിചാര ത്തെയും നിയമനം ചെയ്യണമെന്ന് അനുശാസിക്കുകയാണ്. ഈ അനു ശാസനം നമ്മിൽക്കൂടെക്കൂടെ അനുരണനം ചെയ്താൽ ഇന്നുകാ ണുന്ന പല സാമൂഹ്യപ്രശ്നങ്ങളും പരിഹരിക്കപ്പെടും. വിദ്യാർത്ഥി പഠനത്തിൽ വിമുഖത കാണിക്കുമ്പോൾ അയാളുടെ ഉള്ളിൽ നീ ദീക്ഷി തനാണ് എന്ന് അനുശാസനം മുഴങ്ങുമെങ്കിൽ അയാൾക്ക് അലസനാ വാൻ കഴിയില്ല. ലക്ഷ്യം മറക്കരുത്. ലക്ഷ്യപ്രാപ്തിയിലേയ്ക്കുള്ള മാർഗ്ഗ ത്തിൽ നിന്ന് വ്യതിചലിക്കരുത് എന്ന അനുശാസനം മുഴങ്ങുകയാ ണെങ്കിൽ വിദ്യാർത്ഥി അങ്ങേയറ്റം വിജയകരമായി വിദ്യാഭ്യാസം പൂർത്തിയാക്കും. ഇങ്ങനെ ഭരണാധികാരിയായാലും ഗൃഹസ്ഥനാ യാലും ഉദ്യോഗസ്ഥനായാലും ഈ ലക്ഷ്യബോധത്തെ മറക്കാതിരി യ്ക്കതക്കവണ്ണം നീ ദീക്ഷിതനാണ് എന്ന അനുശാസനം ഉള്ളിൽനിന്ന് മുഴങ്ങുകയാണെങ്കിൽ അവരുടെ പ്രവർത്തനങ്ങളെല്ലാം സാഫല്യമട യും. ഒരു ജനതയുടെ, ഒരു സമുദായത്തിന്റെ, ഒരു വ്യക്തിയുടെ എന്നു വേണ്ട വിവിധ തുറകളിലുള്ള വ്യക്തികളുടെ കർത്തവ്യത്തെയും ലക്ഷ്യ ത്തെയും ഇപ്രകാരം കൂടെകൂടെ ഓർമ്മിപ്പിയ്ക്കാൻ കഴിയുമെങ്കിൽ വഴിപിഴയ്ക്കലില്ല, പരാജയമില്ല. ലക്ഷ്യപ്രാപ്തിയ്ക്ക് താമസവുമില്ല. അതേ വേദമാതാവിന്റെ സ്നേഹപൂർണ്ണമായ ഒരു ആജ്ഞയാണ് 'ദീക്ഷിതോസി ദീക്ഷിതവാചം വദ'. അത് ശ്രവിച്ച് നമുക്കും കർത്ത വ്യബോധത്താൽ ആവിഷ്ടരായി ലക്ഷ്യത്തിലേയ്ക്ക് മുന്നേറാം.

# വൈദികദർശനം

മന്ത്രം: സുരൂപകൃത്നുമൂതയേ സുദുഘാമിവഗോദുഹേ
ജുഹൂ മസിദ്യവിദ്യവി. (1.4.1)

**അർത്ഥം**

| | |
|---|---|
| സുരൂപകൃത്നും | സുന്ദരമായ രൂപത്തെ ഉളവാക്കുന്നവനായ |
| ഇന്ദ്രം | ഇന്ദ്രനെ |
| ഗോദുഹേ | പശുകറവിനായി |
| സുദുഘാം (ഗാം) | നല്ല കറവുള്ള പശുവിനെ |
| (ഇവ) | എന്നപോലെ |
| ഊതയേ | ഞങ്ങളുടെ രക്ഷയ്ക്കായി |
| ദ്യവിദ്യവി | ദിവസന്തോറും |
| (വയം) ജുഹൂമസി | ഞങ്ങൾ ആഹ്വാനം ചെയ്യുന്നു |

വിവരണം: സുരൂപകൃത്താണ് ഇന്ദ്രൻ എന്ന് ഇവിടെ പറഞ്ഞതിനർത്ഥം സദ്ഗുണങ്ങളെ അന്തഃക്കരണത്തിന്ന് അലങ്കാരമായി അണിയിച്ചൊരുക്കുന്നവൻ എന്നാണർത്ഥം. സൂക്ഷ്മശരീരമായ അന്തഃകരണം രാഗദ്വേഷാദി ദോഷങ്ങളാൽ വിരൂപവും ബീഭത്സവുമാണ്. ഈ വൈരൂപ്യത്തെ മാറ്റി സുന്ദരമായ രൂപം ധരിപ്പിക്കുകയാണ് ഈശ്വരൻ ചെയ്യുന്നത്. ഇന്ദ്രൻ എന്നത് സർവ്വേശ്വരനെക്കുറിക്കുന്നു. എല്ലാ ഐശ്വര്യങ്ങളും സർവ്വേശ്വരനിലാണല്ലോ ഉള്ളത്. 'ഇദി പരമ ഐശ്വര്യേ' എന്നാണ് ഇന്ദ്രശബ്ദ നിർവ്വചനം. സുരൂപകൃത്തായ ഈശ്വരനെ രക്ഷയ്ക്കായി നിത്യവും ഞങ്ങൾ ആഹ്വാനം ചെയ്യുന്നു എന്നാണ് പറഞ്ഞതിനർത്ഥം . ഈ രാഗദ്വേഷാദി വൈരൂപ്യങ്ങൾ ഒരിക്കൽ തീരെ പോയാലും വീണ്ടും വരാൻ സാദ്ധ്യതയുണ്ട്. ഈ സാപേക്ഷ മണ്ഡലത്തിൽ മായാഭ്രമത്തിൽ ഇരിക്കുന്നിടത്തോളം കാലം പതനത്തിന് സാദ്ധ്യതയുണ്ട്. അതിൽ എന്നും എപ്പോഴും ഈശ്വരനെ രക്ഷയ്ക്കായി വിളിക്കുക തന്നെ വേണം. ആ വിളി എങ്ങിനെ വേണം എന്നാണ് ഉദാഹരണംകൊണ്ട് കാണിക്കുന്നത്. ധാരാളം പാൽ ചുരത്തുന്ന ഒരു കറവപ്പശുവിനെ പൈക്കറവുകാരൻ സ്നേഹപൂർവ്വം വിളിക്കുന്നപോലെ എന്നാണ് ഉപമ. പാലു കറന്നെടുത്ത് പ്രയോജനപ്പെടുകയെന്നത് കറവുകാരന്റെ ആവശ്യമാണ്. എങ്കിലും അതാത് സമയത്ത് നിറഞ്ഞു തുളുമ്പുന്ന അകിടിന് കറവുകൊണ്ട് ഒരു ആശ്വാസം കിട്ടുന്നുണ്ട്. ആ നിലയ്ക്ക് കറവ് പശുവിന്റെയും ആവശ്യമാണ്. കറവക്കാരൻ വിളിക്കുമ്പോഴേയ്ക്ക് ആ പശു ഓടി വരികയായി. അതുപോലെ പ്രേമപൂർവ്വം ഭക്തൻ നിത്യവും വിളിക്കുമ്പോൾ ഭഗവാൻ

ഓടി സമീപത്തെത്തും. പശു സമീപത്തെത്തിയാൽ കറന്നെടുക്കാൻ അമാന്തിക്കാറില്ല. ഒരു നല്ല കറവക്കാരനാണെങ്കിൽ അതുപോലെ ഈശ്വര സാന്നിദ്ധ്യം കിട്ടിയാൽ അതു പ്രയോജനപ്പെടുത്തണം. അവിടുത്തെ കാരുണ്യമാകുന്ന പാൽ കറന്നെടുത്ത് പാനം ചെയ്ത് രാഗദ്വേഷാദി വൈരൂപ്യങ്ങളെ പരിഹരിക്കണം. അതാണ് പ്രയോജനം. മഹാപുരുഷന്മാരുടെയും പുണ്യതീർത്ഥങ്ങളുടെയും സാന്നിദ്ധ്യം വേണ്ടവിധം പ്രയോജനപ്പെടുത്തി തന്റെ മനോമാലിന്യം നശിപ്പിക്കണം. ഇതാണ് ഈ വേദമന്ത്രം നമ്മെ പഠിപ്പിക്കുന്നത്.

സുരൂപാണികരോതി-ഇതി സുരൂപകൃത്
സുഷ്ടുദുഗ്ദ്ധേ ഇതി സുദുഘാ
(ഹകാരസ്യഘകാരാദേശഃ)
ഗാംദോഗ്ദ്ധി ഇതി ഗോധുക്

ജുഹൂമസി - ഹ്വയന്തേഃലേട് ഉത്തമപുരുഷബഹുവചനം

ഗോപദം സംസ്കൃതേ ധേനുഃപ്രകാശരശ്മിഃ വാക് ഇതി ച

അർത്ഥാന്തരാണി
ഇന്ദ്രോ നാമ നാഡീഗതപ്രാണമയ
ചേതാനായാഃ സീമാദ്യഃ ത
മോമയാവസ്ഥാഭ്യശ്ച നിർമ്മുക്താ
ദിവ്യമനനശക്തിഃ പ്രജ്ഞാവാ.

അനുസ്മരിക്കുക

ഉപഹ്വയേ സുദുഘാംധേനുമേതാം
സുഹസ്തോ ഗോധുഗുതദോഹദേനാം (ഋഗ്വേദം) (1.164.23)

ലോഭഃ സ്വല്പോ പിതാൻഹന്തി
ശ്വിത്രോരൂപമിവേപ്സിതം (ഭാഗവതം)

**മന്ത്രം-2**

ഉപനഃ സവനാഗഹി സോമസ്യ സോമപാഃ പിബ
ഗോദാ ഇദ്രേവതോമദഃ (1.4.2)

**അർത്ഥം**

| | | |
|---|---|---|
| (ഹേ) സോമപാഃ | = | സോമപാനാസക്തനായ അല്ലയോഃ ഇന്ദ്രദേവ! |
| നഃ സവനാ ഉപ | - | ഞങ്ങളുടെ സവനങ്ങളുടെ സമീപത്തേയ്ക്ക് |
| (ത്വം) ആഗഹി | - | അവിടുന്ന് ആഗമിച്ചാലും |
| (ആഗത്യ) സോമസ്യ | - | അവിടെ വന്ന് സോമ |

| | | |
|---|---|---|
| (രസം) പിബ | - | രസത്തെ പാനം ചെയ്യണേ |
| (ത്വൽവിധസ്യ) | - | അവിടുത്തെപ്പോലുള്ള |
| രേവതഃ | - | ഐശ്വര്യവാന്മാരുടെ |
| മദഃ ഗോദാഃ ഇൽ | - | സന്തോഷം ഞങ്ങൾക്കും ധനാദി ഐശ്വര്യങ്ങളെ പ്രദാനം ചെയ്യാൻ കഴിവുറ്റതാണല്ലോ |

വിവരണം : ഇന്ദ്രൻ സോമപാന തല്പരനാണ്. ജീവാത്മാവായ ഇന്ദ്രൻ ആനന്ദത്തെ തേടിയലയുകയാണ്. സ്വയം ആനന്ദസ്വരൂപനാണെന്നതിനാൽ ആനന്ദനിമഗ്നനാകാനുള്ള ആകാംക്ഷ സഹജമാണ്. അത് ലഭിച്ചാലേ പൂർണ്ണതൃപ്തി വരികയുള്ളു. ജീവിതമഹായജ്ഞത്തിൽ യജമാനനായ ജീവന് ബ്രഹ്മാനന്ദപാനത്തിനുള്ള അവസരം ഒരുക്കുകയാണ് ജീവന്റെ സഹായികളായ ഇന്ദ്രിയങ്ങളെന്ന ഋത്വിക്കുകൾ ചെയ്യുന്നത്. ജീവന് ആനന്ദാനുഭൂതി വേണമെങ്കിൽ ആ ആനന്ദം ആദ്യം സർവ്വേശ്വരസന്നിധിയിൽ ത്യാഗപൂർവ്വം അർപ്പിക്കപ്പെടണം. സർവ്വേശ്വരൻ പാനം ചെയ്തതിനുശേഷമേ ജീവനു പാനം ചെയ്യാൻ അർഹത കിട്ടുന്നുള്ളു. ജീവനെന്നപോലെ ബ്രഹ്മവും ആനന്ദപാനകുതുകിയാണ്. "ജീവോബ്രഹ്മൈവനാപരഃ" എന്നാണല്ലോ ശാസ്ത്രവചനം. സോമപാനരസമഗ്നനാവാൻ വേണ്ടി ഈശ്വരനെ മൂന്നു സവനങ്ങളിലും വിളിക്കുകയാണ്. എന്നാൽ അവിടുന്ന് പെട്ടെന്ന് എഴുന്നള്ളുന്ന സ്വഭാവക്കാരനല്ല. അർപ്പിക്കുന്നവൻ എന്തു മനോഭാവത്തോടെയാണ് അർപ്പിക്കുന്നത് എന്നതുകൂടി അവിടുന്ന് പ്രത്യേകം ശ്രദ്ധിക്കും. സോമലത ഇടിച്ചുപിഴിഞ്ഞ് രസം എടുക്കുന്ന കർമ്മത്തിന്റെ പേരാണ് സവനം. ഇത് മൂന്നു നേരവുമുണ്ട്. യാഗത്തിൽ ആദ്യത്തെ സവനത്തെ പ്രാതഃസവനമെന്നും രണ്ടാമത്തേതിനെ മാദ്ധ്യംദിനസവനമെന്നും അടുത്തതിനെ തൃതീയസവനമെന്നും പറയുന്നു. ഈ മൂന്ന് അവസരങ്ങളിലും അവിടുന്ന് ഞങ്ങളുടെ സമീപത്ത് അല്ലെങ്കിൽ സവനങ്ങൾക്കു സമീപം വന്നെത്തണേ. വന്നെത്തിയാൽ മതി. പിന്നെയെല്ലാം ഞങ്ങൾ നോക്കിക്കൊള്ളാം എന്ന് കരുതാൻ വയ്യ. വന്നെത്തി സോമം പാനം ചെയ്യുക തന്നെ വേണം. ഞങ്ങൾക്ക് എല്ലാം ഒരുക്കിവെച്ച് പ്രാർത്ഥിക്കാനേ കഴിയു. അവിടുന്ന് സ്വയം എഴുന്നള്ളി പാനം ചെയ്യുക തന്നെ വേണം എന്നതിലൂടെ ഞങ്ങളുടെ നിസ്സഹായതയെ കാണിക്കുകയാണിവിടെ. അവിടുന്ന് അത് പാനം ചെയ്ത് സന്തുഷ്ടനായാൽ ഞങ്ങൾക്കു വേണ്ടതെല്ലാം; ഐഹികവും പാരത്രിക്കമായ ഏതു ധനവും കിട്ടും എന്ന് ഞങ്ങൾക്കുറപ്പുണ്ട്. ധനികന്റെ സന്തോഷമാണ് ദരിദ്രന്റെ ധനം. ഈ ലോകസമ്പ്രദായമനുസരിച്ച് അവിടുന്ന് തൃപ്തിപ്പെട്ടാലേ ഞങ്ങൾക്ക് മെച്ചമുള്ളു. അതിനാൽ തൃപ്തിപ്പെടണേ എന്നാണ് പ്രാർത്ഥന. ഔന്നത്യം കൈവിട്ട് ദൈന്യതയോടെ വേണം ഈശ്വരനെ വിളിക്കാൻ എന്ന് ഈ വേദമന്ത്രം നമ്മെ ഓർമ്മിപ്പിക്കുന്നു. ദീനവത്സലനാണല്ലോ സർവ്വേശ്വരൻ.

സൂയതേസോമഏഷു ഇതി - സവനാനി
ഗാംദദാതി ഇതി ഗോദാഃ
രയിഃ (ധനം) അസ്യ അസ്തി ഇതി രേവാൻ.

അനുസ്മരിക്കുക

ദീനാദക്ഷാവിദുഹന്തി പ്രവാണം. (ഋക്)

**മന്ത്രം-3**

അഥാതേ അന്തമാനാം വിദ്യാമസുമതീനാം
മാനോ അതിഖ്യആഗഹി

**അർത്ഥം**

| | | |
|---|---|---|
| അഥ (ഹേ ഇന്ദ്ര) | - | അനന്തരം അല്ലയോ ഇന്ദ്രദേവ! |
| തേ അന്തമാനാം | - | അവിടുത്തെ ആത്യന്തികങ്ങളായ |
| സുമതീനാം | - | ശോഭന ബുദ്ധിയുടെ |
| (കിഞ്ചി ദ്വാ) | - | അല്പമെങ്കിലും |
| (വയം) വിദ്യാമ | - | ഞങ്ങൾക്ക് അറിയാൻ കഴിയണേ! |
| നഃ അതി ഖ്യഃ | - | ഞങ്ങളുടെ (ദർശനസാമർത്ഥ്യത്തെ) അതിക്രമിക്കുമാറ് തീവ്രമായി |
| മാ | - | അവിടുന്ന് പ്രകടമാവരുതേ! |
| ആഗഹി | - | (ഞങ്ങുടെ ദർശനപരിമിതിയിൽ ഒതുങ്ങും വിധം) അവിടുന്ന് എഴുന്നള്ളണേ! |

വിവരണം: സോമപാനംകൊണ്ട് തൃപ്തനായ ഇന്ദ്രദേവനോട് പ്രാർത്ഥിക്കുകയാണ് ഋഷി. അവിടുത്തെ ആത്യന്തികവും നിഗൂഢങ്ങളുമായ ദിവ്യവിഭൂതികളുടെ പരിമിതമായ ഒരംശമെങ്കിലും ഞങ്ങൾക്ക് വെളിപ്പെടുത്തിത്തരണേ! "അന്തമാനാം സുമതീ നാം" എന്നതിന് സാധാരണമായ ഈശ്വരവിഭൂതികളിൽ നിന്ന് അതീതമായ നിഗൂഢമായ ദിവ്യൈശ്വര്യങ്ങൾ എന്നാണർത്ഥം. മനസ്സിന്റെ ദൈവികമായ പ്രസന്നത, സർവ്വഭൂതദയ, പൂർണ്ണസുഖമായ സ്ഥിതി ഇതൊക്കെ ഈശ്വരീയ ദിവ്യവിഭൂതികളാണ്. അവ സാധകനിൽ പ്രകാശിക്കാൻ തുടങ്ങുമ്പോഴാണല്ലോ സാധകൻ അതിനെ ശരിക്ക് അറിയുന്നത്. ഈശ്വരൻ ലോകാനുഗ്രഹം ചെയ്യുന്നത് ഇത്തരം ദിവ്യഗുണങ്ങളുടെ ഇരിപ്പിടമായ സമഷ്ടി മനസ്സുകൊണ്ടാണ്. അതിലെ ഒരംശമേ ഞങ്ങൾക്ക് ഉൾക്കൊള്ളാൻ കഴിവുള്ളു. ഞങ്ങളുടെ കഴിവിന്റെ പരിമിതികൾക്കുള്ളിൽ ആ ദിവ്യഗുണങ്ങളെ പ്രകടമാക്കണേ! ഇനി അവിടുന്ന് അത്യന്തം പ്രസന്നഭാവത്തിൽ തന്റെ ദിവ്യമായ എല്ലാ വിഭൂതികളേയും പ്രകടമാക്കാം എന്ന് കരുതുകയാണെങ്കിൽ അതു വേണ്ട. ഞങ്ങളുടെ പരിമിതമായ അന്തഃകരണത്തിൽനിന്ന് അത് സ്വീകരിക്കാ

നുള്ള കഴിവില്ല എന്നാണ്. 'മാനോഅതിഖ്യഃ' എന്നതിന്റെ ആശയം. എന്നാൽ നിങ്ങൾക്ക് അതിനുള്ള ശക്തി കിട്ടുംവരെ ഞാൻ പ്രകടമാകുന്നില്ല എന്ന് അവിടുന്ന് വിചാരിക്കരുത്. ഞങ്ങളുടെ പരിമിതമായ ബോധമണ്ഡലത്തിലേയ്ക്ക് അവിടെ പ്രകാശിപ്പിക്കുവാൻ പറ്റുന്ന ദൈവികഗുണങ്ങളോടുകൂടി അവിടുന്ന് എഴുന്നള്ളുക തന്നെ വേണം എന്നാണ് "ആഗഹി" എന്ന് വീണ്ടും ആവർത്തിച്ചതിന്റെ രഹസ്യം.

ഈശ്വരൻ പ്രസന്നനായാൽ തന്റെ എല്ലാം ഭക്തനു കൊടുക്കാൻ തയ്യാറാണ്. തന്നെത്തന്നെ കൊടുക്കാനും അവിടേയ്ക്ക് മടിയില്ല. ആത്മദനാണ് അവിടുന്ന് എന്ന് വേദം പ്രകീർത്തിക്കുന്നുണ്ടല്ലോ. "യ ആത്മദാബലാ" എന്ന ഹിരണ്യഗർഭസൂക്തത്തെ ഓർമ്മിക്കുക. ഈശ്വരൻ എല്ലാം തരാൻ തയ്യാറായാലും സാധകൻ പെട്ടെന്ന് എല്ലാം സ്വീകരിച്ച് കൈക്കൊള്ളാൻ കഴിവുറ്റവനാകുന്നില്ല. സാധനയുടെയും ചിത്തശുദ്ധിയുടെയും താരതമ്യമനുസരിച്ചാണല്ലോ ദൈവിക വിഭൂതികളെ കൈക്കൊള്ളാനുള്ള കഴിവ് കിട്ടുന്നത്. അതനുസരിച്ച് ഭക്തന് ഗ്രഹിക്കാനും സ്വീകരിക്കാനും പറ്റുന്നേടത്തോളം മാത്രമേ ഈശ്വരൻ പ്രകടിപ്പിക്കാവൂ.

സൂര്യദേവനെ ഉപാസിക്കുന്ന ഒരു ഭക്തനിൽ പ്രസന്നനായി സൂര്യദേവൻ തന്റെ മണ്ഡലത്തെ കുറെ താഴോട്ട് കൊണ്ടുവന്നാലത്തെ സ്ഥിതി എന്താവും? ഭക്തനടക്കം സകല ചരാചരങ്ങളും കത്തി ചാമ്പലാവും. എന്നാൽ ഭക്തൻ ക്രമേണ ശരീരമനസ്സുകളുടെ പരിമിതികളെ കടന്ന് സൂര്യമണ്ഡലത്തിലേയ്ക്ക് ഉയർന്നുപോവുകയാണെങ്കിൽ ആ ഭക്തന് ഹാനിയൊന്നും സംഭവിക്കുന്നില്ല. ലോകത്തിന്നും ആപത്തില്ല. ഇതുപോലെ ഇവിടെ തന്റെ ഗ്രാഹ്യശക്തിക്കനുസരിച്ചേ അവിടുന്ന് പ്രകടമാകാവൂ എന്നുവെച്ച് അവിടുന്ന് ഒട്ടും പ്രകടമാവാതിരിക്കുകയുമരുത്. അവിടുന്ന് പ്രകടമാവുന്നതനുസരിച്ച് ഉപാസനയ്ക്ക് തീവ്രതയും ഉത്സാഹവും കൂടും. അങ്ങനെ തീവ്രമായ ഉപാസനയിലൂടെ എളുപ്പം ലക്ഷ്യത്തിലേയ്ക്ക് നീങ്ങാൻ കഴിയും. അതിനാൽ അവിടുന്ന് എഴുന്നള്ളണേ എന്നാണ് ഈ വേദമന്ത്രത്തിൽ ഋഷി പ്രാർത്ഥിക്കുന്നത്.

അഥർവ്വം 20-68-4

**മന്ത്രം-4**

> പരേഹിവിഗ്രമസ്തൃതമിന്ദ്രം
> പൃച്ഛാവിപശ്ചിതം
> യസ്തേസഖിഭ്യആവരം

**അർത്ഥം**

| | | |
|---|---|---|
| പരാഇഹി | - | അപ്പുറത്തേയ്ക്ക് കടന്നുവരു. കുറേദൂരം മുന്നോട്ടു പോകു. |
| വിഗ്രം അസ്തൃതം | - | ഏതൊന്നിനെയും വിശേഷമായ വിധത്തിൽ ഗ്രഹിക്കാൻ കഴിവുള്ളവനും പ്രതികൂലശക്തികൾക്ക് വഴങ്ങാത്തവനും. |
| വിപശ്ചിതം ഇന്ദ്രം (ഉപഗമ്യ ശ്രേയസം) | - | ഉള്ളതിനെ ഉള്ളതുപോലെ കാണുകയെന്ന സമ്യക്ദർശനശക്തി |
| പൃച്ഛ | - | യുക്തനുമായ ഇന്ദ്രദേവനെ സമീപിച്ച് ശ്രേയസത്തെക്കുറിച്ച് ചോദിക്കു |
| യഃ (ഇന്ദ്രഃ) | - | യാതൊരു ഇന്ദ്രദേവൻ |
| തേ സഖിഭ്യഃ | - | അങ്ങയുടെ കൂട്ടുകാർക്ക് |
| വരം ആ | - | ശ്രേഷ്ടമായതിനെ നൽകിയോ |
| തം ഇന്ദ്രം പൃച്ഛ | - | ആ ഇന്ദ്രനോട് ചോദിക്കു |

വിവരണം : ഋഷി ഇവിടെ ആത്മഭാവത്തിൽ നിന്നുകൊണ്ട് താനടക്കമുള്ള മനുഷ്യലോകത്തോട് കാരുണ്യപൂർവ്വം പറയുകയാണ്. "പരേഹി"എന്ന്. ഇന്ന് നിങ്ങൾ വിലപിടിച്ചതും ശ്രേഷ്ഠവുമായിക്കരുതുന്ന പേരിനും പെരുമയ്ക്കും സ്ഥാനമാനങ്ങൾക്കും അപ്പുറത്തേയ്ക്ക് വരു. അവിടെ എത്തിയാൽ യാഥാർത്ഥ്യം കാണാൻ കഴിയും. നിങ്ങൾ സ്വന്തവും ഉത്തമവുമെന്നു കരുതിഗ്രഹിച്ച വസ്തുക്കളെല്ലാം വെറും ക്ഷണികങ്ങളാണ്. ദുഃഖപ്രദങ്ങളാണ് എന്നറിഞ്ഞു കഴിഞ്ഞാൽ ശാശ്വതവും ആനന്ദകരവുമായുള്ള വസ്തുവിനെ അറിഞ്ഞനുഭവിക്കാൻ താല്പര്യമുണ്ടാകും. എന്നാൽ അത്തരം ഒരു വസ്തു തന്റെ അറിവിലില്ല. അതിനെക്കുറിച്ച് ആധികാരികമായി പറഞ്ഞുതരാൻ ഒരാളുണ്ടെങ്കിലേ നമുക്ക് ഉറപ്പായി ഗ്രഹിക്കാൻ കഴിയു. അങ്ങനെ ഒരാളുണ്ടോ എന്ന അന്വേഷണത്തിൽ ഈശ്വരനെ അഥവാ ഈശ്വരതുല്യനായ ഗുരുവിനെകണ്ടെത്തുകയാണ്. ആ ഈശ്വരനോട് ചോദിക്കു. എന്നാണ് ഈ മനോദ്രഷ്ടാവ് നമ്മോട് പറയുന്നത്. ശ്രേയസത്തെക്കുറിച്ച് ചോദിച്ചാൽ അതിനെക്കുറിച്ച് വളച്ചുകെട്ടില്ലാതെ ഉള്ളതിനെ ഉള്ളതുപോലെ പറഞ്ഞുതരു. ഈശ്വരൻ പ്രതികൂലശക്തികൾക്കു വഴങ്ങാത്തവനും എല്ലാറ്റിനേയും വിശേഷമായ വിധത്തിൽ ഗ്രഹിക്കുന്നവനുമാണ് എന്നതിനാൽ ചോദ്യത്തിന്ന് വ്യക്തമായ ഉത്തരം കിട്ടുമെന്നുറപ്പിക്കാം. ഇവിടെ ഇന്ദ്രനോട് അതായത് സർവ്വേശ്വരനോട് ചോദിക്കു എന്നാണ് പറഞ്ഞിട്ടുള്ളതെങ്കിലും ഇവിടെ ഇന്ദ്രന് പറഞ്ഞ വിശേഷണങ്ങളെല്ലാം ഒരു യഥാർത്ഥഗുരുവിന് യോജിക്കും. വിഗ്രനും വിപശ്ചിത്തുമാകണം ഗുരു. ഗുരുരൂപനായ ഈശ്വരൻ തനിക്ക് ശ്രേയസത്തെക്കുറിച്ച് അവബോധം നൽകുമെന്നതിന് എന്താണ് ഉറപ്പ്? മന്ത്രദ്ര

ഷ്ടാവ് പറയുന്നു. അങ്ങയുടെ സമാനചിത്തന്മാരായ സഖാക്കൾക്ക് ഈ ഇന്ദ്രദേവൻ ശ്രേഷ്ഠമായ വരം പണ്ടു ധാരാളം നൽകിയിട്ടുണ്ട്. അതിനാൽ ചോദ്യത്തിന്ന് തൃപ്തികരമായ ഉത്തരം കിട്ടുമെന്ന് ഉറപ്പിക്കാം.

ഈ മന്ത്രം മൂന്നു തത്ത്വങ്ങൾ നമ്മെ പഠിപ്പിക്കുന്നുണ്ട്. അതിൽ ഒന്നാമതായി പഠിപ്പിക്കുന്നത് ഇന്നത്തെ ക്ഷണികവും നശ്വരവുമായ വസ്തുക്കളുടെ മണ്ഡലത്തിൽ അവയ്ക്കുവേണ്ടി നെട്ടോട്ടമോടുന്നതിൽ നിന്ന് മാറി കുറേയേറെ മുമ്പോട്ടുപോയാലേ സത്യദൃഷ്ടാക്കളുടെ ഉൽകൃഷ്ടമണ്ഡലത്തിൽ എത്തുകയുള്ളു. അവിടെ എത്തിയാലേ ഈശ്വരനോട് ശാശ്വതസുഖത്തെക്കുറിച്ചും പരമശാന്തിയെക്കുറിച്ചും ആരായാൻ തോന്നുകയുള്ളു. അതു വേണ്ടവിധം അവിടുത്തെ സന്നിധിയിൽ അവതരിപ്പിച്ചാൽ അവിടുന്ന് അതിനുള്ള മറുപടി ഗ്രഹിപ്പിച്ചു തരും. അങ്ങനെ സത്യോൽബോധനം നേടി എത്രയോ പേർ മുൻകാലങ്ങളിൽ മുക്തരായിട്ടുണ്ട്. അതിനാൽ ധൈര്യമായി വിവേകപൂർവ്വം ചോദിക്കു. അവിടുന്ന് അഭീഷ്ടം സാധിപ്പിച്ച് തൃപ്തരാക്കാതിരിക്കില്ല.

**മന്ത്രം 5**

ഉത ബ്രുവന്തു നോനിദോ നിരന്യതശ്ചിദാരത
ദധാനാ ഇന്ദ്രഇദ്ദുവഃ

**അർത്ഥം**

| | | |
|---|---|---|
| ഉത നഃ നിദഃ | - | എന്നുതന്നെയല്ല നമ്മുടെ നിരോധകന്മാർ കൂടി |
| ബ്രുവന്തു | - | ഇപ്രകാരം പറഞ്ഞു തുടങ്ങും |
| അന്യതഃ ചിൽ | - | മറ്റു മണ്ഡലങ്ങളിലേയ്ക്ക്. |
| നിഃ ആരത | - | കടന്നുകയറിക്കൊള്ളു |
| (കീദൃശാഃ സന്തഃ) | - | എങ്ങിനെ ആയിട്ടുവേണം |
| (ഇതി ചേൽ) | - | എന്നാണെങ്കിൽ |
| (യുഷ്മദീയാം) ദുവഃ | - | നിങ്ങളുടെ പരിചര്യയെ |
| ഇന്ദ്രേ ഇൽ | - | ഇന്ദ്രദേവനിൽതന്നെ |
| ദധാനാഃ | - | ധരിക്കുന്നവരായി |
| (സന്തഃ) | - | തീർന്നിട്ടു (വേണം മുന്നോട്ടു നീങ്ങാൻ) |

വിവരണം : ഇന്ദ്രസ്വരൂപനായ സർവ്വേശ്വരനെത്തന്നെ പരിചരണം ചെയ്ത് പ്രസാദിപ്പിക്കാൻ ഒരുങ്ങിയാൽ അതുവരെ നമ്മുടെ മുന്നോട്ടുള്ള ഗതിയെ നിരോധിച്ചിരുന്ന ശക്തികൾ തന്നെ നമുക്ക് അനുകൂലമായി മാറും. മുന്നോട്ടു പോവാൻ പ്രേരണയും ബലവും അവരിൽ നിന്നു തന്നെ ലഭിക്കും. മുമ്പ് പ്രതികൂലമായിരുന്ന ശക്തികൾ കൂടി അനുകൂലമായി മാറി

മുന്നോട്ടുള്ളവ കാണിച്ചു തരാൻ തുടങ്ങുമ്പോൾ ഈശ്വരനിലുള്ള സമാശ്രയത്വത്തിന് തീവ്രത കൂടും. പ്രതികൂലശക്തികൾ തന്നെ ഈശ്വരസമാശ്രയത്വത്തിൽ ഉറച്ചു നിൽക്കാൻ പ്രേരിപ്പിക്കുന്നതുപോലെ തോന്നും.

താവദ് രാഗാദയ സ്തേനാഃ
താവൽ കാരാഗൃഹം ഗൃഹം
താവൻ മോഹോംഘ്രി നിഗഡോ
യാവൽ കൃഷ്ണമൃതേ ജനാഃ (ഭാഗവതം).

രാഗാദികള്ളന്മാർ കള്ളന്മാരാവുന്നതും ഗൃഹം കാരാഗൃഹമാകുന്നതും മോഹം കാൽച്ചങ്ങലയാകുന്നതും ഏതുവരെ? ഞങ്ങൾ അവിടുത്തെ സ്വന്തമായിത്തീരുന്നതുവരെ എന്ന പ്രഖ്യാപനത്തിലൂടെ ഭാഗവതകാരൻ ഈ വേദവചനത്തെ അനുവദിച്ചിരിക്കുകയാണ്. നിരോധശക്തികളായ തമോഗുണവൃത്തികൾ ഉൽക്കർഷത്തിലേയ്ക്കുള്ള സാധകന്റെ ഗതിയെ തടയുന്നത് ആ മാർഗ്ഗത്തിൽ ചരിക്കാനുള്ള അർഹത കിട്ടാത്തതുകൊണ്ടാണ്. ത്രികരണങ്ങളെക്കൊണ്ടും ചെയ്യുന്ന പരിചര്യകൾ ഉപാസകനെ സത്വഗുണവൃദ്ധിയിലേയ്ക്ക് എത്തിക്കുന്നു. സത്വഗുണം വളർന്നാൽ തമഃശക്തികൾക്ക് പ്രതിബന്ധിക്കാനാവുകയില്ല. സെക്യൂരിറ്റിക്കാരൻ പാസ് കാണിക്കുംവരെ ഗെയ്റ്റിൽ തടഞ്ഞു നിർത്തും. പാസ് കാണിച്ചാൽ ഗെയ്റ്റ് തുറന്ന് തരും. എത്തേണ്ട സ്ഥലത്തേയ്ക്ക് വഴി കാണിച്ചു തരികയും ചെയ്യും ഇതുപോലെ ഭഗവദുപാസനയിൽ സ്ഥിരത സിദ്ധിച്ചു കഴിഞ്ഞാൽ പ്രതികൂലശക്തികൾ പോലും അനുകൂലമാവും.

നിദ് ധാതുഃ - ബന്ധനാർത്ഥേ

സായണഭാഷ്യം വ്യത്യസ്തമായ അർത്ഥം കാണിച്ചിരിക്കുന്നത് താഴെ കൊടുക്കുന്നു.

(നഃ) സംബന്ധിത ഋത്വിജഃ (ബ്രുവന്തു) ഇന്ദ്രം സ്തുവന്തു (ഊ) അപിചഹേ(നിദഃ) നിന്ദിതാരഃ പുരുഷാ (നിഃ ആരത) ഇതോദേശാൽ നിർഗച്ഛത (അന്യതശ്ചിൽ) അന്യസ്മാദപിദേശാൽ നിർഗച്ഛത.

കീദശാഋത്വിജഃ (ഇന്ദ്രോമുഖഃ ദധാനാഃ) ഇന്ദ്രേ പരിചര്യാം കുർവ്വാണാഃ (ഇൽ) ഏവ.

ഇവിടെ ണിദിധാതുഃ കുത്സായാം.

ഉദുസ്രിയാണാമസൃജൻ നിദാനം (6. 32. 2) എന്നിടത്തും “ചരൻ വലത്സോരുശന്നിഹ” (8. 72. 5) എന്നിടത്തും നടന്നവമെന്ന അർത്ഥത്തിൽ ണിദിധാതു പ്രയോഗിച്ചിട്ടുണ്ട്. നിദാനം, നിദാതാരം എന്നീരൂപത്തിൽ.

**മന്ത്രം 6**

ഉതനഃ സുഭഗാംഅരിർവ്വോചേയുർ ദസ്മകൃഷ്ടയഃ
സ്യാമേദിന്ദ്രസ്യശർമ്മണി

**അർത്ഥം**

ഉത - പ്രതിബന്ധകശക്തികൾ മാത്രമല്ല
അരിഃ കൃഷ്ടയഃ - ഞങ്ങൾക്കുവേണ്ടി പണിപ്പെടുന്നവരും
(അപി) - അഭ്യുദയകാംക്ഷികളുമായവരും
നഃ സുഭഗാൻ - ഞങ്ങളെ ധന്യന്മാരായി കണ്ട്
വോചേയുഃ - ഇങ്ങനെ പറയാൻ തുടങ്ങി
ഹേദസ്മ - പ്രയത്നസാഫല്യം നേടിയ ധന്യാത്മൻ
ഇന്ദ്രസ്യ ശർമ്മണി - ഇന്ദ്രന്റെ സുഖത്തിൽ തന്നെ
ഇത് (വയം) സ്യാമ - നമുക്ക് ഉറച്ചു നിൽക്കാം

വിവരണം : മുൻമന്ത്രത്തിൽ പ്രതികൂലശക്തികളും കൂടി ഇന്ദ്രദേവനെത്തന്നെ പരിചരിച്ചു മുന്നോട്ടു പോവാൻ സാധകനെ പ്രേരിപ്പിക്കുന്നു എന്നുപറഞ്ഞു. ഇതിൽ അനുകൂലശക്തികളും ഉത്തരോത്തരം ഈശ്വര ഉപാസനയിലെ സുഖത്തിൽ തന്നെ ഉറച്ചു നിൽക്കാൻ പ്രേരിപ്പിക്കുകയാണ്. പ്രാപഞ്ചികശക്തികൾ അനുകൂലവും പ്രതികൂലവുമെന്നിങ്ങനെ രണ്ടു വിഭാഗത്തിലെ പെടുന്നുള്ളു. പ്രതികൂലശക്തികൾ ഈശ്വരീയമാർഗ്ഗത്തിലൂടെ മുന്നേറുന്നതിനെ തടയുന്നതിനാൽ അനുകൂലശക്തികളുടെ മുന്നോട്ടുള്ള പിടിച്ചുവലി പ്രയോജനപ്രദമാകുന്നില്ല. ഇതാണ് മനുഷ്യൻ നേരിടുന്ന ഏറ്റവും വലിയ ദുരവസ്ഥ. ഈ സ്ഥിതിയിലും നിന്നിടത്തു നിന്ന് കഴിയുംവിധം ഈശ്വരനെ ഉപാസിക്കുകയേ നിവൃത്തിയുള്ളു. പ്രതികൂലശക്തികൾ എത്രയോ പ്രബലങ്ങൾ ആണ്. അവയോട് മല്ലടിച്ച് ജീവിതം വെറുതെ വ്യർത്ഥമാക്കരുത്. ഈ പ്രബലമായ നിരോധശക്തികൾ കൂടി ആ സർവ്വേശ്വരന്റെ ആജ്ഞാനുവർത്തികളാണെന്ന ഉറപ്പോടെ യഥാശക്തി ഉപാസിക്കുക. നിസ്സഹായാവസ്ഥയാൽ വെറുതെ അലമുറയിട്ടു ജീവിതം വ്യർത്ഥമാക്കരുത് എന്നാണ് ഈ രണ്ടു വേദമന്ത്രങ്ങളും നമ്മെ പഠിപ്പിക്കുന്നത്. പ്രബലമായ പ്രകൃതിശക്തികൾക്കു മുമ്പിൽ മനുഷ്യൻ നിസ്സാഹയനും ദുർബ്ബലനുമാണ് എന്നതിൽ തർക്കമില്ല. പക്ഷെ പ്രകൃതിയുടെ കഠോരശക്തികളെ ഉരുക്കുമുഷ്ടികൾകൊണ്ട് അടിച്ചമർത്താൻ കഴിവുള്ള ഒരു പ്രകൃതിനാഥനുണ്ട്. അവിടുത്തെ പ്രസാദിപ്പിച്ചാൽ പ്രകൃതിക്ക് പിന്നെ അതിന്റെ നിഷ്ഠുരമുഖം നിങ്ങളുടെ മുമ്പിൽ കാണിക്കാനാവില്ല. പ്രകൃതി നിരോധകശക്തിയല്ലാതാവും. ലക്ഷ്യത്തിലേയ്ക്ക് കൈപിടിച്ചുകൊണ്ടുപോകാൻ പ്രകൃതി സന്നദ്ധയാവും. എന്നാൽ പ്രകൃതിയുടെ പ്രതിരോധം നീങ്ങിക്കിട്ടിയാൽ മുന്നോട്ടുനയി

ക്കാൻ ദൈവികശക്തികൾ എത്രയോ ഉണ്ട്. ഈ ആറാമത്തെ മന്ത്രത്തിൽ അരിഃ, കൃഷ്ടയഃ എന്നീ പദങ്ങൾകൊണ്ട് ആ ശക്തികളേയാണ് സൂചിപ്പിച്ചത്. ഈ ദൈവികശക്തികളെ സർവ്വേശ്വരന്റെ കൊട്ടാരവളപ്പിലെ പരിചാരകന്മാരെപ്പോലെ കണക്കാക്കാം. ഗോപുരദ്വാരത്തിൽനിന്നു കടത്തിവിട്ടു കിട്ടിയാൽ ഇവർ എന്തും ചെയ്യാൻ തയ്യാറാണ്. അനധികാരികളെ ആ മഹൽസന്നിധിയിലേയ്ക്ക് കടത്താതെ നോക്കേണ്ടത് ദ്വാരപാലകന്മാരുടെ ചുമതലയാണ്. ഇയാൾ അവിടേക്ക് കടക്കാൻ അർഹനാണ് എന്ന് അവർക്ക് ബോദ്ധ്യമായാൽ ഗോപുരം തുറന്ന് അകത്തേയ്ക്ക് കടത്തിവിടും. ഇന്ന വഴിക്ക് പോകണമെന്ന് മാർഗ്ഗനിർദ്ദേശവും കൊടുക്കും. ഈ സ്ഥിതിയിൽ മുന്നോട്ട് നയിക്കാനുള്ള ശക്തികൾ അകത്ത് ഒരുങ്ങി നിൽക്കുന്നുണ്ട്. അവർ കൂട്ടിക്കൊണ്ടുപോയി ഓരോരോ പ്രത്യേകമാർഗ്ഗത്തിലൂടെ കൊണ്ടുപോയി ലക്ഷ്യത്തിലെത്തിക്കുന്നു.

ഈ രണ്ടു മന്ത്രങ്ങളിലൂടെ വൈദികചിന്താശക്തിയുടെ വിധായകത്വമാണ് കാണിക്കുന്നത്. ഒരിക്കലും നിരാശയ്ക്ക് ഇടം കൊടുക്കരുത് എന്നതാണ് അതിലെ അന്തഃസത്ത. “അമൃതത്വത്തിന്റെ സന്താനങ്ങളായ മനുഷ്യർ ദുഃഖിച്ചു കേണ് ജീവിതം വ്യർത്ഥമാക്കരുത്. പ്രതികൂലമോ അനുകൂലമോ ആയ ശക്തികളെ നിങ്ങൾ കാത്തു നിൽക്കേണ്ട. കഴിവനുസരിച്ച് മുന്നോട്ട് പോവുക. എല്ലാ ശക്തികളും അനുകൂലമാവും. ഒന്നും പ്രവർത്തിക്കാൻ ഒരുക്കമില്ലാത്തവർക്കാണ് പ്രതികൂലശക്തികളെ ഭയം. സകല പ്രപഞ്ചത്തിന്റെയും നാഥനായ സർവ്വേശ്വരനൊഴിച്ച് ആരും തന്നെ സഹായിക്കാനില്ല എന്ന് ആദ്യം തന്നെയങ്ങ് ഉറപ്പിക്കുക. എന്നിട്ട് ഉള്ള കഴിവുവച്ച് പരമാവധി പ്രയത്നിക്കുക. വെളിച്ചം വരും. സഹായം വരും. പ്രതികൂലശക്തികൾ അനുകൂലമാവും. പ്രബലങ്ങളായ ശക്തിവിശേഷങ്ങൾ നമ്മെ മുന്നോട്ട് നയിക്കാൻ വേണ്ടസമയത്ത് പ്രത്യക്ഷപ്പെടും. ഇതൊക്കെയാണ് ഈ രണ്ടു മന്ത്രങ്ങളിലൂടെ വേദമാതാവ് നമ്മെ പഠിപ്പിക്കുന്നത്. നമുക്ക് അത് പഠിച്ച് മുന്നേറാം.

**മന്ത്രം -7**

ഏമാശുമാശവേ ഭരയജ്ഞ ശ്രിയം നൃമാദനം
പതയൻ മന്ദയത് സഖം.

**അർത്ഥം**

ആയജ്ഞശ്രിയം - യജ്ഞത്തെ ആശ്രയിച്ച് നിൽക്കുന്ന വൈഭവത്തോടുകൂടിയതും

നൃമാദനം - സാരാസാരവിവേചനനിപുണന്മാർക്ക് ആനന്ദാതിരേകമുളവാക്കുന്നതും

| | | |
|---|---|---|
| മന്ദയത് സഖം | - | (യജമാനന്റെ) സഖാവായ ഇന്ദ്രന് ആനന്ദ മുളവാക്കി മുന്നോട്ട് (യജ്ഞവേദിയിലേക്ക്) നയിക്കുന്നതുമായ |
| ഈം ആശും | - | ഈ സോമരസത്തെ |
| ആശവേ (ഇന്ദ്രായ) | - | തീവ്രബലശാലിയായ ഇന്ദ്രദേവനായിട്ട് അങ്ങ് |
| ആഭര | - | ആഹരിച്ചാലും. (കൈക്കൊണ്ടാലും എന്നർത്ഥം). |

വിവരണം : തീവ്രബലശാലിയായ ഇന്ദ്രനായിക്കൊണ്ട് സോമരസത്തെ കൈക്കൊണ്ടാലും എന്ന് യജമാനനോടുള്ള ആഹ്വാനമാണ് ഈ മന്ത്രം. സോമത്തിന്റെ വിശേഷണങ്ങളെക്കൊണ്ടും ഇന്ദ്രന്റെ വിശേഷണം കൊണ്ടും ഒന്ന് വ്യക്തമാണ്. ഈ സോമാഹരണ പ്രസ്താവത്തിൽ ഒരു തത്വം അന്തർഭവിപ്പിച്ചിട്ടുണ്ട് എന്ന്.

എന്താണത്? നമുക്ക് ഒന്നു ചിന്തിക്കാം. സോമത്തിന്നും ഇന്ദ്രനും ഒരേ നാമമാണ് ഇതിൽ കൊടുത്തിട്ടുള്ളത്. "ആശു ശബ്ദം" മൂന്നു സവനങ്ങളിലും വ്യാപിച്ചിരിക്കുന്ന സോമത്തെ എന്നാണ് സായണാ ചാര്യർ അർത്ഥം കൊടുത്തിരിക്കുന്നത്. "അശുവ്യാപ്തൌ" എന്ന ധാത്വർത്ഥമാണ് ഇതിനടിസ്ഥാനം. സമർപ്പണ ദ്രവ്യമായ സോമം യജ്ഞശ്രിയവും നൃമാദനവുമാണ്. യജ്ഞത്തെ ആശ്രയിച്ചുനിൽക്കു ന്നതാണ് സോമത്തിന്റെ വൈഭവം. ആനന്ദസ്വരൂപമാണ് സോമം. അത് അതിന്റെ പൂർണ്ണവൈഭവം നമ്മുടെ മുന്നിൽ വെളിപ്പെടുത്തുന്നത് ത്യാഗ പൂർവ്വകമായ പ്രവൃത്തിമുഖേനയാണ്. അല്ലെങ്കിൽ ത്യാഗപൂർവ്വകമായ പ്രവൃത്തിയിൽ താല്പര്യമുണരുമ്പോഴെ ശരിയായ ആനന്ദം എന്തെ ന്നറിയുന്നുള്ളു. ഈശ്വരവിഭൂതിയായ ഈ ആനന്ദം എല്ലാവർക്കും സിദ്ധിക്കുകയില്ല. എല്ലാവരേയും ആനന്ദതുന്ദിലരാക്കുകയുമില്ല. സാരാ സാരവിവേചനാസമ്പന്നനാണ് നരൻ എന്ന ശബ്ദത്തിന്ന് അർഹൻ (നൃ-നയേ). തന്റെ ഇഷ്ടത്തിനനുസരിച്ച് ഇന്ദ്രിയമനസ്സുകളെ നയി ക്കാനുള്ള കഴിവുണ്ടാവണം. സാധാരണക്കാർ മിക്കതും ഇന്ദ്രിയമന സ്സുകളാൽ നയിക്കപ്പെടുന്നവരാണ്. മനോബുദ്ധിന്ദ്രീയങ്ങളുടെ ദാസ ന്മാരാണ് അവർ. അവർ നയിക്കപ്പെടുന്നവരാണ്. നയിക്കുന്നവരല്ല. അവരെ നരൻ എന്നു പറയാൻ വയ്യ. ഇന്ദ്രിയമനോബുദ്ധികളെ തന്റെ സ്വാധീനതയിൽ കൊണ്ടുവന്ന് തന്റെ ഇഷ്ടത്തിനനുസരിച്ച് അവയെ നയിക്കാൻ തക്ക കഴിവു സിദ്ധിച്ചവരെ മാത്രമേ ഈശ്വരീയമായ ആനന്ദം രസിപ്പിക്കുകയുള്ളു. തന്റെ സഖാവായ ഈശ്വരനെ സന്തോ ഷപൂർവ്വം തന്റെ സവിധത്തിലേയ്ക്ക് അതായത് തന്റെ ത്യാഗപൂർവ്വക മായ പ്രവൃത്തിയുടെ വേദിയിലേയ്ക്ക് എത്തിക്കുന്നതുമാണ് ആ സോമ രസം. വാസ്തവത്തിൽ ആനന്ദവും ഈശ്വരനും രണ്ടല്ല ഒന്നുതന്നെ യാണ് എന്നു കാണിക്കാനാണ്. "ആശും ആശവേ" എന്ന ആനന്ദ

ത്തിന്റെയും ഈശ്വരന്റെ (ഇന്ദ്രന്റെ) യും പേർ ഒന്നാക്കിയത്. അത്രയും വൈഭവമുള്ള സോമത്തെ കൈക്കൊള്ളു എന്ന വേദമാതാവ് ജീവാത്മാവിനെ ഉപദേശിക്കുകയാണ് "ആഭര" എന്നാണ് ക്രിയാപദം. അതിൽതന്നെ 'ആ' എന്ന ഉപസർഗ്ഗം മന്ത്രത്തിന്റെ ആദ്യംതന്നെ കൊടുത്തിരിക്കുന്നതും അർത്ഥവത്താണ്. ആ ഈം ആശും-ഏമാശും എന്നാണല്ലോ മന്ത്രാരംഭം. ആ സമന്താൽ-എല്ലായിടത്തുനിന്നും ചോർത്തിയെടുക്കണം ആ ആനന്ദത്തെ എന്നർത്ഥം. തന്നിലുള്ള ആനന്ദത്തെ കണ്ടെത്തി അതിനെ സർവ്വേശ്വരന് അർപ്പിക്കുന്നതാണ് ഒരു മാർഗ്ഗം. തന്നിലും മറ്റെല്ലാറ്റിലുമുള്ള ആനന്ദത്തെ കണ്ടെത്തി അതിനെ ഏകീഭവിച്ച് ഭഗവാനർപ്പിക്കുകയെന്നതാണ് മറ്റൊരു മാർഗ്ഗം. ഇതിൽ രണ്ടാമത് പറഞ്ഞതാണ് ഉൽകൃഷ്ടം എന്നാണ് ഈ മന്ത്രം കാണിക്കുന്നത്. ഈ പ്രപഞ്ചത്തിലുള്ള സകല വസ്തുക്കളിലുമുള്ള ആനന്ദഭാവത്തെ കണ്ടെത്തുകയെന്നാൽ എല്ലാറ്റിലും ഉള്ള ഉത്തമമായ അംഗത്തെ മാത്രം കണ്ട് ആദരിക്കുക എന്നർത്ഥം. ഈ അനുഭവം സിദ്ധിച്ച ഒരു ഋഷി ആനന്ദമഗ്നനായി പാടി "മധുമൽപാർത്ഥിവം രജഃ" ഈ ഭൂമിയിലെ ഓരോ തരി മണ്ണും ആനന്ദസ്വരൂപമാണ് എന്ന്. ഇതാണ് ആർഷമായ ചിന്താഗതി. ഒന്നിനേയും നിഷേധിക്കുന്നില്ല വെറുക്കുന്നില്ല. എല്ലാറ്റിനേയും ആദരപൂർവ്വം വന്ദിക്കുന്നു. കാരണം തന്റെ പ്രിയതമനായ ആനന്ദനിധി അതിലെല്ലാം നിറഞ്ഞുതുളുമ്പുകയാണ്. ഹാ! എന്തൊരൗൽകൃഷ്ട്യം?

**മന്ത്രം 8**

അസ്യപീത്വാശതക്രതോഘനോവൃത്രാണാമഭവഃ
പ്രാവോവാജേഷുവാജിനം.

**അർത്ഥം**

| | | |
|---|---|---|
| (ഹേ) ശതക്രതോ | - | അളവറ്റ സങ്കല്പങ്ങളോടും പ്രവൃത്തികളോടും കൂടിയ അല്ലയോ ഇന്ദ്രദേവ |
| അസ്യ (സോമം) | - | ഈ സോമരസത്തെ |
| പീത്വാ | - | പാനം ചെയ്തിട്ട് |
| വൃത്രാണാംഘനഃ | - | സത്യപ്രകാശത്തെ ആവരണം ചെയ്യുന്ന ശക്തികളുടെ ഹന്താവായി |
| അഭവഃ | - | ഭവിക്കണേ! |
| വാജേഷു വാജിനം | - | ബലങ്ങളിൽവച്ച് ബലിഷ്ഠമായ ആത്മബലത്തെ |
| പ്രആവഃ | - | നല്ലവണ്ണം രക്ഷിക്കണേ (രക്ഷിക്കുന്നവനായി ഭവിക്കണേ എന്നുമാകാം). |

വിവരണം : ക്രതുശബ്ദത്തിന് പ്രജ്ഞാബലം, ഇച്ഛാദാർഢ്യം, കർമ്മനിർവ്വഹണത്തിനുള്ള സുദൃഢമായ ഇച്ഛാശക്തി എന്നൊക്കെയാണ് അർത്ഥം. അളവറ്റ ഇച്ഛാശക്തിയോടുകൂടിയ സർവ്വേശ്വരനാണ് ശതക്രതു. "ബഹുസ്യാം പ്രജായേയ" എന്ന ഒരേയൊരു ദൃഢസങ്കല്പത്തിൽ നിന്ന് ഇക്കാണുന്ന അനേകകോടി ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിച്ചവനാണല്ലോ സർവ്വേശ്വരൻ. അവിടുത്തെ അളവറ്റ ഇച്ഛാശക്തിയെ പ്രത്യേകം എടുത്തുപറഞ്ഞതിന്റെ ഉദ്ദേശം ആ ഇച്ഛാശക്തിയിൽ നിന്ന് ഒരല്പം തനിക്ക് ലഭിക്കണമെന്ന ആഗ്രഹമാണ്. മാനുഷികമായ ഇച്ഛാശക്തികൊണ്ട് നേടാവുന്ന നേട്ടങ്ങൾക്ക് പരിമിതിയുണ്ട്. ചെറിയ ഒരു പ്രതികൂലാവസ്ഥ വന്നാൽ പിന്തിരിയത്തക്കവിധം ദുർബ്ബലമാണത്. ആത്മസാക്ഷാൽക്കാരത്തെ മുൻനിർത്തിയുള്ള ആന്തരികപ്രയാണത്തിൽ അതുകൊണ്ട് കാര്യമായ പ്രയോജനമില്ല. അതുകൊണ്ടാണ് അളവറ്റ പ്രജ്ഞാബലത്തിന്റെ ഉറവിടമായ സർവ്വേശ്വരനെ ശതക്രതുവെന്ന നാമം പ്രത്യേകിച്ച് എടുത്തുപറഞ്ഞ് വിളിക്കുന്നത്. അവിടുന്ന് ഇച്ഛാദാർഢ്യത്തെ തരികയല്ല വേണ്ടത്. ഈ സോമരസത്തെ പാനം ചെയ്ത് പൂർവ്വാധികം ബലശാലിയായി ഞങ്ങളുടെ ആന്തരികപ്രകാശത്തെ മറയ്ക്കുന്ന താമസികശക്തികളെ ഹനിക്കുന്നവനായി ഭവിക്കുകയാണ് ആവശ്യം. അനന്തബലശാലിത്വത്തെ സൂചിപ്പിച്ചതിനുശേഷവും ആ ബലത്തിന്നുവേണ്ടി പ്രാർത്ഥിക്കാതെ പിന്നെയും അവിടുന്നു തന്നെ താമസശക്തികളെ നശിപ്പിക്കണേ എന്നു പറഞ്ഞത് ഒരു ദൗർബ്ബല്യപ്രകടനമല്ലേ എന്ന് സംശയിക്കാം. എന്നാൽ അവിടുത്തെ അളവറ്റ ഇച്ഛാശക്തിയുടെ ഒരംശം പ്രത്യേകമായി സിദ്ധിച്ചാൽ മാത്രമേ തമസ്സിന്റെ പ്രാകൃതികശക്തികളെ നമ്മുടെ പ്രയത്നംകൊണ്ട് നീക്കാൻ കഴികയില്ല എന്ന അറിവ് ഉദിക്കുകയുള്ളു. അത് നീങ്ങിക്കിട്ടാതെ തനിക്ക് മുന്നോട്ടുപോകാൻ പറ്റില്ലെന്നും നീക്കാൻ താൻ വിചാരിച്ചാൽ ആവില്ലെന്നും അറിയുന്നതിന് അനന്തക്രതുരൂപനായ അവിടുത്തെ ഭക്തി ലേശം സിദ്ധിക്കണം. ശതക്രതോ എന്ന സംബോധനകൊണ്ട് തനിക്ക് അസാദ്ധ്യമായ തമഃശക്തിനിവരാണം എളുപ്പത്തിൽ നടത്തിത്തരാൻ കഴിവുള്ള ഒരു മഹാശക്തിയുണ്ട് എന്ന ബോദ്ധ്യം വന്നതിനെക്കാണിക്കുന്നു. തനിക്ക് കഴിവില്ലെന്നും ഈശ്വരന് കഴിവുണ്ടെന്നും അറിയുന്നതിനാണ് അവിടുത്തെ അനുഗ്രഹം വേണ്ടത്. ഇതറിഞ്ഞു കഴിഞ്ഞാൽ അതിനുവേണ്ടിയുള്ള തീവ്രപ്രാർത്ഥനയുയരും. പരമാനന്ദമായ സോമരസം പോലും ഭഗവാനർപ്പിക്കാൻ ഒരുങ്ങണം. ആ സ്ഥിതി വന്നിരിക്കുന്നു എന്നാണ് "അസ്യപീത്വാ" എന്നതുകൊണ്ട് കാണിക്കുന്നത്. ദ്വിതീയാർത്ഥത്തിലാണ് ഷഷ്ഠീവിഭക്തി പ്രയോഗിച്ചിരിക്കുന്നതെങ്കിലും അതിൽ മറ്റൊരു സൂചന കൂടി ഉണ്ട്. ഇതിന്റെ എന്ന വസ്തുവിനെ ചൂണ്ടിപ്പറയുകയാണ്. പരമാനന്ദം എന്താണെന്ന് അറിഞ്ഞുകഴിഞ്ഞിട്ടുണ്ട് എന്നതാണല്ലോ ഇത് കാണിക്കുന്നത്. അനന്താനന്ദനിധിയായ അവിടേയ്ക്ക് താൻ അർപ്പിക്കുന്ന ഈ സോമരസം എത്രയോ തുച്ഛമാണ് എന്നറിയാം.

എങ്കിലും എനിക്ക് കരഗതമായതിന്റെ ഒരു ലേശം (അസ്യസോമസ്യലേശം) അവിടേയ്ക്ക് അർപ്പിക്കുന്നു. മുഴുവനും അർപ്പിക്കാനുള്ള കഴിവ് തനിക്കില്ല.

"യൽ സൌഖ്യാംബുധിലേശലേശത ഇമേ
ബ്രഹ്മാ ദയോ നിർവൃതാഃ" (ശങ്കരാചാര്യർ)

എന്ന സ്ഥിതിയിൽ താൻ അർപ്പിക്കുന്നത് എത്രയോ നിസ്സാരം എന്ന ബോധം വരണം എന്നർത്ഥം. ആവരണശക്തികളെ നശിപ്പിക്കുന്നതോടൊപ്പം എന്നിൽ നാമ്പെടുത്തുവളരുന്ന ആത്മബലത്തെ നല്ലവണ്ണം രക്ഷിക്കുകയും വേണമെന്ന് ''പ്രാവോ വാജേഷു വാജിനം'' എന്നതുകൊണ്ട് കാണിക്കുന്നു. ഉത്കൃഷ്ടമായ ആശയങ്ങളുടെ ഓരോ ഖനികളാണ് വേദമന്ത്രങ്ങളോരോന്നും. അതിനെ കുഴിച്ചെടുത്തു തേച്ചു മിനുക്കി ജനമദ്ധ്യത്തിൽ എത്തിക്കുന്നതിൽ പരം ഒരു ലോകസേവനമില്ല എന്നു കൂടി തോന്നിപ്പോവും ചില മന്ത്രാർത്ഥങ്ങളുടെ അഗാധത കണ്ടാൽ.

**മന്ത്രം 9**

തംത്വാവാജേഷു വാജിനം വാജയാമഃശതക്രതോ
ധനാനാമിന്ദ്ര സാതയേ.

**അർത്ഥം**

| | | |
|---|---|---|
| (ഹേ) ശതക്രതോ | - | അനന്തബലസങ്കല്പശാലിയായ |
| ഇന്ദ്ര | - | അല്ലയോ ഇന്ദ്രദേവ! |
| വാജേഷു | - | ബലവാന്മാരിൽവെച്ച് |
| വാജിനം | - | ബലശാലിയായ |
| തംത്വാ | - | അവിടുത്തെ |
| ധനാനാം സാതയേ | - | ദൈവികസമ്പത്തിന്റെ ഉപഭോഗത്തിനായി |
| (വയം) വാജയാമ | - | ഞങ്ങൾ വീണ്ടും ബലപ്പെടുത്തുന്നു |

വിവരണം : ശതക്രതു ശബ്ദം ഈ മന്ത്രത്തിലും ആവർത്തിച്ചു പ്രയോഗിച്ചിരിക്കുന്നു. "പ്രാവോ വാജേഷു വാജിനം" എന്നു മുൻമന്ത്രത്തിൽ നിർദ്ദേശിച്ചത് അവിടുത്തേതിൽ നിന്ന് അന്യമായ ഒരു ഗുണവിശേഷത്തെയല്ല. അവിടുത്തെത്തന്നെയാണ് എന്ന് ഈ മന്ത്രം വ്യക്തമാക്കുന്നു. ഈശ്വരനാണ് സർവ്വബലങ്ങൾക്കും ബലദാതാവായി ആത്മബലരൂപേണ വർത്തിക്കുന്നത്. ആ ഈശ്വരൻ ഉപാസകനിൽ നിറഞ്ഞുനിന്നാൽ പിന്നെ അതിലും വലിയ ബലം മറ്റൊന്നില്ല. ''സവൈബലം ബലിനാം ചാപരേഷാം" എന്നു ശ്രീമദ്ഭാഗവതം സപ്തമത്തിൽ പ്രഹ്ലാദൻ ഹിര

ണ്യകശിപുവിനോട് നിസ്സംശയം പറയുന്നുണ്ട്. "തം ത്വാ" എന്ന രണ്ടു പദങ്ങൾ ആദ്യം വെച്ചത് ഈ സത്യം പരമബലശാലി സർവ്വേശ്വരനാണെന്ന സത്യം പ്രസിദ്ധമാണെന്ന് വ്യക്തമാക്കുന്നു. അവിടുന്ന് ഈ ഉപാസകനായ എന്നിൽ നിറഞ്ഞുനിന്നാൽ ക്ഷുദ്രവും നശ്വരവുമായ അഹന്തയ്ക്ക് സ്ഥാനമില്ലാതാകും. അഹന്തയെ ഒഴിവാക്കാൻ കഴിഞ്ഞാൽ ദൈവികഗുണങ്ങൾ സ്വാഭാവികമായും അന്തഃകരണത്തിൽ വന്നു നിറയും. 'സാതയേ' എന്ന പദത്തിന്ന് വന്നുനിറയുക എന്നു മാത്രമല്ല അർത്ഥം. അന്തഃകരണത്തിൽ വന്നു നിറഞ്ഞ ദൈവികഗുണങ്ങൾ നഷ്ടപ്പെടാതെ സംരക്ഷിക്കുകയും വേണം. സംഭരിക്കുകയും ഉപഭുജിക്കുകയും ചെയ്യുക എന്നതാണ് സാതി എന്നതിന്റെ അർത്ഥം. "ഷണം സംഭക്തൌ, "ഷണദാനേ" എന്ന രണ്ടു ധാതുക്കളിൽനിന്നും നിഷ്പാദിപ്പിക്കുന്ന അർത്ഥമനുസരിച്ചാണിത്. ധനങ്ങൾ എന്നതിന് ഏതൊന്നിനെ ആശ്രയിച്ചു നിൽക്കുന്നുവോ അത് (ധീയതേ അസ്മിൻ ഇതി) എന്നാണർത്ഥം. ആത്മീയസൗധത്തിന്റെ അടിത്തറ ദൈവികഗുണങ്ങളാണല്ലോ. ബലത്തിലും ബലശാലിയായ അവിടുത്തെ അനുഗ്രഹംകൊണ്ട് ദൈവികഗുണങ്ങൾ എന്നിൽ സ്ഥിരമായി നിലനിൽക്കണേ എന്ന പ്രാർത്ഥനയാണ് ഇതിൽ. ബലരൂപനായ അവിടുത്തെ അനുഗ്രഹംകൊണ്ട് സിദ്ധിക്കുന്ന സദ്ഗുണങ്ങളെ ശാശ്വതമായി നില്ക്കുകയുള്ളു. ദൈവികഗുണങ്ങൾ സർവ്വേശ്വരന്റെ കിരണങ്ങളാണല്ലോ. പൂർവ്വചക്രവാളത്തിൽ സൂര്യമണ്ഡലം ദൃശ്യമാകുമ്പോഴാണല്ലോ പ്രകാശരശ്മികൾ ഭൂമിയെ തഴുകുന്നത്. സൂര്യൻ ദൃശ്യഗോചരനായിരിക്കുന്നേടത്തോളം പ്രകാശകിരണങ്ങൾ ഇരുളിനെ നീക്കി തെളിഞ്ഞു നിൽക്കും. സർവ്വേശ്വരൻ ഭക്തന്റെ അന്തഃകരണത്തിൽ പ്രകാശിക്കുവാനാണ് പ്രാർത്ഥിക്കുകയും പ്രയത്നിക്കുകയും ചെയ്യേണ്ടത്. അല്ലാതെ ദൈവികഗുണങ്ങളെ ഒന്നൊന്നായി വളർത്തിക്കൊണ്ടുവരാനല്ല. ഈ തത്വമാണ് ഇവിടെ ഋഷി വെളിപ്പെടുത്തുന്നത്. വേദം തന്നെ ഈശ്വരനെ ആത്മദാതാവായി പറഞ്ഞതിന്നുശേഷമാണ് ബലദാതാവായി പ്രകീർത്തിക്കുന്നത്. ഹിരണ്യഗർഭസൂക്തത്തിൽ "യ ആത്മദാബലദാ" എന്നുണ്ടല്ലൊ. തന്നെത്തന്നെ തന്ന് ബലത്തെത്തരുന്നു എന്നു പറഞ്ഞതിനർത്ഥം താൻ തന്നെയാണ് ബലരൂപൻ എന്നല്ലേ അതുതന്നെയാണ് ഇവിടെയും കാണിക്കുന്നത്. ഈ സൂക്തത്തിന്റെ മന്ത്രഭാഗം ഇങ്ങിനെയാണ്. 'ഉപാസതേപ്രശിഷം യസ്യദേവാ' – യാതൊരുവന്റെ അലംഘ്യശാസനയെ എല്ലാ ദേവന്മാരും അനുസരിക്കുന്നുവോ ആ ദേവൻ എന്നാണ് ഇതിനർത്ഥം. സർവ്വബലസ്വരൂപനായ ഈശ്വരന് ഹൃദയത്തിൽ ദൃഢമായ ഒരു സ്ഥാനം കൊടുത്താൽ മറ്റു ദേവന്മാർ എല്ലാം അവിടെ കുടികൊള്ളുമെന്ന് നിസ്സംശയം മനസ്സിലാക്കാം.

# സത്യസാക്ഷാൽക്കാരം

സംപൂഷൻവിദുഷാനയയോ അഞ്ജസാനുശാസതി
യ ഏവേദമിതിബ്രവൽ (ഋ. 6. 54. 1)

സത്യസാക്ഷാൽക്കാരമാണ് മനുഷ്യജീവിതത്തിന്റെ ആത്യന്തികലക്ഷ്യം. സത്യം മനസ്സിന്നും വാക്കിന്നും അപ്പുറത്താണ്. അതിനെ പ്രാപിക്കാൻ സഹായിക്കുന്ന ഉപകരണങ്ങളൊന്നും നമുക്കില്ല. മുമ്പ് സത്യസാക്ഷാത്ക്കാരം സിദ്ധിച്ചവരുടെ മാർഗ്ഗദർശിത്വവും അവരുടെ അനുഭവവാക്യങ്ങളുമാണ് നമുക്ക് ഒരേയൊരവലംബം. സത്യത്തെ ദർശിച്ചിട്ടുള്ളവർ ഋഷിമാരാണ്. കണ്ടത് പറയുന്നവരാണ് അവർ. "ഋഷിർദർശനാൽ" എന്നുണ്ടല്ലോ. സത്യത്തെത്തന്നെയാണ് താൻ കണ്ടത് എന്ന് വ്യക്തമായും ബോദ്ധ്യപ്പെടുത്താൻ കഴിവുള്ളവരാണവർ. ഇതാ ഇതാണ് നിങ്ങൾ തേടുന്ന വസ്തു എന്ന് അവർക്ക് വ്യക്തമായി പറയാനും അന്വേഷണവസ്തുവിനെ നേരിട്ടു കാണിച്ചു തരാനും കഴിയും. അവരാണ് യഥാർത്ഥ വിദ്വാന്മാർ. അനുഭവത്തിൽ നിന്നുകൊണ്ട് നമ്മെ അനുശാസിക്കാൻ കഴിയുന്ന ആ മഹാത്മാക്കളുടെ സമീപത്തേയ്ക്ക് ഞങ്ങളെ അയയ്ക്കണേ! ഞങ്ങൾക്ക് അവരുടെ സംഗം ക്കൂടെക്കൂടെ ഉണ്ടാവണേ" ഏതാണ്ട് ഇതൊക്കെയാണ് മേൽ ചേർത്ത വേദമന്ത്രത്തിന്റെ സാരം.

നമുക്ക് കണ്ടു കേട്ടും അറിവില്ലാത്ത ഒരു അപൂർവ്വവസ്തുവിനെ കാണിച്ചു തരുമ്പോൾ അയാൾ ഉദാഹരണങ്ങളിലൂടെയും വിശദീകരണങ്ങളിലൂടെയും അതിനെ നന്നായി ബോദ്ധ്യപ്പെടുത്തേണ്ടിവരും. ഒട്ടേറെ സംശയങ്ങൾ നമ്മിൽ ഉണ്ടാവും. അതൊക്കെ വേണ്ടപോലെ ക്ഷമയോടെ കേട്ട് പരിഹരിക്കാൻ തയ്യാറാവണം. സ്വാനുഭവത്തിന്റെ ആധികാരികത അയാളുടെ വാക്കിൽ നിറഞ്ഞു നിൽക്കണം. മുമ്പ് സാക്ഷാൽക്കരിച്ചവരുടെ വചനങ്ങൾ സന്ദർഭാനുസൃതമായി എടുത്തു കാട്ടി നമ്മുടെ സംശയം ദൂരീകരിക്കാൻ കഴിയണം. സംശയങ്ങളേയും വിപരീതഭാവനകളേയും തള്ളിക്കളഞ്ഞ് സത്യത്തിൽ ഉറച്ച് നിൽക്കാനുള്ള നിശ്ചയദാർഢ്യം ശിഷ്യനിലുണ്ടാക്കാൻ അനുശാസിതാവായ ആചാര്യന് കഴിയണം.

ശ്രുതി യുക്തി അനുഭവം എന്നീ മൂന്നുരൂപത്തിലും ആസത്യത്തെ വിവരിച്ചുകൊടുക്കാൻ ഒരു അനുഭവിയായ ആചാര്യനേ കഴിയൂ. ശ്രീരാമകൃഷ്ണദേവൻ ചൈതന്യമഹാപ്രഭു ദിവ്യമാതാ ശ്രീ രമാദേവി തുടങ്ങിയ മഹാത്മാക്കൾ സത്യത്തെ അനുഭവപ്പെടുത്തിക്കൊടുക്കാൻ കഴി

വുള്ളവരാണ്. അവരെ സമീപിക്കാൻ ഭാഗ്യം കിട്ടിയ പുണ്യവാന്മാർക്ക് ഇത് സ്വാനുഭവമാണ്.

സത്യദ്രഷ്ടാവായ ആചാര്യൻ ശിഷ്യനെ തന്റെ കൂടെ താമസിപ്പിച്ചു കൊണ്ടാണ് പണ്ടുകാലത്ത് വിദ്യ അഭ്യസിപ്പിച്ചിരുന്നത്. വാക്കുകൊണ്ട് പറഞ്ഞുകൊടുത്ത് മനസ്സിലാക്കുന്നതിനേക്കാൾ നല്ലത് ചെയ്തുകാണിച്ചു കൊടുക്കുകയാണല്ലോ. തന്റെ കൂടെ കഴിയുന്ന അന്തേവാസി പ്രഭാതം മുതൽ പ്രദോഷംവരെയുള്ള തന്റെ എല്ലാ പ്രവൃത്തികളും നേരിട്ടുകാണുകയാണ്. പ്രതികൂലമായ പരിതസ്ഥിതിയെ നേരിടുന്ന തെങ്ങിനെ, തന്റെ സഹജീവികളുടെ വൈവിദ്ധ്യമായ പെരുമാറ്റങ്ങളെ എങ്ങിനെ നേരിടുന്നു, ഏതു പരിതഃസ്ഥിതിയിലും ക്ഷോഭം വരാതെ കഴിക്കാൻ എങ്ങിനെ സാധിക്കുന്നു എന്നിങ്ങനെയുള്ള നൂറുനൂറു പ്രശ്നങ്ങളെ ദൈനംദിനജീവിതത്തിൽ എങ്ങനെ നേരിടണമെന്നതിന്റെ പ്രായോഗികപരിശീലനമാണ് ഗുരുകുലവാസത്തിൽ നിന്ന് ഒരു ശിഷ്യന് കിട്ടുന്നത്. പ്രയോഗികപരിശീലനത്തിൽ വൈദഗ്ധ്യം കിട്ടിയതിന് ശേഷമാണ് ഇതിന്റെ അടിസ്ഥാനതത്വങ്ങളെ ഗുരു പറഞ്ഞുതരുന്നത്. എല്ലാവരിലും ഒരേ ചൈതന്യമാണെന്നതിന്നാലാണ് ആരെയും വെറുക്കുകയും ദ്വേഷിക്കുകയും ചെയ്യാത്തത്. മറ്റുള്ളവരെ വെറുക്കുമ്പോൾ വാസ്തവത്തിൽ തന്നെത്തന്നെയാണ് വെറുക്കുന്നത്. കാരണം എല്ലാവരിലുള്ള ചൈതന്യം ഒന്നാണല്ലോ. ഏകമായ ചൈതന്യം വ്യത്യസ്തശരീരങ്ങളിൽ വിഭിന്നമായി കാണുന്നുവെന്നേയുള്ളു. ശരീരത്തിനാണ് വൈവിദ്ധ്യം ആത്മാവിനല്ല; എന്നിങ്ങനെ തന്റെ സ്വധർമ്മാചരണത്തിന് അവലംബമായ ധർമ്മതത്വങ്ങൾ ലളിതമായും വ്യക്തമായും സന്ദർഭം കിട്ടുമ്പോഴെല്ലാം ഗുരു ശിഷ്യനെ ഉൽബോധിപ്പിക്കുന്നു. ഗുരുവിന്റെ വാക്കിൽ അചഞ്ചല വിശ്വാസം വെച്ചുകൊണ്ടു തന്നെ ശിഷ്യൻ ഈ ധർമ്മതത്വങ്ങളുടെ ആധികാരികതയിൽ സംശയാലുവാകുന്നു. തന്റെ സംശയം ഇടക്കിടെ ഗുരുവിനെ അറിയിക്കുന്ന ശിഷ്യന് വിശ്വാസം വരത്തക്കവിധത്തിൽ ഗുരു ധർമ്മതത്വങ്ങളുടെ അടിസ്ഥാനം വേദവാണികളാണെന്ന് ധരിപ്പിക്കുന്നു. താൻ അദ്ധ്യയനം ചെയ്യുന്ന വേദമന്ത്രങ്ങളെത്തന്നെയാണ് ഗുരു ആധികാരികതയിൽ വചനമായി എടുത്തുകാട്ടുന്നത് എന്നത് ശിഷ്യനിൽ വേദത്തിനോട് കൂടുതൽ ആദരവുണ്ടാക്കാൻ കാരണമാവുന്നു. ഒരിക്കലും അസത്യം പറയാത്ത ആചാര്യന്റെ സത്യനിഷ്ഠക്കടിസ്ഥാനം “സത്യേനോത്തഭിനാ ഭൂമിഃ” എന്ന വേദവചനമാണെന്നറിയുമ്പോൾ സത്യത്തിനോടും വേദത്തിനോടുമുള്ള ബഹുമാനം കൂടുന്നു. ഇങ്ങനെ ആചരണയിലൂടെ പ്രായോഗികത്വം വെളിപ്പെടുത്തിയും അനുശാസനത്തിലൂടെ ആധികാരികത

വ്യക്തമാക്കിയും മുന്നേറുമ്പോൾ സ്വാഭാവികമായും ശിഷ്യന് സംശയങ്ങൾ വർദ്ധിച്ചുവരുന്നു. ഈ സംശയങ്ങളെയൊന്നും ആചാര്യൻ നിരുത്സാഹപ്പെടുത്തുന്നില്ല. സംശയങ്ങൾക്ക് യുക്തിയുക്തവും ഉദാഹരണസഹിതവുമായ മറുപടി കിട്ടുമ്പോൾ സംശയങ്ങൾക്ക് ഉപശാന്തി വരുന്നു. ഈ ധർമ്മതത്വങ്ങളെ വേദത്തിൽ വളരെ ചുരുക്കി സൂത്രപ്രായമായി മാത്രമേ പറയുന്നുള്ളു. അതിനെ വിശദമായും നല്ലവണ്ണം മനസ്സിലാവുന്ന രീതിയിലും പുരാണേതിഹാസങ്ങളിൽ വിവരിച്ചു കാണാം. അതും ശിഷ്യന്റെ തത്വദാർഢ്യത്തിന്നും സംശയനിവാരണത്തിന്നുമായി ആചാര്യൻ അവിടവിടെ എടുത്തു കാട്ടുന്നു. അവതാരപുരുഷന്മാരും മഹാത്മാക്കളും സന്ദർഭാനുസൃതമായി പറഞ്ഞ വചനങ്ങൾ ശിഷ്യനെ ധരിപ്പിക്കുന്നു. അതിന്റെ സാരം വിശദമായി ഗ്രഹിപ്പിക്കുന്നു. ഈ പ്രക്രിയയിലൂടെ ശിഷ്യൻ തത്വത്തിൽ ദൃഢചിത്തനാവുന്നു. തത്വത്തിന്റെ യുക്തി, വേദാധിഷ്ഠിതത്വം മഹാത്മാക്കളുടെ വചനങ്ങൾ എന്നിവ ശിഷ്യനെ സംശയരഹിതനാക്കുന്നു. നിസ്സംശയമായ ജ്ഞാനം ആചരണയിലൂടെ എളുപ്പത്തിൽ അനുഭവപ്പെടുത്താൻ കഴിയുന്നു. ഉപദേഷ്ടാവായ ആചാര്യന് തത്വം അനുഭവമായിട്ടുണ്ടെങ്കിലേ നിസ്സംശയമായി ഇതുതന്നെയാണ് എന്ന് ഉറപ്പിച്ചു പറയാൻ കഴിയു. ആചാര്യൻ ഉറപ്പായി പറയുമ്പോഴേ ശിഷ്യന് തത്വത്തെ ഗ്രഹിച്ച് അനുഭവമാക്കാനുള്ള ശ്രദ്ധ ഉണ്ടാവുകയുള്ളു. ദൃഢമായ ശ്രദ്ധയാണ് ആചരണക്ക് പ്രേരണ നൽകുന്നത്. ആചരണം അനുഭവത്തിലേയ്ക്ക് നയിക്കുകയും ചെയ്യുന്നു. അനുഭവിയായ ആചാര്യനെ കണ്ടെത്തുകയെന്നത് എളുപ്പമല്ല. അതുകൊണ്ടാണ് ഈശ്വരനെ ഇഷ്ടദേവതാരൂപത്തിൽ ഉപാസിച്ചുതുടങ്ങാൻ പറയുന്നത്. തനിക്ക് ഏതു ദേവനിലാണോ മനസ്സ് കൂടുതലായി പതിയുന്നത് അതാണ് അയാളുടെ ഇഷ്ടദേവത. മനുഷ്യന്റെ ഇഷ്ടങ്ങൾ വിഭിന്നങ്ങളാണെന്നറിയാവുന്ന ആചാര്യന്മാർ ഒരേ ദേവനെത്തന്നെ വിഭിന്നരൂപത്തിൽ ആരാധിക്കുന്ന സമ്പ്രദായത്തെ പ്രോത്സാഹിപ്പിച്ചു. അതിനായി ഒട്ടേറെ ഈശ്വരരൂപങ്ങളേയും നിശ്ചയിച്ചു. നാമരൂപങ്ങളെക്കൊണ്ട് വൈവിദ്ധ്യമുണ്ടെന്നിരിക്കിലും ആന്തരതത്വത്തിൽ അവയെല്ലാം ഒന്നുതന്നെയെന്ന് അവർ ഊന്നിപ്പറയുകയും അതിനനുസരിച്ചുള്ള ഉപാസനാപദ്ധതികൾ നിശ്ചയിക്കുകയും ചെയ്തു. ഇഷ്ടദേവതാരൂപത്തിൽ ദൃഢഭക്തിയോടെ ഈശ്വരനെ ഉപാസിച്ചു പ്രസാദിപ്പിക്കുമ്പോൾ ആ സർവ്വേശ്വരന്റെ തന്നെ അനുഭവിയായ ഒരാചാര്യന്റെ സന്നിധിയിലേയ്ക്ക് ഭക്തനെ എത്തിക്കുന്നു. ഭക്തന്റെ സമീപത്തേയ്ക്ക് ആചാര്യനെ എത്തിക്കുന്നു എന്നു പറയാം. രണ്ടായാലും ഫലം ഒന്നുതന്നെ. ഭക്തന് സാധനാമാർഗ്ഗത്തിൽ മുന്നേറാൻ വേണ്ടതായ പ്രചോദനം നൽകാൻ കഴിവുള്ള ഒരാചാര്യനെ കിട്ടുന്നു. ഇഷ്ട

ദേവതയെ ഉപാസിച്ചു പരിശീലിച്ചതിനാൽ അവിടെ കാണിച്ച അതേ ഭക്തി ആചാര്യനിലും വെയ്ക്കുവാൻ നിഷ്പ്രയാസം കഴിയുന്നു. ദേവനിലുള്ള ഭക്തി ആചാര്യനിലുമുണ്ടെങ്കിലേ ശാസ്ത്രരഹസ്യങ്ങൾ വെളിപ്പെടുകയുള്ളു എന്ന് ശ്വേതാശ്വതാരോപനിഷത്തിൽ പറയുന്നുണ്ട്.

ഏതായാലും ഇഷ്ടദേവനെ ഉപാസിച്ചു പ്രീതിപ്പെടുത്തിയ ഭക്തനുമാത്രമേ യഥാർത്ഥ ആചാര്യനെ – അതായത് അനുഭവിയായ ആചാര്യനെ – കിട്ടുകയുള്ളു എന്നാണ് ഈ ലേഖനത്തിന്റെ ആദ്യം ചേർത്ത വേദമന്ത്രം പറയുന്നത്. നമുക്കും നമ്മുടെ ഇഷ്ടദേവതയുടെ അനുഗ്രഹത്താൽ അനുഭവജ്ഞാനമുള്ള ഒരാചാര്യനെ സമീപിക്കാൻ ഇടവരട്ടെ!

# സൂര്യോപാസനയുടെ ലക്ഷ്യം

യേനസൂര്യജ്യോതിഷാബാധസേതമോ
ജഗച്ചവിശ്വമുദിയർഷിഭാനുനാ
തേനാസ്മദ്വിശ്വാമനിരാമനാഹുതി-
മപാമീവാമപദുഷ്വപ്ന്യം സുവ (ഋഗ്വേദം (10-37-4)

(അല്ലയോ സൂര്യദേവാ! അവിടുന്ന് യാതൊരു തേജസ്സുകൊണ്ട് ഇരുട്ടിനെ നശിപ്പിക്കുന്നുവോ യാതൊരു ചൈതന്യംകൊണ്ട് ജഗത്തിനെ ഉണർത്തി പ്രവൃത്തിനിരതമാക്കുന്നുവോ, ആ ചൈതന്യവിശേഷങ്ങളെക്കൊണ്ട് എന്നിലെ അസംതൃപ്തിയേയും ലോഭത്തേയും നശിപ്പിക്കണേ! ആ ശക്തിവിശേഷങ്ങളാൽ ഞങ്ങൾ രോഗവിമുക്തരും ദുഃസ്വപ്നബാധയൊഴിഞ്ഞവരും ആയിത്തീരണേ!)

സൂര്യോപാസന ഭാരതത്തിൽ എല്ലായിടത്തുമുള്ള ഒരു അനുഷ്ഠാനമാണ്. പ്രാദേശികമായി ചില ചെറിയ വ്യത്യാസങ്ങളുള്ളതല്ലാതെ തത്വത്തിന് എവിടെയും മാറ്റമില്ല. ഇരുസന്ധ്യകളിലും ഗായത്രീജപം കൊണ്ട് സൂര്യനെ ഉപാസിക്കുകയെന്നത് ത്രൈവർണ്ണികർക്ക് നിർബ്ബന്ധമാണ്. മറ്റുള്ളവർക്കും സൂര്യോപാസന ഇതേ രൂപത്തിലല്ലെങ്കിലും പതിവുണ്ട്. ഇത്രയും പ്രാധാന്യമുള്ള ഈ സൂര്യോപാസനയുടെ ഉദ്ദേശം; എന്താണ് അതുകൊണ്ട് നേടേണ്ടത് എന്നതിലേയ്ക്ക് സൂചന തരുന്ന ഒരു മന്ത്രമാണ് നമ്മുടെ ഇന്നത്തെ പഠനവിഷയം.

സൂര്യോദയം ഇരുട്ടിനെ നീക്കുന്നു എന്നതുപോലെ നമ്മിൽ ആന്തരികമായി ഉണർവ്വുണ്ടാക്കുന്നു എന്നത് നമുക്ക് നിത്യാനുഭവമാണ്. പ്രഭാതം പൊട്ടിവിടരുമ്പോൾ സ്വാഭാവികമായി നമുക്കും ഉണർന്നെണീക്കാനുള്ള ഒരു പ്രേരണ കിട്ടാറുണ്ടല്ലോ. പുറമേ പ്രകാശിക്കുന്ന

സൂര്യതേജസ്സുപോലെ നമ്മുടെയെല്ലാം അന്തർഭാഗത്തും ഒരു സൂര്യ തേജസ്സ് തെളിയുന്നുണ്ട്. അതാണ് നമുക്ക് ഉണരാനുള്ള സ്വാഭാവിക പ്രേരണയായി പ്രകാശിക്കുന്നത്. ഈ പ്രകൃതി നിയമത്തിന് വിരുദ്ധ മായി ഏറെക്കാലം ആചരിച്ചു വന്നതുകൊണ്ട് ഇന്ന് നമുക്ക് മിക്ക വർക്കും പ്രഭാതത്തിൽ ഉറങ്ങാൻ ഒരു വിഷമവുമില്ല. പ്രകൃതിവിരുദ്ധ മായ ശീലം കൊണ്ടുവന്നതാണത്. പ്രസവിച്ച് ഒന്നോ രണ്ടോ മാസം മാത്രം പ്രായമായ കുഞ്ഞുങ്ങളെ നോക്കു. അവർ പ്രഭാതത്തിൽ ഉറ ക്കമുണരാതിരിക്കയില്ല ഏതു കാലാവസ്ഥയിലും പുറമേ ഇരുട്ടിനെ അകറ്റുന്ന സൂര്യന്റെ വെളിച്ചത്തിന് ജ്യോതിസ്സ് എന്നും നമ്മുടെ ഉള്ളി ലെ ഇരുട്ടായ ഉറക്കത്തിനെ അകറ്റുന്ന വെളിച്ചത്തിന്ന് ഭാസ്സ് എന്നു മാണ് വേദം പറയുന്ന സംജ്ഞ.

ഉദയസൂര്യനെ അഭിമുഖീകരിച്ച് പ്രാർത്ഥിക്കുന്ന ഋഷി തന്റെ അന്തഃ കരണത്തിൽ ഒളിഞ്ഞിരിക്കുന്ന ദുഷ്ടശക്തികളെ ഓർത്താണ് വിഷ മിക്കുന്നത്. ആ ദുഷ്ടശക്തികളിൽനിന്നു രക്ഷിക്കാൻവേണ്ടിയാണ് സദാസമയവും അദ്ദേഹം പ്രാർത്ഥിക്കുന്നത്.

സൂര്യൻ ഉദിക്കുമ്പോൾ ഇരുട്ടിനെ അകറ്റാനും സകല ചരാചര ങ്ങൾക്കും ഉണർവ്വ് ഉണ്ടാക്കാനുമായി പ്രസരിപ്പിക്കുന്ന ജ്യോതിസ്സും ഭാസ്സും ഞങ്ങളുടെ അന്തഃകരണത്തിലെ അനിരയെയും അനാഹുതി യെയും ഇല്ലായ്മ ചെയ്യാൻ വേണ്ടി വിനിയോഗിക്കണേ എന്നാണ് ഋഷിയുടെ പ്രാർത്ഥന. അതുപോലെത്തന്നെ അമീവത്തെയും ദുഷ്വ പ്നത്തേയും അകറ്റാൻ വേണ്ടിയും അതു പ്രയോജനപ്പെടുത്തണേ എന്നും ഹൃദയംഗമമായി ഋഷി പ്രാർത്ഥിക്കുന്നു.

അനിര, അനാഹുതി, അമീവം, ദുഷ്വപ്നൃം എന്നീ വാക്കു കളെക്കൊണ്ട് എന്തിനെയാണ് ഋഷി സൂചിപ്പിക്കുന്നത് എന്ന് നമുക്ക് നോക്കാം.

ഇര എന്ന വൈദികപദത്തിന്ന് അന്നം എന്നാണർത്ഥം. അപ്പോൾ അനിര എന്നതിന് അന്നത്തിന്റെ രാഹിത്യം അതായത് ദാരിദ്ര്യം എന്നർത്ഥം. കായ്കിഴങ്ങുകൾ ഭക്ഷിച്ച് പർണ്ണശാലയിൽ വസിക്കുന്ന തപസ്വിയായ വൈദികഋഷി ബാഹ്യമായ ദാരിദ്ര്യത്തെ ഗൗരവമായി പരിഗണിക്കുന്നു എന്നു കരുതാൻ വയ്യ. ആന്തരമായ ദാരിദ്ര്യത്തെയാ വണം ഇവിടെ ഋഷി സൂചിപ്പിച്ചത്. എന്താണ് ഈ ആന്തരമായ ദാരിദ്ര്യം? ശ്രീമദ്ഭാഗവതം ഇത് വ്യക്തമായി പറയുന്നുണ്ട്. 'ദരിദ്രോയ സ്ത്വസ ന്തുഷ്ട' സന്തോഷമില്ലാത്തവനാണ് ദരിദ്രൻ. (ഭാഗവതം ഏകാദശം അദ്ധ്യായം 18) എന്തു കിട്ടിയാലും തൃപ്തിയില്ലാത്ത മനോഭാവമാണ് ദാരിദ്ര്യം. അതിനെ നശിപ്പിക്കണേ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്.

അനാഹുതി എന്നാൽ ആഹുതി ചെയ്യാൻ മനസ്സില്ലായ്മ എന്നാണല്ലോ അർത്ഥം. ദേവന്മാരെ ഉദ്ദേശിച്ച് നെയ്യ് മുതലായ ഹോമദ്രവ്യങ്ങൾ അഗ്നിയിൽ അർപ്പിക്കുന്നതിനാണ് ആഹുതി എന്നു പറയുന്നത്. തന്റേതായ ഒരു വസ്തുവിനെ ത്യജിക്കാനുള്ള മനോഭാവം ആണ് ആഹുതി എന്നു പറയാം. അതിന് വിപരീതമായിട്ടുള്ളത് അനാഹുതിയും. കൊടുക്കാനുള്ള മനസ്സില്ലായ്മയ്ക്ക് ആണ് അനാഹുതി എന്നു പറയുന്നത്. പുറമേയുള്ള സൂര്യൻ ഇരുട്ടിനെ അകറ്റുംപോലെ എന്റെ മനസ്സിലെ സന്തോഷമില്ലായ്മയേയും ത്യാഗബുദ്ധിയുടെ അഭാവത്തെയും ആന്തരമായി പ്രകാശിക്കുന്ന ആത്മസൂര്യൻ നശിപ്പിക്കണേ എന്നാണ് ഋഷി പ്രാർത്ഥിക്കുന്നത്. ഋഷിയുടെ പ്രാർത്ഥന ഇവിടംകൊണ്ടവസാനിക്കുന്നില്ല. അമീവത്തെയും ദുഷ്വപ്ന്യത്തെയും കൂടി അകറ്റാൻ സൂര്യദേവന്റെ സഹായം ഋഷി അഭ്യർത്ഥിക്കുകയാണ്.

അമീവം എന്നാൽ രോഗം. ആരോഗ്യത്തിന്റെ അഭാവമാണ് രോഗം. സൂക്ഷ്മശരീരത്തിന്നും സ്ഥൂലശരീരത്തിനും രോഗം ബാധിക്കാറുണ്ട്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ സൂക്ഷ്മശരീരത്തിലെ രോഗങ്ങളാണ് സ്ഥൂലശരീരത്തിലെ രോഗത്തിന്നു കാരണം. സൂക്ഷ്മശരീരത്തിലെ രോഗങ്ങളെ ആയുർവ്വേദം വിവരിക്കുന്നത് "രാഗാദി രോഗാൻ" എന്നാണ്. രാഗദ്വേഷലോഭമോഹമദമാൽസര്യാദിഷഡ്വൈരികളാണ് ആ സൂക്ഷ്മരോഗങ്ങൾ. അവയുടെ പ്രകടമായ രൂപമാണ് സ്ഥൂലശരീരത്തിൽ കാണപ്പെടുന്ന ത്രിദോഷജന്യമായ രോഗങ്ങൾ. പുറമേ ഉദിക്കുന്ന സൂര്യൻ സ്ഥൂലശരീരത്തിലെ രോഗനാശകനാണെന്ന് പറയാറുണ്ട്. "ആരോഗ്യം ഭാസ്കരാൽ ഇച്ഛേൽ" എന്ന വാക്യം പ്രസിദ്ധമാണല്ലോ. പുറമേ പ്രകാശിക്കുന്ന സൂര്യനിൽനിന്ന് ആരോഗ്യം പ്രാർത്ഥിക്കുന്ന നമ്മെപ്പോലെ സ്ഥൂലബുദ്ധിയല്ല വൈദികഋഷിക്കുള്ളത്. അതിനാൽ അദ്ദേഹം തന്നിൽ തെളിഞ്ഞുപ്രകാശിക്കുന്ന ആത്മസൂര്യനോട് രോഗത്തിന്റെ സൂക്ഷ്മരൂപമായ രാഗദ്വേഷാദികളെത്തന്നെ അകറ്റി രക്ഷിക്കണേ എന്നു പ്രാർത്ഥിക്കുകയാണ്.

ദുഷ്വപ്ന്യത്തെ അകറ്റണേ എന്നാണ് പിന്നത്തെ പ്രാർത്ഥന. എന്താണ് ദുഷ്വപ്ന്യം എന്നു നമുക്കൊന്നു ചിന്തിക്കാം. സൂക്ഷ്മശരീരത്തിലേയ്ക്ക് ജീവൻ ഒതുങ്ങുമ്പോൾ അവിടെ കാണപ്പെടുന്ന സൂക്ഷ്മപ്രപഞ്ചമാണ് സ്വപ്നലോകം. അവിടെയുണ്ടാവുന്ന അനുഭവങ്ങളാണ് സ്വപ്നദൃശ്യങ്ങൾ. അത് യഥാർത്ഥത്തിൽ ഇല്ലാത്തതാണെങ്കിലും ഉണരുംവരെ ഉള്ളതുപോലെതന്നെ തോന്നിക്കൊണ്ടിരിക്കും. അതിലെ അനുഭവങ്ങൾ ചിലപ്പോൾ നല്ലതാവും. ചിലപ്പോൾ ചീത്തയുമാവാം. നല്ലതായാലും ചീത്തയായാലും അവർക്ക് ഉണരുന്നതുവരെ മാത്രമേ

നിലനിൽപുള്ളു. ഉണർന്നവന് നല്ല സ്വപ്നവും ചീത്ത സ്വപ്നവും ഒരു പോലെത്തന്നെ. രണ്ടും മിഥ്യയാണ്. ഇത് എല്ലാവർക്കുമുള്ള നിത്യാനുഭവമാണ്. ഉണർന്നു കഴിഞ്ഞാൽ സ്വപ്നത്തിൽ നിന്നു രക്ഷപ്പെട്ടു എന്നു പറയാം. ഉണർത്താനുള്ള ശക്തി സൂര്യന്റെ ആഗമനവുമാണ്. ഈ നിത്യാനുഭവത്തെ വച്ചുകൊണ്ട് ഋഷി സൂര്യനോട് പ്രാർത്ഥിക്കുകയാണ്. അവിടുന്ന് ആത്മസൂര്യന്റെ രൂപത്തിൽ എന്റെ ഉള്ളിൽ പ്രകാശിച്ച് സംസാരാനുഭവമാകുന്ന ദുഃസ്വപ്നത്തെ എന്നിൽനിന്ന് അകറ്റണേ എന്ന്. ജന്മജന്മാന്തരങ്ങളായി നീണ്ടുപോകുന്ന ഈ ദീർഘസ്വപ്നത്തിൽനിന്ന് മോചനം കിട്ടിയാലേ ജീവിതം ധന്യവും സഫലവുമാകുകയുള്ളു എന്നറിയുന്ന വൈദികഋഷി ഓരോ ദിവസവും സൂര്യനോട് ഈ പ്രാർത്ഥന ആവർത്തിക്കുകയാണ്.

തൽസവിതുർവരേണ്യം
ഭർഗ്ഗോദേവസ്യധീമഹി
ധിയോ യോനഃ പ്രചോദയാൽ.

# ഈശ്വരസാന്നിദ്ധ്യം

ഗാവ ഇവഗ്രാമംയൂയുധിരിവാശ്വാൻ
വശ്രേവവത്സം സുമനാദുഹാനാ
പതിരിവജായാമഭിനോന്യേതു
ധർത്താദിവഃ സവിതാ വിശ്വവാരഃ. (ഋ.10.149.4)

മന്ത്രത്തിന്റെ അർത്ഥം : സർവ്വരാലും വരണീയനും ദൈവികഗുണങ്ങളുടെയെല്ലാം ധാരകനുമായ അല്ലയോ സവിതൃദേവ! പശു നിത്യവും തൊഴുത്തിൽ വന്നെത്തുംപോലെ സേനാനി പടക്കുതിരയെ സമീപിക്കുംപോലെ, പാൽ നിറഞ്ഞ അകിടുമായി തള്ളപ്പശു, പൈക്കിടാവിനെ സമീപിക്കും പോലെ, അകലെയെങ്ങോ പോയ ഭർത്താവ് കാലവിളംബം കൂടാതെ ഗൃഹത്തിൽ തിരിച്ചെത്തി ഭാര്യയെ ആഹ്ലാദിപ്പിക്കുംപോലെ അവിടുന്ന് നേരിട്ട് എഴുന്നള്ളി ഞങ്ങളെ ആഹ്ലാദിപ്പിക്കണേ!

മനുഷ്യൻ പരിമിതമായ കഴിവുകളോടുകൂടിയവനാണ്. പുറമേ നിന്ന് ഇന്ദ്രിയങ്ങൾ വഴി അറിവിനെ ഉൾക്കൊള്ളുന്നതിന്നും ഗ്രഹിച്ച അറിവിനെ സ്ഥിരമായി സ്മൃതിയിൽ സൂക്ഷിക്കുന്നതിന്നും ഉൾക്കൊണ്ട തത്വത്തെ അനുഷ്ഠാനത്തിൽ കൊണ്ടുവരുന്നതിന്നും എല്ലാം അതിന്റേതായ പരിധികളും പരിമിതികളുമുണ്ട്. ഈ പരിമിതികളെ

കടന്നുയർന്ന് ജീവിതലക്ഷ്യത്തിലേയ്ക്ക് കുതിക്കുന്നതിന്ന് തന്നിൽ നിന്നതീതമായ ഒരു ശക്തിയുടെ അവലംബമില്ലെങ്കിൽ അയാൾക്ക് സാധിക്കുകയില്ല. ഈ അവലംബത്തെയാണ് നമ്മുടെ പൂർവ്വികന്മാർ ഈശ്വരൻ എന്നു പറയുന്നത്. ഈശനം ചെയ്യാൻ കഴിവുള്ള ശക്തി യാണ് ഈശ്വരൻ. ഈശനം ചെയ്യുകയെന്നാൽ അകത്തും പുറത്തും സമഗ്രമായ നിയന്ത്രണം എന്നർത്ഥം. ഈ നിയന്ത്രണം ആർ ചെയ്യു ന്നുവോ അയാളാണ് ഈശ്വരൻ.

ജഗത്തിനെ ഒട്ടാകെ നിയന്ത്രിക്കുന്ന ഒരു ശക്തിയുണ്ടെന്ന് ഇന്ന് എല്ലാവരും സമ്മതിക്കും. ഭൗതികശാസ്ത്രം സൂക്ഷ്മത്തിൽ നിന്നു സൂക്ഷ്മത്തിലേയ്ക്ക് ആണ്ടിറങ്ങി കണ്ടെത്തുന്നതും സ്ഥൂലത്തിൽ നിന്ന് സ്ഥൂലത്തിലേയ്ക്ക് ഉയർന്ന് ചെന്നെത്തി കണ്ടെത്തുന്നതും ഈ ഒരു ശക്തിസാന്നിദ്ധ്യത്തെയാണ്. സങ്കല്പിക്കാനുള്ള സൗകര്യത്തിന്നു വേണ്ടി ആ ശക്തിയെ കരചരണാദി അവയവങ്ങളോടുകൂടി ഭാവന ചെയ്യാറുണ്ട്. അപ്പോൾ അത് സഗുണേശ്വരനായി. യഥാർത്ഥത്തിൽ ആ ശക്തിക്ക് ഭാവം; അഭാവം ഇവയൊന്നുമില്ലെങ്കിലും സാങ്കല്പിക മായ ചില ഭാവങ്ങൾ അതിൽ ആരോപിക്കാറുണ്ട്. മാതൃഭാവം, സഖ്യ ഭാവം, ദാസ്യഭാവം എന്നിവ ഉണ്ടായത് ഇങ്ങനെയാണ്. ഈ ഭാവങ്ങ ളും അതിൽനിന്നുണ്ടാകുന്ന വികാരവിശേഷങ്ങളും വൈദികകാല ത്തോളം പുരാതനമാണ്. അതായത് വേദപ്രസിദ്ധമാണ് എന്ന് വ്യക്ത മാക്കുന്ന ഒരു വേദമന്ത്രമാണ് നമ്മുടെ ഇന്നത്തെ പഠനവിഷയം.

ഭഗവാൻ ഭക്തന്റെ സമീപത്തേയ്ക്ക് വരുമ്പോഴേ ഭക്തന് ഭഗവൽസാ മീപ്യവും സായുജ്യവും കിട്ടുകയുള്ളു. സ്വന്തം പ്രയത്നത്താലും തീവ്ര മായ സാധനാനുഷ്ഠാനത്താലും ഈശ്വരസന്നിധിയിലേയ്ക്ക് ഉയർന്നു പോകുന്ന സിദ്ധപുരുഷന്മാർ വളരെ വിരളമായി ഉണ്ടായെന്നുവരാം. എന്നാൽ അവരുടെ സമ്പ്രദായം സാധാരണക്കാർക്ക് അനുകരിക്കാ വുന്ന ഒന്നല്ല. സർവ്വസാധാരണവും സുഗമവും ആയ മാർഗ്ഗം ഭഗവാൻ ഭക്തസമീപത്തെത്തി അനുഗ്രഹിക്കുകയെന്നതാണ്. ഇതിഹാസപുരാ ണങ്ങളിലെല്ലാം സാധാരണമായി കണ്ടുവരുന്നത് ഇതുതന്നെ. എന്നാൽ വാസ്തവസ്ഥിതി എന്താണ്? ഭഗവാന് അഥവാ സർവ്വവ്യാപകമായ ഈശ്വരശക്തിക്ക് വരവോ പോക്കോ ഒന്നുമില്ല. മുമ്പില്ലാത്ത ദിക്കിലേ യ്ക്ക് ആണല്ലോ സാധാരണ വരാറുള്ളത്. ഉള്ള ദിക്കിൽ നിന്നാണ് പോക്കും പതിവ്. എന്നാൽ ഈശ്വരശക്തി ഇല്ലാത്തസ്ഥലമെവിടെ? അപ്പോൾ വരവും പോക്കും എല്ലാം നമ്മെ സംബന്ധിച്ചാണ്. ഈശ്വ രനെ സംബന്ധിച്ചല്ല. ഭാഗവതത്തിൽ സുപ്രസിദ്ധമായ രാസക്രീഡ വർണ്ണിക്കുന്നിടത്ത് ഭഗവാൻ ഗോപികളുടെ മുമ്പിൽ നിന്നു മറഞ്ഞു

എന്നും പിന്നീട് അവർ സ്തുതിച്ചപ്പോൾ പ്രത്യക്ഷപ്പെട്ടു എന്നും പറയുന്നുണ്ട്. അവിടെ മറഞ്ഞതും പ്രത്യക്ഷപ്പെട്ടതും ഗോപസ്ത്രീകളെ സംബന്ധിച്ചാണ്. കൃഷ്ണനെ സംബന്ധിച്ചല്ല. ഇതുപോലെ ഭഗവാൻ നമ്മുടെ അടുത്തേയ്ക്ക് വന്നു എന്നതിന് ഭഗവാന്റെ സന്തതസാമീപ്യം അറിയാനുള്ള പരിശുദ്ധി കിട്ടിയെന്നേ അർത്ഥമുള്ളു. നമ്മുടെ ഗ്രാഹ്യശക്തിയുടെ പരിമിതിയെക്കുറിച്ച് നന്നായി അറിയാവുന്ന ഋഷീശ്വരന്മാർ നമുക്ക് ഗ്രഹിക്കാൻ എളുപ്പമുള്ള രീതിയിൽ പ്രതിപാദിക്കുന്നു എന്നേയുള്ളു. സത്യം എന്നും സത്യം തന്നെ. അതിന് മാറ്റമില്ല.

ഇവിടെ നമ്മുടെ പഠനവിഷയമായ മന്ത്രത്തിൽ ഈശ്വരന്റെ ആഗമനത്തെ ഉപമിക്കുന്നത്, പശുക്കൾ തൊഴുത്തിലേയ്ക്ക് വരുന്നതിനോടാണ്. എന്താണ് ഇതിനർത്ഥം? പശുക്കൾ തൊഴുത്തിലേയ്ക്ക് വരുന്നതുകൊണ്ട് തൊഴുത്തിന് പ്രത്യേകമായ ഒരു സന്തോഷമോ കൃതാർത്ഥതയോ ഒന്നുമില്ല. ഇത് പശുവിന് വേണ്ടിയാണ്. തൊഴുത്തിന് വേണ്ടിയല്ല. ഇതുപോലെ തികച്ചും ഈശ്വരവിമുഖന്മാരായ ബദ്ധജീവന്മാർക്ക് തങ്ങളുടെ ഇന്ദ്രിയമനോബുദ്ധികളിലൂടെ വ്യാപരിക്കുന്ന ഈശ്വരശക്തിയുടെ സാന്നിദ്ധ്യം പ്രത്യേകമായ ഒരു പ്രതികരണമൊന്നും ഉണ്ടാക്കുന്നില്ല. അവർ അങ്ങനെയൊരു വിശേഷസാന്നിദ്ധ്യത്തെ അറിയുന്നതുപോലുമില്ലെന്ന നിലയിലാണ് ലോകത്തിൽ വ്യവഹരിക്കുന്നത്. എന്നാലും സർവ്വാന്തര്യാമിയായ സർവ്വേശ്വരൻ അവർക്ക് വേണ്ടശക്തിയും പ്രചോദനവും നൽകികൊണ്ട് പ്രവർത്തിക്കുന്നു. അത് അവിടുത്തെ ലോകസംഗ്രഹവ്യഗ്രത എന്നു മാത്രമേ പറയാൻ വയ്ക്കു.

അടുത്ത അവസ്ഥയെ വ്യത്യസ്തമായ ഒരു ഉപമകൊണ്ടാണ് മന്ത്രത്തിൽ ചിത്രീകരിക്കുന്നത്. പോരാളി പടക്കുതിരയെ സമീപിക്കുന്നപോലെ എന്നാണത്. പടക്കുതിരക്ക് പോരാളിയുടെ സാന്നിദ്ധ്യം അത്ര ഇഷ്ടമുള്ള കാര്യമല്ല. കാരണം കുതിര ലായത്തിൽ സ്വൈരമായി നിൽക്കുന്ന അവസ്ഥയ്ക്ക് ഒരു ഭംഗമാണല്ലോ പടപുറപ്പാട്. പടച്ചട്ടയണിഞ്ഞ് യുദ്ധസന്നദ്ധനായിട്ടാണ് പടയാളിയുടെ വരവ്. കുതിരക്കാരൻ വരുന്നത് അതിനെ പരിചരിക്കാനാണ്. പടയാളിയുടെ വരവ് തന്നെ യുദ്ധക്കളത്തിലേയ്ക്ക് നയിക്കാനാണ്. അത്ര സുഖമുള്ള കാര്യമല്ലെന്നു കുതിരയ്ക്കറിയാം.

അതുപോലെ ഈശ്വരശക്തി നമ്മുടെ മനോബുദ്ധികൾക്ക് വിഷയമാകുന്ന സമയത്ത് പണ്ടത്തെപ്പോലെ നിരങ്കുശമായി ജീവിക്കാൻ വയ്യ എന്ന ഒരു തോന്നൽ ഉണ്ടായിത്തുടങ്ങും. തോന്നിയതുപോലെ കാട്ടി ജീവിക്കാൻ പാടില്ല എന്ന ഒരു ബോധം ഉണ്ടാകും. എന്നാലും ഇഷ്ടംപോലെ ജീവിച്ചിരുന്ന കാലത്തെ ആ ഒരു രുചി അപ്പോഴും വിട്ടുപോ

യിട്ടുണ്ടാവില്ല. അതിനാൽ ഈ ഈശ്വരബോധത്തിന്റെ ഇടപെടൽ അത്ര ആസ്വാദ്യകരമല്ല എന്ന മട്ടിൽ കരുതി വിരസത നടിക്കും. “യത്തദഗ്രേ വിഷമിവ പരിണാമേ/മൃതോപമം തത്സുഖം സാത്വികം പ്രോക്തം” എന്ന് ഭഗവൽഗീത ഈ അവസ്ഥയെ വിവരിക്കുന്നു. പരിണാമത്തിൽ അമൃതം പോലെ തോന്നുമെങ്കിലും ഇപ്പോൾ വിഷംപോലെ തോന്നുന്ന ഒരു സ്ഥിതിയിലേ ഈ സാധകൻ എത്തിയിട്ടുള്ളു. ലായത്തിൽ സ്വൈര മായി കിടക്കുന്ന കുതിരയ്ക്ക് യോദ്ധാവിന്റെ വരവുപോലെ ഈ സാന്നിദ്ധ്യം തികച്ചും സുഖകരമല്ലെന്നർത്ഥം.

കറവപ്പശു നിറഞ്ഞ അകിടുമായി പൈക്കിടാവിനെ സമീപിക്കും പോലെയാണ് ഈശ്വരശക്തിയുടെ സാന്നിദ്ധ്യം അനുഭവപ്പെടുന്നത് എന്നാണ് അടുത്ത ഉപമയിലൂടെ വിവരിക്കുന്നത്. ഇതിനു മുമ്പിലെ രണ്ടു ഉപമകളിൽ നിന്നും തികച്ചും വ്യത്യസ്തമാണ് ഇത്. തള്ളപ്പശു വിന് നിറഞ്ഞ അകിട് ഒഴിയാൻ തിടുക്കമുള്ളതിലും ഒട്ടും കുറവല്ല പൈക്കിടാവിന് പാലും കുടിച്ച് വയറ് നിറയ്ക്കാനുള്ള തിടുക്കം. കിടാ വിന് തള്ളപ്പയ്യിനെ സമീപിച്ച് ദാഹം തീർക്കാൻ കഴിവില്ല എന്ന ഒരു ചെറിയ വ്യത്യാസം മാത്രമേ ഇവിടെ എടുത്തു കാട്ടാനുള്ളു. ഭക്തസ മീപത്തെത്താൻ ഭഗവാനും ഭഗവൽസമീപത്തെത്താൻ ഭക്തനും ഉള്ള തിടുക്കം ഏതാണ്ട് തുല്യമാണിവിടെ. മനോബുദ്ധിന്ദ്രിയങ്ങളാകുന്ന ഒട്ടേറെ കെട്ടുകളിൽ പെട്ടുകിടക്കുന്ന ജീവന് ഈശ്വരസാന്നിദ്ധ്യത്തി ന്നായി തീവ്രമായി അഭിലഷിക്കാനേ കഴിയു. ഈ അഭിലാഷം അഥവാ ദാഹം തീർത്ത് ആശ്വസിപ്പിക്കാൻ ഈശ്വരൻ ഭക്തസമീപത്തേയ്ക്ക് ഇങ്ങോട്ടു വരികതന്നെ വേണം. പൈക്കിടാവിന് ദാഹം തോന്നിയാൽ ഉടൻ തള്ളപ്പയ്യിന് അറിയും. അത് ഒട്ടും താമസംകൂടാതെ കിടാവിന്റെ സമീപത്തെത്തി ദാഹം ശമിപ്പിക്കുകയും ചെയ്യും. ഇത് പ്രകൃതി നിയ മമാണ്. ഇതുപോലെ ഭക്തന് തീവ്രമായ അഭിലാഷമുണ്ടായാൽ ഭഗ വാൻ ഭക്തസമീപം വന്ന അനുഗ്രഹിക്കും എന്നതും ഒരു സനാതനസ ത്യമാണ്. അതിനെ ഈ വേദമന്ത്രം സാധൂകരിക്കുന്നു എന്നു മാത്രം.

“ഭർത്താവ് ഭാര്യയുടെ സമീപമെത്തുംപോലെ” എന്നാണ് ഈശ്വര സമാഗമത്തെക്കുറിച്ച് നാലാമതായി ഈ മന്ത്രം ഉപമിക്കുന്നത്. വിദൂര ദേശത്തുപോയ ഭർത്താവിന്റെ വരവു കാത്തിരിക്കുന്ന ഭാര്യയുടെ തീവ്ര മായ വ്യാകുലത ഈശ്വരദർശനത്തിന്ന് നമുക്കുണ്ടാകണമെന്നാണ് ഈ ഉപമയിലൂടെ വ്യംഗമായി സൂചിപ്പിക്കുന്നത്. ഈ ഉപമകളിലൂടെ സൂചി പ്പിക്കപ്പെടുന്നത്. ഈശ്വരസാമീപ്യത്തിന്നുവേണ്ടി ക്രമാതീതമായി വർദ്ധിച്ചുവരുന്ന അഭിലാഷതീവ്രതയാണ്.

എല്ലാവരാലും വരണീയനും ദൈവികാവസ്ഥയുടെ ധാരകനുമായ

സവിതാവിനോടാണ് ഇവിടെ പ്രാർത്ഥിക്കുന്നത്. സവിതാവ് എന്നാൽ ജഗത്തിന്റെ ഉൽപത്തിക്കു കാരണമായ ദേവൻ എന്നാണർത്ഥം. "ഷൂഞ് പ്രാണിപ്രസവേ" എന്ന ധാതുവിൽനിന്നുണ്ടായ സവിതൃശബ്ദത്തിന്ന് അമ്മയെന്നു തന്നെയാണ് ശരിയായ അർത്ഥം. ഇവിടെ എടുത്തു കാണിച്ച നാലു ഉപമകളിലും ഭഗവാൻ ഭക്തനോടു ചെയ്യുന്ന കടമ ത ടസ്സമില്ലാതെ നിർവ്വഹിക്കുന്നുണ്ടെന്നു കാണാം. പശു എന്നും തൊഴു ത്തിൽ ചെല്ലുന്നുണ്ട്. പോരാളി ആവശ്യം വരുമ്പോൾ കുതിരയെ സമീ പിക്കുന്നുണ്ട്. അകിടു നിറഞ്ഞു ചുട്ടു തുടുത്താൽ തള്ളപ്പയ്യ് താമസം കൂടാതെ പൈക്കിടാവിന്റെ സമീപത്തെത്തുന്നുണ്ട്. വിദൂരദേശത്തു പോയി നിർവ്വഹിക്കേണ്ട കാര്യം കഴിഞ്ഞാൽ കാലംവിളംബം കൂടാതെ ഭർത്താവ് ഗൃഹത്തിൽ മടങ്ങിയെത്തി ഭാര്യയെ സന്തോഷിപ്പിക്കുന്നു ണ്ട്. ഈശ്വരൻ ചെയ്യേണ്ട കടമ അവിടുന്ന് അവിരാമം ചെയ്തുകൊ ണ്ടേയിരിയ്ക്കുന്നു. അത്രയും കാരുണ്യനിധിയായ ഈശ്വരനോട് നമു ക്കുള്ള സമീപനമാണ് തണുപ്പനായിരിക്കുന്നത്. ക്രമേണ അത് തീവ്ര മായിക്കൊണ്ടുവരേണ്ടത് നമ്മുടെയെല്ലാം പരിപാവനമായ ചുമതല യാണ്.

ഭാരതഭൂമിയിൽ മനുഷ്യനായി ജനിച്ചു അല്പമൊരു ഈശ്വരാഭിമു ഖ്യവും ദൈവാനുഗ്രഹത്താൽ ഉണ്ടായി. ഇന്ന് അതിനെ ഊതിക്ക ത്തിച്ച് മഹാജ്വാലയാക്കേണ്ടത് നമ്മുടെയെല്ലാം ചുമതലയാണ്. അത് ചെയ്യാത്തിടത്തോളം കാലം നമ്മുടെ പൂർവ്വികരുടെ വിശിഷ്ടപാരമ്പ ര്യത്തിന്ന് അവകാശികളാണെന്ന് കരുതാൻ നമുക്ക് അർഹതയില്ല. ഉജ്ജ്വലമായ ഒരു പാരമ്പര്യത്തിന്ന് അവകാശികളാണ് നമ്മൾ എന്നു അഭിമാനിക്കാനും അതിൽ നിന്ന് ആവേശം ഉൾക്കൊണ്ട് വരുംതലമു റയ്ക്ക് പ്രചോദനകേന്ദ്രമാവാനും നമുക്ക് കഴിയണം. അതിനുള്ള ശക്തി സർവ്വേശ്വരൻ നമ്മുക്ക് നല്കണേ എന്നു പ്രാർത്ഥിക്കാം.

# അശ്വിനീ ദേവന്മാർ

## ഭൂതഭവിഷ്യൽ കാലങ്ങളുടെ പ്രതീകങ്ങൾ

അനാദിയും അനന്തവുമായ കാലത്തിനെ മനുഷ്യൻ തന്റെ പരിമിതമായ അറിവിന്റെ ചട്ടക്കൂടിലൊതുക്കാൻ വേണ്ടി പലവിധത്തിൽ വിഭജിച്ചിട്ടുണ്ട്. നിമിഷം മുതൽ സംവത്സരപര്യന്തരൂപത്തിലുള്ളതാണ് ഒരു വിഭജനം. മറ്റൊന്ന് ത്രികാലങ്ങളുടെ രൂപത്തിലുള്ളതാണ്. ഇതിലുമേറെ വലുതായ മറ്റൊന്ന്, യുഗകല്പരൂപത്തിലുള്ളതാണ്. ഇങ്ങനെയൊക്കെ വിഭജിച്ച് മനസ്സിലാക്കാൻ ശ്രമിച്ചിട്ടും ഒതുങ്ങിക്കിട്ടാത്ത ഒരു അത്ഭുത പ്രതിഭാസമായി കാലം മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്നു.

വൈദികഋഷിമാർ ഈ കാലത്തിന്റെ അത്ഭുതഗതിയെ ഏകാഗ്രമനസ്കരായി നിരീക്ഷിച്ചു പഠിച്ചിരുന്നു. ആ പഠനം, അവർക്ക് മുമ്പ് കണ്ടെത്താൻ കഴിയാതിരുന്ന ചില അന്തർമണ്ഡലങ്ങളെ തുറന്നുകൊടുക്കാനും കാരണമായിട്ടുണ്ട്. കാലത്തിന്റെ പ്രഭവസ്ഥാനം ഊർജ്ജദാതാവായ സൂര്യനാണെന്ന് അവർ നിരീക്ഷിച്ചു മനസ്സിലാക്കി. അതിനാൽ അവർ സൂര്യനെ ജഗൽപ്രാണൻ എന്നു വിളിച്ചു. സമഷ്ടിയിലുള്ള സൂര്യൻ തന്നെയാണ് വ്യഷ്ടിശരീരത്തിൽ പഞ്ചപ്രാണന്മാരായി വിഭജിക്കപ്പെട്ടു വർത്തിക്കുന്നത് എന്ന് അവർക്ക് ഗ്രഹിക്കാൻ കഴിഞ്ഞു. ജഗൽപ്രാണനാകുന്ന സൂര്യനിൽ നിന്ന് ഉറവെടുത്ത കാലപ്രവാഹം അത്യന്തം ക്ഷണികമായ അനുഭവകാലത്തെ മറികടന്ന് ഭൂതകാലത്തിൽ ചെന്ന് ലയിക്കുകയാണ്. വർത്തമാനകാലമെന്നുകൂടി പേരുള്ള അനുഭവകാലത്തിലെത്തുന്നതിനുമുമ്പുള്ള കാലത്തെ ഭാവികാലം എന്നു പറയുന്നു. ഭാവികാലം എന്നതിന് വരാൻ പോകുന്ന കാലം എന്നർത്ഥം. ഭാവികാലത്തിൽനിന്നുള്ള മഹാപ്രവാഹം വർത്തമാനകാലത്തിന്റെ സാങ്കല്പിക ബിന്ദുവിനെ മറികടന്ന് ഭൂതകാലത്തിൽ ലയിക്കുകയാണ്. അനുഭവിച്ചു കഴിഞ്ഞ ഭൂതകാലവും അനുഭവിക്കാൻപോകുന്ന ഭാവികാലവും അല്ലാതെ വർത്തമാനകാലം എന്ന ഒന്നു ഉണ്ടോ എന്നുപോലും നമുക്ക് സംശയം തോന്നാം. ഭാവികഴിഞ്ഞ് ഭൂതം തുടങ്ങുന്നേടത്തെ ഒരു ബിന്ദു മാത്രമാണ് വർത്തമാനമെന്ന അനുഭവകാലം. ഭൂതകാലം കടന്നുപോയി ഭാവികാലം വന്നിട്ടുമില്ല. അപ്പോൾ സ്ഥൂലബുദ്ധികളായ നമ്മെ സംബന്ധിച്ചിടത്തോളം ഉള്ളതായി തോന്നുന്നത് വർത്തമാനകാലം മാത്രമാണ്. എന്നാൽ ഈ വർത്തമാനകാലത്തിന്റെ ഉണ്മയും സൂക്ഷ്മമായി ചിന്തിച്ചാൽ ഉണ്ടോ എന്നു തന്നെ സംശയം വരാം. ഏതായാലും കാലത്രയങ്ങൾ എന്നു പൊതുവേ പറയാറുണ്ടെ

ങ്കിലും രണ്ടേ ഉള്ളു എന്നാണ് നമ്മുടെ അനുഭവം. ആ രണ്ടിൽ ഭൂത കാലം പിന്നോട്ട് പോവുംതോറും വിസ്മൃതിയിൽ വിലയിക്കുന്നു. ഭാവി കാലമാകട്ടെ തൊട്ടുമുന്നിൽ വന്നാൽ പോലും നമുക്ക് ഗ്രഹിക്കാൻ കഴിയുന്നതുമില്ല. നമ്മുടെ കണ്ണിന് മുന്നിൽപെട്ട് അനുഭവമാകുമ്പോൾ മാത്രം ഗ്രഹിക്കാൻ കഴിയുന്ന വർത്തമാനകാലത്തിന്നു മാത്രമേ നമ്മെ സംബന്ധിച്ചിടത്തോളം അസ്തിത്വമുള്ളു. ഈ ക്ഷണികമായ അസ്തി ത്വത്തിൽ നിന്നുകൊണ്ടു മുന്നോട്ടും പിന്നോട്ടും നോക്കുമ്പോൾ കഴി ഞ്ഞതെല്ലാം അസത്യമായും വരാൻ പോകുന്നത് അജ്ഞതയാൽ മൂട പ്പെട്ട അനിശ്ചിതത്വംമൂലം ഭീതിദമായും തോന്നാം. കഴിഞ്ഞകാലത്തെ അനുഭവങ്ങളെ സത്യമായി നമുക്ക് സ്വീകരിക്കാൻ കഴിയുമെങ്കിൽ ഭാവി കാലത്തിന്റെ അനിശ്ചിതത്വം നമ്മെ ഭയപ്പെടുത്തുകയില്ല. അത് കാണാൻ കൊള്ളാത്ത ഒന്നായിട്ടല്ല നമുക്ക് അപ്പോൾ അനുഭവപ്പെടു ക, ദർശനീയമായിട്ടാണ്. അങ്ങനെയാവുമ്പോൾ ഭീതിയും ഇല്ലാതാ വും. നമ്മുടെ ഓർമ്മശക്തിക്കും അപ്പുറമെത്തി നിൽക്കുന്ന ഭൂതകാലം നമ്മുടെ മുമ്പിൽ വരുന്നത് തലമുറകളായി കൈമാറിവന്ന ഐതിഹ്യ ങ്ങളിലൂടെയാണ്. ഐതിഹ്യങ്ങളിൽ നിന്നു കിട്ടുന്ന ഊർജ്ജം നമുക്ക് ജീവിതത്തിൽ മുന്നേറാൻ ആവശ്യമാണ്. അത് അസത്യമാണെന്നു കരുതി നിഷേധിക്കുമ്പോൾ നാം നമ്മുടെ തന്നെ നിലനില്പിന്റെ തായ്‌വേര് അറക്കുകയാണ് ചെയ്യുന്നത്. വിധായകവും ഊരും ഉയിരും ഉളവാക്കുന്നവയുമായ ഐതിഹ്യങ്ങൾ നമ്മിൽ ആത്മവിശ്വാസം വർദ്ധി പ്പിക്കും. പ്രശസ്തന്മാരും പ്രഗത്ഭന്മാരുമായ പൂർവ്വികരെ അനുഗമിക്കാൻ സ്വാഭാവികമായും അത് നമ്മിൽ പ്രേരണ ചെലുത്തും. പൂർവ്വികരുടെ ജീവിതാനുഭവങ്ങളിൽനിന്ന് പ്രചോദനം നേടാൻ കഴിഞ്ഞാൽ ആത്മ വിശ്വാസം വളരും. വർദ്ധിച്ച ആത്മവിശ്വാസത്തോടെ ഭാവിയെ അഭി മുഖീകരിക്കുമ്പോൾ അത് ഭീതിദമായല്ല, ശോഭനമായാണ് നമ്മുടെ മുന്നിൽ പ്രത്യക്ഷപ്പെടുക. അപ്പോഴേ ഭാവികാലം ദർശനീയമാവുക യുള്ളു.

ഭൂതഭവിഷ്യൽകാലങ്ങളുടെ പ്രതീകങ്ങളായി വൈദികഋഷിമാർ ചിത്രീകരിച്ചിരിക്കുന്നത് അശ്വിനീദേവകളെയാണ്. സൂര്യപുത്രന്മാരായ അശ്വിനീദേവകളിൽ ജ്യേഷ്ഠൻ നാസത്യനും അനുജൻ ദസ്രനുമാണ് അസത്യമല്ലാത്തത് എന്നാണ് നാസത്യശബ്ദത്തിനർത്ഥം. ദസ്രശബ്ദ ത്തിന്ന് ദർശനീയൻ എന്നും. കാണാൻ കൊള്ളാവുന്നതിനെയാണ് ദർശനീയം എന്നു പറയാറുള്ളത്. നാസത്യൻ ഭൂതകാലത്തിന്റേയും ദസ്രൻ ഭാവികാലത്തിന്റേയും പ്രതീകങ്ങളാണ്.

അശ്വത്തിന്മേൽ കയറിവരുന്നതിനാൽ അശ്വിനിദേവകൾ എന്ന പേരു

വന്നു എന്നാണ് ഒരു പക്ഷം. പെൺകുതിരയുടെ രൂപം ധരിച്ച സൂര്യ പത്നിയിൽ ജനിച്ചതിനാൽ അശ്വിനിദേവകളെന്ന സംജ്ഞ വന്നു എന്നാണ് മറ്റൊരു പക്ഷം. പക്ഷം ഏതായാലും അശ്വിനിദേവകൾക്ക് അശ്വവുമായുള്ള ബന്ധം ഉണ്ടെന്ന് സുവ്യക്തമാണ്. അപഗതമായ ശ്വം ആണ് അശ്വം എന്ന നിർവചനം. അതനുസരിച്ച് നോക്കുമ്പോൾ നാളെ എന്നൊന്നില്ലാത്ത അവസ്ഥയെയാണ് അത് സൂചിപ്പിക്കുന്നതെന്നു കാണാം. കാലാതീതമായ ഒരവസ്ഥയാൽ വഹിക്കപ്പെട്ടവരും തന്റെ ഉപാസകനെ കാലാതീതമായ ഒരവസ്ഥയിൽ എത്തിക്കുന്നവരുമാണ് അശ്വിനിദേവകൾ എന്നു പറയാം.

യാഗത്തിൽ സുത്യത്തിൻ നാളിൽ പ്രാതരനുവാകം എന്ന പേരിൽ ഒരു ശസ്ത്രമുണ്ട്. അഗ്നി, ഉഷസ്സ്, അശ്വിനിദേവകൾ എന്നീ ദേവന്മാരെ ഏഴു ഛന്ദസ്സുകളിലും പ്രകീർത്തിക്കുന്ന ഒരു ശസ്ത്രമാണത്. തീവ്ര മായ ഇച്ഛാശക്തിയുടെ പ്രതിരൂപമാണ് അഗ്നി. സത്വഗുണപ്രവൃദ്ധമായ അന്തഃകരണത്തിൽ വിവേകജാഗൃതി ഉദയംകൊള്ളുന്ന അവസ്ഥയാണ് ഉഷസ്സ്. നാസത്യമായ ഭൂതകാലത്തിനെയും ദസ്രമായ (ദർശനീയമാ യ) ഭാവികാലത്തിനെയും അവലംബിച്ച് നിത്യമായ വർത്തമാനകാല ത്തിലേയ്ക്ക് ഉപാസകനെ ആരോഹണം ചെയ്യിക്കുന്ന ശക്തിവിശേ ഷമാണ് അശ്വിനിദേവകൾ. ഈ മൂന്നുശക്തികളേയും വേണ്ടുംവണ്ണം സ്തുതിച്ച് പ്രസാദിപ്പിച്ചാൽ അവരുടെ അനുഗ്രഹവിശേഷം കാലാ തീതമായ നിരപേക്ഷണമണ്ഡലത്തിലേക്ക് ഉണർന്ന് ഉയരാൻ നമ്മെ സഹായിക്കുന്നു. അവിടെയാണല്ലോ ബ്രഹ്മാനന്ദാനുഭൂതിയാകുന്ന സോമപാനം നടക്കുന്നത്. അഗ്നിഷ്ടോമയാഗത്തിൽ പ്രാതരനുവാക മെന്നപേരിൽ നടക്കുന്ന ഈ സ്തുതിശസ്ത്രം തന്നെയാണ് അതിരാ ത്രയജ്ഞത്തിൽ ആശ്വിനമെന്നപേരിൽ അനുഷ്ഠിക്കപ്പെടുന്നത്. ആശ്വി നശസ്ത്രത്തിൽ അവസാനമായി സൗരസൂക്തങ്ങൾ കൂടി ചൊല്ലുന്നു ണ്ടെന്നു മാത്രമേ വ്യത്യാസമുള്ളു.

ഭൂതകാലത്തെ വിശദീകരിക്കുന്നവയും തലമുറകളായി കൈമാറി വന്നവയുമായ ഐതിഹ്യങ്ങളിൽ നിന്നും ചരിത്രാംശങ്ങളിൽ നിന്നും ഉത്സാഹവും ഉന്മേഷവും കൈക്കൊണ്ട് ശോഭനമായ ഒരു ഭാവിയെ മുൻക്കൂട്ടിക്കണ്ട് ജീവിതപന്ഥാവിൽ മുന്നേറണമെന്നാണ് ഋഷികുല ത്തിന്റെ ആഹ്വാനം. ആ ആഹ്വാനം എത്ര കണ്ട് അനുസരിക്കുന്നുവോ അത്രത്തോളം നാം വിജയസോപാനത്തെ സമീപിച്ചുകഴിഞ്ഞു എന്ന് സമാധാനിക്കാം.

അശ്വിനിദേവകളെക്കുറിച്ചുള്ള ഒരു മന്ത്രം നമുക്കൊന്നു വിശകലനം ചെയ്തുനോക്കാം.

ആശ്യേനസ്യജവസാനൂതനേന
അസ്മേയാതം നാസത്യാസജോഷാഃ
ഹവേഹിവാമശ്വിനാരാതഹവ്യഃ
ശശ്വത്തമായാ ഉഷസോവ്യുഷ്ടൌ (ഋ 1-118-11)

വിവരണം : ഋഷി തന്റെ സമീപത്തേയ്ക്ക് അശ്വിനീദേവകളോട് ആഗമനം ചെയ്യാൻ പ്രാർത്ഥിക്കുകയാണ്. ഈ മന്ത്രത്തിൽ സമാനപ്രീതിയുക്ത ന്മാരായി (സജോഷാഃ) വേണം എഴുന്നള്ളാൻ എന്നു ഋഷിക്ക് നിർബ്ബന്ധ മുണ്ട്. നാസത്യദസ്രന്മാരാകുന്ന ഭൂത-ഭാവികാലങ്ങൾ ആണല്ലോ അശ്വി നിദേവകൾ. അവർ എങ്ങനെയാണ് സമാനപ്രീതിയുക്തന്മാരാകുക? ഭൂത കാലത്തിലേയ്ക്ക് എത്താവുന്നിടത്തോളം പിന്നോട്ട് ഓർമ്മകളിലൂടെയും ഐതിഹ്യങ്ങളുടെയും ചെന്നെത്താൻ കഴിയണം. ഭൂതകാലം അസത്യ മല്ല എന്ന ദൃഢബോദ്ധ്യത്തോടെ അതിൽനിന്ന് പ്രചോദനശക്തിയെ ആർജ്ജിക്കണം. ആ ശക്തിയുടെ പ്രേരണയ്ക്കനുസരിച്ച് ഭാവിയെ രൂപ പ്പെടുത്താൻ കഴിയണം. നാം ജീവിതത്തിൽ നേരിടുന്ന ഓരോ പ്രശ്ന ങ്ങളേയും നമ്മുടെ പൂർവ്വികർ എങ്ങനെ നേരിട്ടു വിജയം കൈവരിച്ചു എന്നറിയുമ്പോൾ പ്രശ്നങ്ങളുടെ മുമ്പിൽ നാം ചൂളിപ്പോവുകയില്ല. തികഞ്ഞ ധീരതയോടെ പ്രശ്നങ്ങള നേരിടും; എന്നു മാത്രമല്ല ഭാവി യിൽ വരാവുന്ന പ്രശ്നങ്ങളെ മുൻകൂട്ടി കാണാനും അതിനെ പരിഹരി ക്കാനുള്ള ഉപായം കണ്ടെത്തി നടപ്പാക്കാനും വേണ്ടതായ മനസ്സാ ന്നിദ്ധ്യം ഇതിൽ നിന്ന് സംഭരിക്കാൻ കഴിയും. ഇങ്ങനെയാവുമ്പോൾ ഭാവി ഭീതിജനകമായി നമുക്ക് തോന്നില്ല. ശോഭനവും പ്രതീക്ഷാനിർഭരവുമായ ഒരു ഭാവിയെ നാം ഉറ്റുനോക്കും. ആത്മവിശ്വാസത്തോടെ മുന്നോട്ട് നീങ്ങാൻ കഴിഞ്ഞാൽ ഭാവി ഒരിക്കലും ഒരു പ്രശ്നമാവില്ല. ഇതാണ് അശ്വിനിദേവകൾ; അതായത് ഭൂതഭാവികൾ സമാനപ്രീതിയുക്തന്മാരായി വരണം എന്ന് പ്രാർത്ഥിച്ചതിലെ രഹസ്യം. പരുന്ത് ആകാശത്തിൽ അതി വേഗം സഞ്ചരിക്കുംപോലെ ഒട്ടും താമസം കൂടാതെ ഞങ്ങളുടെ അടു ത്തുവരണേ എന്നാണ് പ്രാർത്ഥന.

നിങ്ങൾക്ക് അർപ്പിക്കാനുള്ള ഹവിസ്സ് ഒരുക്കിവെച്ച് ഞങ്ങൾ ഇവിടെ കാത്തിരിക്കയാണ്. നിത്യമായ കാലത്തിൽ അതും പൊൻപുലരിയിൽ ആണ് ഞങ്ങൾ കാത്തിരിക്കുന്നത്. നിത്യമായുള്ള കാലം (ശശ്വത്ത മായാ ഉഷസോവ്യുഷ്ടൌ) എന്നതിനെന്താണർത്ഥം. മടുപ്പോ നിരാ ശയോ തോന്നാതെ നിത്യമായ വർത്തമാനകാലത്തിൽ (Eternal Present) ഞങ്ങൾ പ്രത്യാശാപൂർവ്വം കാത്തിരിക്കുന്നു. ഭൂത-ഭവിഷ്യൽ കാലങ്ങളെ മനസ്സിൽ നിന്നുമാറ്റുമ്പോഴെ ഭൂതഭവിഷ്യത്തുകളുടെ അധി ദേവതകൾ പ്രസാദിക്കുകയുള്ളു. എത്രകാലമായി കാത്തിരിക്കുന്നു. ഇനി എത്രകാലം കാത്തിരിക്കണം ആവോ-എന്നീവിധത്തിലുള്ള ചിന്ത വന്നാൽ മനസ്സ് ആകുലമാകും. ഇത് ഒഴിവാക്കാൻ ഒന്നേ വഴിയുള്ളു.

നിത്യമായ വർത്തമാനകാലത്തിൽ ഏകാഗ്രതപ്പെടുത്തുക. അപ്പോൾ ഈ കാത്തിരിപ്പുതന്നെ സുഖമായ ഒരനുഭൂതിയായി മാറും. കടുത്ത കൂരിരുട്ടു നിറഞ്ഞ രാത്രിയിൽനിന്ന് മോചിതനായി പൊൻപുലരിയിൽ എത്തുമ്പോൾ ഉണ്ടാകുന്ന ആഹ്ലാദാതിരേകമാണ് ഇവിടെ കാണിച്ചത്. ചിത്തത്തിൽ സത്വഗുണം നിറഞ്ഞു കവിഞ്ഞാൽ പിന്നെ നിരാശയുടെ കൂരിരുട്ടില്ല. പ്രത്യാശയുടെ പൊൻപുലരി മാത്രം. ഋഷീശ്വരന്മാർക്ക് ആ പുലരി ശാശ്വതമാണ്. അതാണ് "ശശ്വത്തമായാഃ" എന്ന് പ്രത്യേകം പുലരിയെ വിശേഷിപ്പിച്ചത്. ഉഷസ്സിനെ സ്തുതിക്കുന്ന സൂക്തങ്ങൾക്കും ആശ്വിനസൂക്തങ്ങൾക്കും ഒരു പരസ്പരബന്ധം ഋഗ്വേദത്തിൽ മിക്ക സ്ഥലത്തും കാണാം. അതിന്റെ സൂചനയും ഇതുതന്നെയായിരിക്കാം.

ഭൂതകാലത്തിന്റെ ആഴത്തിൽ നിന്നും ആവോളം ഊർജ്ജം സംഭരിച്ച് പ്രത്യാശാഭരിതമായ ഒരു ശോഭനഭാവിയെ ലക്ഷ്യംവെച്ച് നമുക്ക് മുന്നേറാം.

നിത്യമായ വർത്തമാനകാലത്തിൽ അടിയുറപ്പ് കിട്ടിയാൽ നമുക്ക് നിരാശയെയും വ്യാമോഹത്തെയും തകർത്ത് വിജയക്കൊടി പാറിക്കാം.

"ഉദ്ബുദ്ധ്യദ്ധ്വം സമനസഃ സഖായഃ" എന്ന് നമുക്കും ഉച്ചൈസ്തരം ഉൽഘോഷിക്കാം.

# ജീവിതത്തിന്റെ ഉൽകൃഷ്ടത

ജീവിതയാത്രയിൽ മുന്നോട്ടുപോകുംതോറും അപരിചിതത്വവും അപകടസാദ്ധ്യതയുള്ളതുമായവകളാണ് നമുക്ക് തരണം ചെയ്യാനുള്ളത്. ഇവിടെ പരസഹായം അത്യന്താപേക്ഷിതമാണ്. നമ്മെ സഹായിക്കാൻ സന്നദ്ധതയുള്ള ഒരാളെ കണ്ടെത്തിയാൽ തന്നെ അയാൾക്ക് എത്രകണ്ട് നമ്മുടെ ലക്ഷ്യത്തെപ്പറ്റി ബോധമുണ്ട് എന്ന് ആദ്യമായി അറിയണം. നമ്മുടെയും അയാളുടേയും ലക്ഷ്യം ഒന്നുതന്നെയാണ് എങ്കിൽ ഏറെക്കുറെ നമുക്ക് അയാളെ വിശ്വസിക്കാം. എന്നാൽ തികച്ചും വിശ്വാസ്യനാവണമെങ്കിൽ അയാൾക്ക് എത്രകണ്ട് സഹായിക്കാനുള്ള മനസ്ഥിതിയുണ്ട് എന്നുകൂടി അറിയേണ്ടതുണ്ട്, കഴിഞ്ഞില്ല, അയാൾ ഈ യാത്രയിൽ അവസാനംവരെ നമ്മോടൊത്തുണ്ടാവുമോ എന്നതും അറിയേണ്ട കാര്യമാണ്. ഇതൊക്കെ അനുകൂലമാണെങ്കിൽ നമ്മുടെ

ജീവിതയാത്രയ്ക്ക് അയാൾ ഒരു താങ്ങും തണലുമാണെന്നുറപ്പിക്കാം. ഇത്തരം ആളുകളെയാണ് സഖാവ് എന്നു പറയുന്നത്. സമാനഖ്യാന ന്മാർ തന്നെ സഖാക്കൾ. ഉദ്ദേശലക്ഷ്യങ്ങൾ ഒന്നായിട്ടുള്ളവരെന്നു പറയാം.

ഏതായാലും മേൽപറഞ്ഞ എല്ലാഗുണങ്ങളും തികഞ്ഞ ഒരാളെ മനുഷ്യർക്കിടയിൽ കണ്ടെത്താൻ എളുപ്പമല്ല. ഇതറിഞ്ഞ ഭാരതീയഋ ഷീശ്വരന്മാർ ഈശ്വരനെയാണ് യഥാർത്ഥസഖാവായി കരുതിയത്. ഈശ്വരനും മനുഷ്യനും എങ്ങിനെ സമാനഖ്യാനത്വം വരും എന്നാ ണെങ്കിൽ പറയാം. ജീവനെ സംസാരബന്ധത്തിൽ നിന്നു വിമുക്ത നാക്കി തന്നോട് ചേർക്കണമെന്നതാണ് ഈശ്വരന്റെ ആഗ്രഹം. ഈശ്വ രനെ തന്റെ സഖാവായികാണാൻ തക്ക ചിത്തശുദ്ധി വരാത്ത സാധാ രണ മനുഷ്യന് ഈ ഭൗതികലോകത്തിൽ തന്റെ സ്ഥാനമാനങ്ങൾക്ക് കോട്ടം തട്ടാതെ ചിരകാലം ജീവിക്കണമെന്നാണ് ആഗ്രഹം. ഈ ആഗ്ര ഹങ്ങൾ രണ്ടും പരസ്പരവിരുദ്ധമാണല്ലോ. അതുകൊണ്ടാണ് സാധാ രണജനങ്ങൾക്ക് ഈശ്വരനെ തന്റെ സഖാവായികാണാൻ കഴിയാത്ത ത്. ആത്മാന്വേഷിയായ മമുക്ഷുവിന് ഈശ്വരന്റെ സഖിത്വം നല്ലവണ്ണം ബോദ്ധ്യമാവും. കാരണം തന്നോടൊപ്പം ജീവിക്കുന്ന മനുഷ്യരിൽ ആർക്കും ഈശ്വരൻ നൽകുന്ന സഖിത്വം നൽകാൻ കഴിവില്ലെന്ന് അയാൾക്ക് അനുഭവമാണ്. ഈ അനുഭവത്തിന്റെ പിൻബലത്തോടെ അയാൾ ജീവിത പന്ഥാവിൽ മുന്നേറി ശത്രുക്കളെ ആസകലം കീഴ്പ്പെ ടുത്തും. ബാഹ്യവും ആന്തരികവുമായ ശത്രുക്കളുണ്ടെന്ന് നമുക്ക് തോന്നാം. എങ്കിലും സൂക്ഷ്മത്തോളം ചിന്തിച്ചാൽ ശത്രുക്കൾ ആന്ത രികമായി മാത്രമേയുള്ളു. പക്ഷെ ഇതറിയാൻ കുറച്ചെങ്കിലും അന്തർമു ഖത്വം വരണം എന്നു മാത്രം. ജീവേശ്വരസഖ്യത്തിന്റെ സൂക്ഷ്മവും ഉദാത്തവുമായ വശങ്ങളെ വിശദമാക്കുന്ന ഒരു വേദമന്ത്രം നമുക്ക് ഇവിടെ ഒന്നു വിശകലനം ചെയ്ത് പഠിക്കാം. ഇതാണ് മന്ത്രം.

വയം ത ഏഭിഃ പുരുഹൂതസഖ്യൈ-
ശ്ശത്രോഃ ശത്രോരുത്തരഇൽസ്യാമ
ഘ്നന്തോ വൃത്രാണ്യു ഭയാനിശൂര
രായാമദേമബൃഹതാത്വോതാഃ (ഋഗ്വേദം 6.19.13)

വിവരണം : സഖാക്കൾ തമ്മിൽ ഒട്ടേറെതവണ പരസ്പരം ആഹ്വാനം ചെയ്യേണ്ടിവരാറുണ്ട്. പലതവണ വിളിക്കേണ്ടിവരാറുണ്ട് എന്നർത്ഥം. തന്നേക്കാൾ സാമർത്ഥ്യവും കഴിവും ഏറുന്ന കൂട്ടുകാരനെ കൂടെകൂടെ വിളിക്കേണ്ടിവരും. കാരണം അയാളുടെ സഹായം ഒരുവിധത്തിലല്ലെ ങ്കിൽ മറ്റൊരുവിധത്തിൽ ഉപയോഗിക്കേണ്ടിവരും. അതിനാൽ കൂടെക്കൂടെ

വിളിക്കേണ്ടിവരുന്നതിൽ ആശ്ചര്യമില്ല. പലതവണ പലേവിധത്തിൽ ആഹ്വാനം ചെയ്യപ്പെടുന്നവൻ പുരുഹൂതൻ. പുരുഹൂതനും ശൂരനുമായ സർവ്വേശ്വരനെയാണ് ഈ മന്ത്രത്താൽ ആഹ്വാനം ചെയ്യുന്നത്. "പുരുഹൂത ശൂര" എന്നാണല്ലോ സംബോധനാ പദങ്ങൾ.

അവിടത്തോടുള്ള ഈ സഖ്യങ്ങളെക്കൊണ്ട് ഞങ്ങൾക്ക് തടസ്സമായി ശത്രു ചെയ്യുന്ന പ്രവൃത്തി കൊണ്ട് ഞങ്ങൾ പിൻതള്ളപ്പെടാതെ ഉത്തമമായ വിധത്തിൽ പ്രതിബന്ധങ്ങളെ തരണം ചെയ്യുന്നവരായിത്തീരട്ടെ. (ഉത്തര ഇൽസ്യാമ) ഈ സഖ്യങ്ങളെക്കൊണ്ട് (ഏഭിഃ സഖ്യൈഃ) എന്നു പ്രത്യേകം പറഞ്ഞത് ഭാവിയിൽ വരാവുന്ന തടസ്സങ്ങളേക്കാൾ അന്നന്ന് ആന്തരമായ പ്രയാണത്തിൽ വരാവുന്ന പ്രതിബന്ധങ്ങളെ നീക്കിത്തരുന്ന സഖ്യഭാവത്തെയാണ് പ്രാധാന്യേന പരിഗണിക്കുന്നത് എന്നു കാണിക്കുന്നു. സത്യസാക്ഷാൽക്കാരത്തിൽ ഒട്ടേറെ മുന്നേറിക്കഴിഞ്ഞാൽ അവിടെയും ഒട്ടേറെ കടമ്പകളുണ്ടാകും. ഇപ്പോൾ അവയെയല്ല ഞാൻ ഭയപ്പെടുന്നത്. ഓരോ ദിവസവും അല്ലെങ്കിൽ ഓരോ നിമിഷവും ഈശ്വരനിലേക്കുള്ള പ്രയാണത്തിൽ പിന്നോട്ടു പിടിച്ചുവലിക്കുന്ന താമസികരാജസികശക്തികളുണ്ട്. അവയെ മറി കടക്കാനാണ് സഖാവിന്റെ സഹായം വേണ്ടത്. അത് വേണ്ടസമയത്ത് വേണ്ടിടത്തോളം കിട്ടുമെന്നുറപ്പായാൽ മുന്നിൽ വരുന്ന ശത്രുക്കളെ, അതായത് പ്രതിബന്ധങ്ങളെ, കടന്നുയരാൻ കഴിയുമെന്നതിന് സംശയമില്ല. വേണ്ടവിധംതന്നെ തരണം ചെയ്യും എന്ന ഉറപ്പിനെയാണ് "ഉത്തര ഇൽ" എന്ന പദങ്ങളെക്കൊണ്ട് സൂചിപ്പിക്കുന്നത്.

എന്നു തന്നെയല്ല, സത്യപ്രകാശത്തെ മറയ്ക്കുന്ന ആവരണത്തിന്റെ രണ്ടുവിധത്തിലുള്ള മറകളേയും ഞങ്ങൾ അവിടുത്തെ സഖ്യംകൊണ്ട് തികഞ്ഞ ആത്മവിശ്വാസത്തോടെ കീറിപ്പറിച്ചെറിയും. "ഉഭയാനിവൃത്രാണി" എന്നു പറഞ്ഞതിന്റെ അർത്ഥം അതാണ്. സത്യപ്രകാശത്തെ മറയ്ക്കുന്ന ഈ ആവരണങ്ങൾ ഏതാണ് എന്നു നമുക്കൊന്നു നോക്കാം. വിഷയാസക്തിയിൽനിന്നുളവാകുന്ന ദുഃഖങ്ങളും ദുരിതങ്ങളും സത്യപ്രകാശത്തെ മറയ്ക്കുന്നു എന്നത് എല്ലാവർക്കും അനുഭവമാണ്. അതല്ലാതെ ഒരു മറകൂടി ഉണ്ട്. അതാണ് ലൗകികജീവിതത്തിൽ ഏറെക്കാലം ജീവനെ തളച്ചിടുന്ന സൗഭാഗ്യപ്രാരാബ്ധം. എല്ലാം അനുകൂലമായി ഉദ്ദേശിച്ചപോലെ ധനധാന്യപുത്രപൗത്രാദിസൗഭാഗ്യങ്ങൾ മേൽക്കുമേൽ വന്നടിയുന്ന സൗഭാഗ്യപ്രാരാബ്ധം. ദൗർഭാഗ്യപ്രാരാബ്ധം നിരാശയുടെ ആഴക്കയത്തിൽ മുക്കുന്നതാണെങ്കിൽ സൗഭാഗ്യപ്രാരാബ്ധം ആശയുടെ ഉത്തുംഗശിഖരത്തിൽ കയറി ഇരുത്തുന്നതാണ് എന്ന വ്യത്യാസമേയുള്ളു. രണ്ടും മുന്നോട്ടുള്ള സുഗമ

മായപോക്കിന് തടസ്സമാണ്. ഇവയെയാണ് വേദം "ഉഭയാനിവൃത്രാണി" എന്നതിലൂടെ രണ്ടു ആവരണങ്ങളായി ചിത്രീകരിച്ചത്.

പുരുഹൂതനും ശൂരനുമായ സർവ്വേശ്വരന്റെ സഖ്യത്താൽ സത്യപ്രകാശത്തിനെ മറയ്ക്കുന്ന ആവരണങ്ങളെ കീറിക്കളയാനുള്ള കഴിവു കിട്ടി. അതുകൊണ്ടു മാത്രം തൃപ്തിപ്പെടരുത് എന്നാണ് മന്ത്രത്തിന്റെ അവസാനഭാഗം നമ്മേ ഉപദേശിക്കുന്നത്. പ്രതികൂലാവസ്ഥകളെ, തകർക്കാനുള്ള കഴിവിനോളം തന്നെ പ്രധാനമാണ് അനുകൂലാവസ്ഥയെ ഉയർത്തി ദൃഢപ്പെടുത്താനുള്ള കഴിവും. ഏത് അനുകൂല്യത്തെയാണ് ഋഷി ആഗ്രഹിക്കുന്നത്? ഉത്കൃഷ്ടമായ ധനലാഭംകൊണ്ട് സന്തുഷ്ടരായി ജീവിതം നയിക്കുവാൻ കഴിയുക എന്ന ആനുകൂല്യം ആണ് സർവ്വേശ്വരൻ കനിഞ്ഞു നൽകേണ്ടത്. എന്താണ് ഈ ഉൽകൃഷ്ടമായ അഥവാ ബൃഹത്തായ ധനം? അത് മറ്റൊന്നുമല്ല. ജ്ഞാനധനം തന്നെ. തന്നെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഈശ്വരനെക്കുറിച്ചുമുള്ള വസ്തുനിഷ്ഠമായ അറിവാണ് മഹത്തായ ധനം. അതു ലഭിച്ചാൽ പിന്നെ ജീവിതത്തിന്റെ രഹസ്യം മറനീക്കി വെളിപ്പെട്ടുകഴിഞ്ഞു. അപ്പോൾ പിന്നീടുള്ള ജീവിതം ഉല്ലാസപൂർണ്ണമായ ജീവിതമായിരിക്കും. കളിച്ചു ചിരിച്ച് രസിച്ച് ഉല്ലാസപൂർണ്ണമായ ജീവിതം. ശ്രീരാമകൃഷ്ണദേവന്റെ ഭാഷയിൽ പറഞ്ഞാൽ "ആനന്ദക്കമ്പോളം" തന്നെ അത്. ഈ ആനന്ദക്കമ്പോളത്തിൽ നിന്നുകൊണ്ടാണ് നമ്മുടെ പൂർവ്വികഋഷിവര്യന്മാർ നീട്ടിവിളിച്ചത്.

"ശൃണ്വന്തുവിശ്വേ അമൃതസ്യപുത്രാഃ"
"അപാമസോമമമൃതാഅഭൂമ
അഗന്മജ്ജ്യോതിരവിദാമദേവാൻ".

അമൃതത്വത്തിന്റെ അരുമക്കിടാങ്ങളെ ശ്രദ്ധിച്ചുകേൾക്കു! ബ്രഹ്മാനന്ദം പാനം ചെയ്ത ഞങ്ങൾ ഞങ്ങളുടെ അമൃതാവസ്ഥയെ വീണ്ടെടുത്തു. എങ്ങും നിറഞ്ഞപ്രകാശമണ്ഡലത്തിൽ ഞങ്ങൾ എത്തിക്കഴിഞ്ഞു. ദേവന്മാരെ സംബന്ധിച്ച സത്യം ഞങ്ങൾ അറിഞ്ഞു കഴിഞ്ഞു. ഹാ! എന്തൊരു ഉൽകൃഷ്ടാവസ്ഥ!

ഋഷീശ്വരന്മാർ സഹസ്രാബ്ദങ്ങൾക്കുമുമ്പ് നേടിയെടുത്ത ആ വിശിഷ്ടപദവി നമുക്കെല്ലാം അവകാശപ്പെട്ടതാണ്. ഈശ്വരനുമായ സഖ്യത്തിൽ നിന്നുളവാകുന്ന സുരക്ഷിതാവസ്ഥയിൽ നിന്നുകൊണ്ട് നമുക്കും പ്രയത്നിക്കാം.

അങ്ങയുടെ സംരക്ഷണയിലാണ് ഞങ്ങൾ (ത്വോതാഃ) എന്ന് ഋഷി അഭിമാനിക്കുംപോലെ നമുക്കും ധൈര്യമായി പറയാൻ കഴിയണം.

“അവിടുത്തെ സംരക്ഷണത്തിന്റെ വജ്രകവചത്തിലാണ് ഞങ്ങൾ ജീവിക്കുന്നത്” എന്ന്. അതിന് കഴിഞ്ഞാൽ നാം കൃതകൃത്യരായി.

# വേദവും സഹസ്രനാമങ്ങളും

“യാവദ്ബ്രഹ്മവിഷ്ഠിതം
താവതീവാക്

പ്രപഞ്ചപ്രതിഭാസത്തിനടിസ്ഥാനമായ ചൈതന്യം ആണ് ബ്രഹ്മം–‘ –ബൃഹത്വാൽ ബ്രൃംഹണാച്ചൈവബ്രഹ്മ ഇത്യദിധീയതേ” എന്നാണ് ബ്രഹ്മത്തിന്റെ നിർവചനം. വലുപ്പംകൊണ്ടും എല്ലാറ്റിനെയും ഉൾക്കൊള്ളാനുള്ള കഴിവുമാണ് ബ്രഹ്മശബ്ദാർത്ഥം. അപ്രകാരമുള്ള ബ്രഹ്മം ഏതുവരെ വ്യാപിച്ചുനിൽക്കുന്നുണ്ടോ അതുവരെ വാക്കും സംയോജിച്ചിട്ടുണ്ട് എന്നാണ് ആദ്യം കൊടുത്ത വേദവചനത്തിന്റെ സാരം. ബ്രഹ്മവും വാക്കും തുല്യമാണ് എന്നു പുരാണങ്ങളും ചൂണ്ടിക്കാട്ടുന്നു. “ശബ്ദബ്രഹ്മപരം ബ്രഹ്മമുഭേമേശാശ്വതീസ്തനൂഃ” എന്നും “ശബ്ദബ്രഹ്മണിനിഷ്ണാതഃ പരം ബ്രഹ്മാധിഗച്ഛതി” എന്നും ഭാഗവതം ഇക്കാര്യം വ്യക്തമാക്കുന്നുണ്ട്. ശബ്ദബ്രഹ്മവും പരബ്രഹ്മവും എന്റെ രണ്ടു ശാശ്വതരൂപങ്ങളാണ്. അതിൽ ശബ്ദബ്രഹ്മത്തെ അവലംബിച്ചാൽ പരബ്രഹ്മസാക്ഷാൽക്കാരം നേടാം എന്നുമാണല്ലോ ഇതിനർത്ഥം.

ശബ്ദത്തിന് എല്ലാറ്റിനും മഹിമയുണ്ടെങ്കിലും അതിന്റെ സദ്വിനിയോഗം ഈശ്വരനോട് ബന്ധപ്പെടുത്തുമ്പോഴാണ്. അകാരം മുതൽ ക്ഷകാരം വരെയുള്ള വർണ്ണങ്ങളെ ഒരു മാലയായും അത് സരസ്വതിയുടെ തൃക്കയ്യിൽ ധരിച്ചിരിക്കുന്നതായുമാണ് പൂർവ്വികരുടെ വിശ്വാസം. ആ മാലയുടെ പേരാണ് അക്ഷമാല എന്നത്. അപ്പോൾ എല്ലാ അക്ഷരങ്ങളും പവിത്രവും ദേവസന്നിധിയിൽ സമർപ്പിക്കാൻ പറ്റിയതുമാണ്. എന്നാലും അക്ഷരങ്ങളെ കൂട്ടിച്ചേർത്ത് വാക്കും വാചകവുമുണ്ടാകുമ്പോൾ അതുണ്ടാക്കിയ ആളുകളുടെ മനോഗതിയും സംസ്കാരവും അതിൽ നിഴലിക്കും. മനുഷ്യരിൽ നല്ലവരും ചീത്തയും ഉള്ളതിനാൽ അവരുടെ വാക്കിലും നന്മതിന്മകൾ ഏറ്റക്കുറച്ചിലോടെ കാണപ്പെടും. ചീത്ത സംസ്കാരവും മാനസികസ്ഥിതിയുമുള്ളവരുടെ വാക്കുകളെ അവലംബിച്ചാൽ നമ്മുടെ അന്തർമണ്ഡലവും മലിനപ്പെടും. അതിനാൽ എല്ലാ അക്ഷരങ്ങളും ശബ്ദബ്രഹ്മമാണെങ്കിലും നല്ല വാക്കുകളെ മാത്രമേ നാം ഉപാസിക്കാവൂ.

പ്രപഞ്ചത്തിന്റെയും ഈശ്വരന്റെയും തന്റെയും യഥാർത്ഥസ്ഥിതി ആരാഞ്ഞുകൊണ്ടു സ്വന്തം അന്തർമണ്ഡലത്തിലേക്കിറങ്ങിയ ഋഷി അവിടെ തനിക്കനുഭവപ്പെട്ട അനുഭൂതി പരമ്പരകളെ ആ സ്ഥിതിയിലെത്താൻ കഴിയാത്തവർക്കുവേണ്ടി വാക്കിലൂടെ നിർബ്ബന്ധിച്ചിരിക്കയാണ്. അതാണ് വേദം അഥവാ അപൗരുഷേയമായ പരാവാണി. ആശയങ്ങളെ പരമാവധി സംഗ്രഹിച്ച് ഏറ്റവും അനുയോജ്യമായ വാക്കുകളിലുടെയാണ് വേദം അതിന്റെ സനാതനസന്ദേശം ബഹിർഗമിപ്പിക്കുന്നത്. ബഹിർഗമിപ്പിക്കുകയെന്നല്ലാതെ പ്രദാനംചെയ്യുക എന്നുപോലും പറയാൻ വയ്യ. പ്രദാനം ചെയ്യുമ്പോൾ തന്റെ മുന്നിൽ ഒരു സ്വീകർത്താവുണ്ടാവണമല്ലോ. പ്രദാതാവിൽ നിന്നന്യമായ ഒരു സ്വീകർത്താവുണ്ട് എന്നു കരുതുമ്പോൾ ആ പരമമായ നിലപാടിൽ നിന്ന് വ്യതിചലിച്ചു കഴിഞ്ഞു. ആ വ്യതിചലനം ദർശനത്തെ അത്രയും അപൂർണ്ണമാക്കും. അത് വേദത്തിന്റെ അനുപമമായ മഹിമയ്ക്ക് മങ്ങലേൽപിക്കും. അതിനാൽ അത്യുൽകൃഷ്ടമായ ആശയങ്ങളുടെ ബഹിർഗമനം തന്നെയാണ് വേദങ്ങൾ. അത് അർഹതയുള്ളവർക്കെടുക്കാം. എടുക്കുന്നത് അർഹതയില്ലാത്തവരാണെങ്കിൽ അവർക്ക് അത് പ്രയോജനം നൽകില്ല. പ്രയോജനമില്ല എന്നല്ലാതെ ദോഷം ചെയ്യില്ല കാരണം എല്ലാവർക്കും നന്മക്കുവേണ്ടി, ആർക്കും തിന്മ വരാതിരിക്കാൻ വേണ്ടിയാണ് വേദാവതാരം. നന്മ ലഭിച്ചില്ലെങ്കിലും തിന്മ വരില്ല. അതാണ് വേദത്തിന്റെ മഹനീയമായ സവിശേഷത.

ഈ വേദപ്രതിപാദ്യമായ ആശയങ്ങളെല്ലാം ആ സർവ്വേശ്വരന്റെ ഓരോ രൂപങ്ങളാണ്. അതാത് രൂപങ്ങൾക്കനുസൃതമായ നാമവുമുണ്ട്. ശരിക്കു പറഞ്ഞാൽ വേദമന്ത്രങ്ങളോരോന്നും ഓരോ നാമങ്ങളാണ്. ആ നാമങ്ങളിൽകൂടെ പ്രകാശിക്കുന്ന ഈശ്വരനെയാണ് നാം നമസ്കരിക്കേണ്ടത്. ഈ പ്രപഞ്ചത്തിലെ സകല വസ്തുക്കളും സകലആശയങ്ങളും എല്ലാമെല്ലാം ഭഗവൽസ്വരൂപം തന്നെ. വേദമന്ത്രങ്ങൾ പ്രത്യേകം ഒരു ദേവന് മാത്രമായി ഉണ്ടായവയല്ല. എല്ലാ ദേവന്മാരേയും വേദമന്ത്രംകൊണ്ട് ആരാധിക്കാം. വിരാൾസ്വരൂപിയായ ആ സർവ്വേശ്വരന്റെ സർവ്വാത്മഭാവമാണ് വേദത്തിന്ന് ഇഷ്ടം. കാരണം ഏതും എങ്ങനെയും ഉണ്ടാവുന്നതും ലയിക്കുന്നതും സർവ്വചൈതന്യമൂർത്തിയിലാണ്. ആ ചൈതന്യമൂർത്തിക്ക് സ്ത്രീപുരുഷവ്യത്യാസമില്ല. മാതാവായി ഈശ്വരനെ കാണുമ്പോൾ ഈശ്വരനല്ല തനിക്കാണ് മാറ്റം വരുന്നത്. ഈശ്വരൻ മാതാവായാൽ താൻ ശിശുവായി. ശിശുവിന് ഭാവിയെപ്പറ്റി ഉൽക്കണ്ഠയില്ല. കഴിഞ്ഞുപോയതിനെക്കുറിച്ച് പരിതാപവുമില്ല. പൂർണ്ണമനസ്സോടും പൂർണ്ണഭാവത്തോടും കൂടി ഈശ്വരനെ നിഷ്ക

ളങ്കനായ ശിശുവിന്റെ ഭാവത്തിൽ ഭക്തൻ സമീപിക്കുകയാണ്. ഈ ഭാവത്തോടെ സമീപിക്കുമ്പോൾ ശിശുതുല്യനായ ആ ഭക്തന് ഭഗവാൻ തന്റെ മാതൃത്വവിഭൂതിവെളിപ്പെടുത്തികാണിക്കുന്നു. പ്രേമവാത്സല്യങ്ങളും കരുണയും നിറഞ്ഞതാണ് മാതൃഭാവം. അവിടെ എന്തും പൊറുക്കാനും അനുഗ്രഹിക്കാനുമുള്ള മനഃസ്ഥിതിയേയുള്ളു. അതാ ഇവിടെ ഈശ്വരൻ മാറി ഈശ്വരിയായി. ജഗൽപിതാവ് മാറി, ജഗദംബികയായി. തീർച്ചയായും ഭക്തന്റെ മനോഭാവമാണ് ഭഗവാന് രൂപം കൊടുക്കുന്നത്. അല്ലാതെ ഈശ്വരന് ശാശ്വതമായ ഒരു രൂപം ഇല്ല. അവിടുന്ന് നിരാകാരനാണല്ലോ.

ഈശ്വരഗുണമഹിമകളിൽ ആമഗ്നനാകുന്ന പരിശുദ്ധമനസ്സ് അതിപവിത്രമായ പലേ അനുഭൂതിവിശേഷങ്ങളാലും അനുഗൃഹീതമാകുന്നു. ആ അനുഭൂതിവിശേഷങ്ങൾ തന്റെ ഉൽക്കർഷത്തിന് വേണ്ടി ഉപയോഗപ്പെടുത്താം. അല്ലെങ്കിൽ ലോകാനുഗ്രഹകരമായ പ്രവർത്തനങ്ങൾക്കുവേണ്ടി നിയോഗിക്കാം. രണ്ടിലൂടെയും ലഭിക്കുന്നത് തന്റെ ഉന്നമനം തന്നെയാണ്. രണ്ടും വ്യത്യസ്തമാർഗ്ഗങ്ങളാണെന്നു മാത്രമേയുള്ളു. എല്ലാ അഭീഷ്ടങ്ങളേയും സാധിപ്പിക്കാനുള്ള ശക്തി നാമത്തിന്നുണ്ട്. എല്ലാറ്റിനേയും നമിപ്പിക്കുന്നതാണല്ലോ നാമം. എന്നാൽ വാസ്തവത്തിൽ ഇതിന്റെ അർത്ഥമെന്താണ്. അഭീഷ്ടങ്ങളുടെ ഉറവിടം മനുഷ്യമനസ്സാണ്. ഇതുവേണം, ഇതുവേണം എന്ന അടങ്ങാത്ത ആശയുടെ ഉദ്ഭവസ്ഥാനമാണത്. അത് ഇപ്പോൾ ബാഹ്യപ്രപഞ്ചത്തെ അഭിമുഖീകരിച്ചാണ് നിൽക്കുന്നത്. ആ അവസ്ഥയിൽ ബാഹ്യപ്രപഞ്ചത്തിന്റെ ക്ഷണികവും നിസ്സാരവുമായ വസ്തുക്കളാണതിൽ പ്രതിഫലിക്കുന്നത്. അതേ മനസ്സിനെത്തന്നെ ഈശ്വരന്റെ ഗുണഗണങ്ങളെ ചിന്തിക്കാൻ പരിശീലിപ്പിക്കുകയാണ് നാമാനുസന്ധാനം കൊണ്ടുചെയ്യുന്നത്. അനന്തമായ മഹിമാതിരേകങ്ങളുള്ള ഈശ്വരനെ നാമങ്ങളിലൂടെ അനുസ്മരിക്കുമ്പോൾ ക്രമേണ മനസ്സിന്റെ ബഹിർമ്മുഖാവസ്ഥയ്ക്കു മാറ്റം വരും. കാരണം തന്നെ ആകർഷിക്കുന്ന ഈശ്വരീയഗുണഗണങ്ങളൊന്നും പ്രപഞ്ചത്തിൽ കാണാനില്ല എന്നുവരുമ്പോൾ മനസ്സ് സ്വാഭാവികമായും ഉള്ളിലേയ്ക്കു തിരിയും. അന്തർമണ്ഡലം വിചിത്രാനുഭൂതികളുടെ കലവറയാണ്. ഇതുവരെ കാണുകയോ കേൾക്കുകയോ ചെയ്യാത്ത നിരവധി വിചിത്രാനുഭവങ്ങൾ മനസ്സിൽ പ്രതിഫലിക്കുന്നു. അങ്ങനെ വരുമ്പോൾ ബാഹ്യപ്രപഞ്ചത്തിൽ തന്നെ ആകർഷിച്ച വസ്തുക്കളൊന്നും ഇപ്പോൾ ആകർഷകമല്ലാതായി. അന്തർമണ്ഡലത്തിലെ അളവറ്റ ഈശ്വരവിഭൂതികളിൽ നീന്തിത്തുടിക്കുന്ന ഭക്തൻ അതിലും വലിയ ആനന്ദമൊന്നും അറിയുന്നില്ല, കാണുന്നില്ല. ബാഹ്യ

പ്രപഞ്ചത്തിലെ ആകർഷണീയമായ വസ്തുക്കളെ മുട്ടുകുത്തിക്കാനുള്ള ശക്തി നാമത്തിന്നുണ്ടെന്നത് ഇങ്ങനെയാണ് സാധൂകരിക്കപ്പെടുന്നത്.

അന്തർമണ്ഡലത്തിലെ അനന്തവിഭൂതികളുടെ ഒരു ഈഷദ്ദർശനമെങ്കിലും സിദ്ധിച്ച ഋഷിക്കുമാത്രമേ ഈശ്വരീയഗുണവിജൃംഭിതമായ നാമങ്ങളെ ക്രോഡീകരിക്കാൻ കഴിയുകയുള്ളു. വേദമന്ത്രങ്ങളുടെ ചുവടുപിടിച്ച് സത്യദർശികളായ ഋഷിമാർ -പിൽക്കാലങ്ങളിൽ അസംഖ്യം മന്ത്രസമൂഹങ്ങൾക്ക് രൂപം കൊടുത്തിട്ടുണ്ട്. ഇന്ന് നാമൊക്കെ കരുതുന്നപോലെ കടലാസും പേനയും എടുത്ത് നാമങ്ങൾ എഴുതിയുണ്ടാക്കുകയല്ല അവർ ചെയ്തത്. അവരുടെ മനസ്സിനെ അന്തർമണ്ഡലത്തിലെ ഈശ്വരമഹിമയിലേയ്ക്ക് തിരിച്ചു നിർത്തിയപ്പോൾ അവർക്ക് അനുഭൂതിവിഷയമായ കാര്യങ്ങൾക്ക് വാഗ്‌രൂപം കൊടുത്തു. പിന്നീട് അത് ഭാവി ലോകത്തിന്നുവേണ്ടി രേഖപ്പെടുത്തിവെച്ചുവെന്നു മാത്രം. രേഖപ്പെടുത്താത്ത ഒട്ടേറെ നാമങ്ങൾ അനുഭൂതിവിശേഷങ്ങളാൽ ഉജ്ജ്വലിക്കുന്നവ-ഋഷിയുടെ അന്തർമണ്ഡലത്തിൽ ഒളിഞ്ഞു കിടപ്പുണ്ട്. അവ എന്നെങ്കിലും ഒരിക്കൽ പുറത്തു വന്നേയ്ക്കാം, അഥവാ ഒരിക്കലും പുറത്തുവന്നില്ലെന്നും വരും. അതുകൊണ്ടുള്ള ലാഭനഷ്ടങ്ങൾ ലോകത്തിനാണ് ഋഷിക്കല്ല.

ഇത്തരമൊരു അനുഗ്രഹവിശേഷമാണ് ഭാരതീയ ഋഷിയെന്ന മോഹന മുരളിയിൽ കൂടി ഭഗവാൻ ലോകത്തിന്നു നൽകിയിട്ടുള്ളത്. ഗായകന്റെ 'ഗാനമാധുരി' ബാഹ്യലോകത്തോടു ബന്ധിപ്പിക്കുന്ന വെറുമൊരു മാദ്ധ്യമം മാത്രമാണ് മുരളി. മുരളിക്കു സ്വന്തമായി ഗാനപാടവമില്ല. ഗായകന്റെ കയ്യിലിരിക്കുമ്പോൾ ഗായകന് നല്ലതെന്നു തോന്നുന്ന ഗീതി മുരളിയിലൂടെ ആലപിക്കുന്നു. ഗായകൻ ഗാനം നിർത്തി മുരളി താഴെ വെച്ചാൽ അത് കേവലം ഒരു ഓടത്തണ്ടുമാത്രം. ഗായകന്റെ കയ്യിലിരിക്കുമ്പോൾ അതു മനോമോഹനശബ്ദമുണ്ടാക്കാൻ കാരണമാകുന്നു. ഗായകന്റെ കയ്യിലിരക്കുമ്പോഴെ അതിന് വിശിഷ്ടമായ അസ്തിത്വമുള്ളു. അപ്പോഴേ ലോകം അതിനെ അറിയുന്നുള്ളു, കാണുന്നുള്ളു. അഭിനന്ദിക്കുന്നുമുള്ളു. എന്നാൽ മുരളിക്കറിയാം, ഈ പ്രശംസ തനിക്കുള്ളതല്ലെന്ന്. തന്റെ രക്ഷകനായ ആ വിശ്വകലാകാരനുള്ളതാണെന്ന്. അതറിയുന്നതാണ് മുരളിയുടെ ധന്യത.

ഭൗതികവും ആദ്ധ്യാത്മികവുമായ എല്ലാ ശാസ്ത്രമണ്ഡലങ്ങളിലും താൻ നേടിയ അവഗാഹം അവയിലൊക്കെ അവയിലൂടെയൊക്കെ പ്രകാശിക്കുന്ന അഖണ്ഡചൈതന്യശക്തിയെ ആവാഹിച്ച് നാമത്തിൽ പ്രതിഷ്ഠിച്ച് ലോകാനുഗ്രഹത്തിന്നായി അവതരിപ്പിക്കാൻ കഴിഞ്ഞു എന്നത് ഒരു നിസ്സാരകാര്യമല്ല. കാരണം ലോകാനുഗ്രഹതല്പരതയ

ല്ലാതെ മറ്റൊന്നും ഇതിന്നു പിന്നിലില്ല എന്ന നിഷ്കളങ്കസങ്കല്പത്തിന്റെ പിൻബലമുണ്ടതിന്. ബ്രഹ്മം എവിടംവരെയുണ്ടോ അവിടെ വരെ വാക്കും ഉണ്ട്. വാക്ക് എത്രത്തോളമുണ്ടോ, അത്രത്തോളം ഈശ്വരമഹിമയുമുണ്ട് എന്ന് ഈ ആർഷകവി നമുക്ക് കാണിച്ചു തരികയാണ്.

“സ്തുതിർവാക്യബദ്ധാ പദാത്മൈവ വാക്യം
പദം ത്വക്ഷരാത്മാƒക്ഷരം ത്വം മഹേശി!
ധ്രുവം ത്വാം ത്വമേവാക്ഷരൈ സ്ത്വന്മയൈസ്തോ-
ഷ്യസി ത്വന്മയീ വാക് പ്രവൃത്തിർയതഃ സ്യാൽ”

(പ്രപഞ്ചസാരം) എന്ന് കവികുലകൂടസ്ഥനായ ആചാര്യസ്വാമികൾ പറഞ്ഞത് എത്ര ശരിയാണെന്ന് ഇതിൽ നിന്ന് വ്യക്തമാവുന്നു.

# ഭാഗ്യസൂക്തം

ഋഗ്വേദത്തിലെ പ്രസിദ്ധമായ മന്ത്രഭാഗമാണ് ഭാഗ്യസൂക്തം. നിർഭാഗ്യംകൊണ്ട് വലയുന്നവർ ഭാഗ്യം സിദ്ധിക്കുവാൻ വേണ്ടി ഈ മന്ത്രം ദേവസന്നിധിയിൽ ജപം, പുഷ്പാഞ്ജലി എന്നീ രൂപത്തിൽ പ്രയോഗിച്ച് വരാറുണ്ട്. എന്നാൽ ഈ പ്രയോഗിക്കുന്ന മന്ത്രത്തിന്റെ അർത്ഥത്തെക്കുറിച്ച് അധികം ആരും ചിന്തിച്ച് കാണുന്നില്ല. ഭാഗ്യം കിട്ടുവാൻ, അല്ലെങ്കിൽ നിർഭാഗ്യം നശിക്കുവാൻ വേണ്ടി ഭാഗ്യസൂക്തം പ്രയോഗിക്കാം എന്നേടത്തോളമെ പലരും ധരിച്ചു വെച്ചിട്ടുള്ളു.

ഈ മന്ത്രഭാഗം നാമെല്ലാം ജീവിതത്തിൽ അനുഷ്ഠിച്ചു കാണിച്ചു കൊടുക്കേണ്ടതായ ഒരു ജീവിതചര്യയെയാണ് വെളിപ്പെടുത്തുന്നത്. അതനുസരിച്ച് ജീവിതം രൂപപ്പെടുത്തിയാൽ നിർഭാഗ്യം പോകും. ഭാഗ്യം കരഗതമായിത്തീരും. എന്താണ് ഈ മന്ത്രഭാഗത്തിന്റെ അർത്ഥം എന്ന് നമുക്കൊന്ന് ചിന്തിക്കാം.

**മന്ത്രം -1**

പ്രാതരഗ്നിം പ്രാതരിന്ദ്രം ഹവാമഹേ
പ്രാതർമിത്രാവരുണാ പ്രാതരശ്വിനാ
പ്രാതർഭാഗം പൂഷണം ബ്രഹ്മണസ്പതിം
പ്രാതസ്സോമ മുത രുദ്രം ഹുവേമ.

ആദ്യമായി അഗ്നിദേവനെ ആഹ്വാനം ചെയ്യുന്നു എന്നാണ് പറയുന്നത്. അഗ്നിദേവൻ ഇച്ഛാശക്തിയുടെ പ്രതീകമാണ്. ആ അഗ്നിദേവനെ

നമ്മുടെ ജീവിതത്തിൽ എപ്പോഴാണ് ആദ്യമായി വിളിച്ചുവരുത്തേണ്ടത്? നിസ്സംശയമായി നമുക്ക് പറയാം. ജീവിതത്തിന്റെ ശൈശവാവസ്ഥയിൽ തന്നെ. കുട്ടിക്കാലത്തുതന്നെ ഇച്ഛാശക്തി പ്രബലമായിട്ടുള്ള ഒരാൾക്ക് ഏതു കാര്യവും അധികം ക്ലേശം കൂടാതെ നേടുവാൻകഴിയും. അഥവാ അൽപ്പം ക്ലേശമുണ്ടെങ്കിൽ തന്നെ, അത് മഹത്തായ ഇച്ഛാശക്തിയിൽ ക്ലേശമല്ലാതായിത്തീരും. ക്ലേശത്തെ ക്ലേശമായി തോന്നിക്കുന്നതും അല്ലാതാക്കുന്നതും നമ്മുടെ മനോഭാവമാണല്ലോ. അപ്പോൾ ഒരുവന്റെ ബാല്യകാലത്തിൽ തന്നെ ഇച്ഛാശക്തിയുടെ അനുഗ്രഹം നേടുവാൻ കഴിഞ്ഞാൽ, അത് ജീവിതവിജയത്തിന്ന് സഹായകമാകും.

ഇച്ഛാശക്തിയെ ആഹ്വാനം ചെയ്തതിനുശേഷം മന്ത്രത്തിൽ ഇന്ദ്ര നെയാണ് ആഹ്വാനം ചെയ്യുന്നത്. ഇന്ദ്രൻ മനസ്സിന്റെ പ്രതീകമാണ്. മനസ്സ് പ്രസാദിച്ചാൽ അഥവാ പ്രസന്നമായാൽ ജീവിതത്തിൽ ഒട്ടേറെ പ്രശ്നങ്ങൾക്ക് പരിഹാരം കണ്ടതായി കരുതാം. മനസ്സിന്റെ വിഷ മങ്ങളാണ് ജീവിതത്തിൽ പരാജയത്തിന്ന് ഏറെക്കുറെ കാരണമായി രിക്കുന്നത്. ഈ മനസ്സിനെയും കുട്ടിക്കാലത്തു തന്നെ അനുകൂലമാക്കി മാറ്റി എടുക്കണം. മനസ്സിന്റെ പ്രസാദം സമ്പാദിക്കണം എന്നർത്ഥം.

ഈ മനസ്സ് പ്രസന്നവും അനുകൂലവുമായിക്കഴിഞ്ഞാൽ പിന്നെ പ്രസാദിപ്പിക്കേണ്ടത് ദ്വന്ദ്വങ്ങളുടെ അധിപതികളായ മിത്രാവരുണന്മാ രെയാണ്. ജീവിതത്തിൽ നമുക്ക് നേരിടേണ്ടി വരുന്ന ഒട്ടേറെ ദ്വന്ദ്വശ ക്തികൾ ഉണ്ട്. സുഖദുഃഖങ്ങൾ, രാഗദ്വേഷങ്ങൾ, ലാഭാലാഭങ്ങൾ മുത ലായവ. ഒന്നിനൊന്ന് വ്യത്യസ്തങ്ങളായ രണ്ടു ശക്തികളോ പരിതഃ സ്ഥിതികളോ ആണ് ഇവയ്ക്ക് ആധാരം. മിത്രാവരുണന്മാർ അഹോ രാത്രങ്ങളുടെ അധിപതിമാരാണ് എന്നാണ് സാധാരണ പറഞ്ഞുവരാ റുള്ളത്. ജീവിതത്തിൽ സുഖം ഉണ്ടെങ്കിൽ തീർച്ചയായും ദുഃഖവുമു ണ്ട്. തിന്മയുണ്ടെങ്കിൽ നന്മയും ഉണ്ടായേ തീരു. കാരണം ഇവയെല്ലാം ദ്വന്ദ്വങ്ങളാണ്. ഈ ദ്വന്ദ്വങ്ങളെ സ്വാധീനിച്ചു കഴിഞ്ഞാൽ സുഖത്തിൽ മോദമോ ദുഃഖത്തിൽ സാദമോ ഉണ്ടാവുകയില്ല. അതായത് ഏത് പരി തസ്ഥിതിയിലും സമചിത്തത പാലിക്കുവാൻ കഴിയും എന്നർത്ഥം.

മനസ്സിന്റെ ഈ സമചിത്തതയ്ക്കു വേണ്ടിയുള്ള അഭ്യാസവും ജീവി തത്തിലെ ശൈശവാവസ്ഥയിൽ തന്നെ പരിശീലിച്ച് ഉറപ്പിക്കണം. തന്റെ ഇഷ്ടം എങ്ങിനെയും സാധിക്കാം എന്ന ബോധം ഒരു കുട്ടിക്ക് മന സ്സിൽ ഉറച്ചു കഴിഞ്ഞാൽ അത് ഈ ദ്വന്ദ്വങ്ങളെ അതിവർത്തിക്കുന്ന തിന് തടസ്സമായിത്തീരും. എല്ലാം നേടുവാനും എല്ലാ ആഗ്രഹങ്ങളും പൂർത്തീകരിക്കപ്പെടുവാനും ആരാലും സാദ്ധ്യമല്ല. ഇത് ഒരു ജീവിതസത്യമാണ്. ഉദിച്ചുയരുന്ന സൂര്യൻ മദ്ധ്യാഹ്നം വരെ ആകാശ

ത്തിൽ ഉയർന്നുയർന്നു പോകുന്നു. അതിന് ശേഷം പശ്ചിമചക്രവാളത്തിലേയ്ക്ക് താണുതാണു പോകുന്നു. ഇത് നമ്മെയെല്ലാം പഠിപ്പിക്കുകയാണ്, ഉയർച്ചയുണ്ടെങ്കിൽ താഴ്ചയും ഉണ്ടെന്ന്. ഇത് ഒരു ജീവിത സത്യമാണ്. ഇത് ശരിയായി ഉൾക്കൊണ്ടാൽ ജീവിതത്തിലെ ഒട്ടേറെ പ്രശ്നങ്ങൾ നാമാവശേഷമായിത്തീരും. കുട്ടിക്കാലത്ത് തന്നെ ഇത് പരിശീലിച്ച് ഉറപ്പിക്കണം.

സുഖദുഃഖദ്വന്ദ്വത്തെ ചാഞ്ചല്യം കൂടാതെ നേരിടാൻ കഴിഞ്ഞാൽ ശാരീരികമായ പല രോഗങ്ങളേയും ഒഴിവാക്കാൻ കഴിയും. അതായത് ശരീരം ഉത്കൃഷ്ടമായ ഒരു യോഗസാധനയ്ക്ക് അനുയോജ്യമായിത്തീരും. ശരീരത്തിന്റെ ഈ അനുയോജ്യതയെ ഉളവാക്കുന്ന ശക്തിവിശേഷങ്ങളെയാണ് അശ്വിനീദേവകളായി പറയുന്നത്. ഈ അശ്വിനീദേവകളുടെ വരപ്രസാദത്താൽ പണ്ട് അന്ധനും വൃദ്ധനുമായിരുന്ന ച്യവനമഹർഷി യുവാവും ആരോഗദൃഢഗാത്രനും ആയി എന്ന് പുരാണകഥ പറയുന്നു. ഈശ്വരപ്രാപ്തിക്ക് ഉപകരണമായ ശരീരത്തെ വേണ്ടവിധത്തിൽ സംരക്ഷിച്ച് അതിനെ പ്രയോജനപ്രദമാക്കിത്തീർക്കുന്നത് ഈ അശ്വിനീദേവകളുടെ അനുഗ്രഹത്താലാണ്. ഇതും ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ നേടേണ്ടതായ ഗുണവിശേഷമാണ്.

ഇത്രയും അനുഗ്രഹങ്ങൾ കുട്ടിക്കാലത്തുതന്നെ നേടുവാൻ കഴിഞ്ഞാൽ അയാൾ ഭാഗ്യദേവതയുടെ അനുഗ്രഹത്തിന്ന് പാത്രമായിക്കഴിഞ്ഞു. പിന്നെ അയാൾക്ക് പതനമില്ല. കൂടുതൽ കൂടുതൽ ലക്ഷ്യത്തിലേയ്ക്ക് അടുക്കുകയാണ്. അതിനുവേണ്ടതായ പോഷണശക്തികൾ നമ്മുടെ ചുറ്റിലും നിന്ന് നമുക്ക് ഗ്രഹിക്കാനുള്ള കഴിവ് സിദ്ധിക്കുന്നു. പോഷണശക്തികളുടെ അധിഷ്ഠാനദേവത പൂഷാവാണ്. ആ പൂഷാവിന്റെ ആനുകൂല്യമാണ് ജീവിതത്തിൽ ഏതു പരിതസ്ഥിതികളിലും പിൻതിരിയാതെ മുന്നോട്ട് പോകുവാൻ സഹായിക്കുന്നത്.

ഈ അനുഗ്രഹലാഭത്തിന് ശേഷം ആന്തരമായ ഒരു പ്രത്യേകമണ്ഡലത്തിലേയ്ക്ക് സാധകൻ പ്രവേശിക്കുകയായി. അവിടെയും അനുഗ്രഹം ചൊരിയേണ്ടതായ ഒരു ദേവൻ ഉണ്ട്. അതാണ് ബ്രഹ്മണസ്പതി. അറിവിന്റെ അഥവാ വേദത്തിന്റെ അധിപതിയാണ് ഈ ദേവൻ.

ജീവിതത്തിൽ ഓരോ ഘട്ടത്തിലും തടസ്ഥം കൂടാതെ മുന്നോട്ടുനയിക്കുന്നതിന് വേണ്ടതായ കഴിവുകൾ പലതാണ്. ഈ അറിവുകളൊക്കെ മഹത്തായ ഒരു അറിവിന്റെ വ്യത്യസ്തരൂപങ്ങളാണ്. മനുഷ്യജീവിതത്തിന്റെ ലക്ഷ്യം മുന്നിൽ കണ്ടുകൊണ്ട് അതിലേയ്ക്ക് നീങ്ങുമ്പോൾ നേരിടേണ്ടിവരുന്ന തടസ്ഥങ്ങളെ മറികടക്കുവാൻ വേണ്ടതായ അറിവാണ് ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത്. അതാത് സമയത്ത് ഈ അറിവ് കിട്ടി

ക്കൊണ്ടിരുന്നാലേ പുരോഗതി നിർവിഘ്നമായി നടക്കുകയുള്ളു. ബ്രഹ്മണസ്പതിയെന്ന അറിവിന്റെ അധിപതിയായ ദേവനെ ജീവിതത്തിന്റെ പ്രാരംഭഘട്ടത്തിൽ തന്നെ പ്രസാദിപ്പിച്ച് അനുഗ്രഹലാഭം സമ്പാദിക്കണം. മൂന്ന് വയസ്സിൽ വിദ്യാരംഭം എന്ന് പ്രതീകാത്മകമായ ചടങ്ങിലൂടെ നമ്മെയെല്ലാം നമ്മുടെ കാരണവന്മാർ അറിവിന്റെ ദേവതയുടെ സമീപത്തേയ്ക്ക് ആനയിക്കുകയാണ്. ഈ ദേവതയുടെ അനുഗ്രഹം എല്ലാ ഘട്ടത്തിലും ഒഴിച്ചുകൂടാത്തതാണ്.

അത് കിട്ടിക്കഴിഞ്ഞാൽ ലക്ഷ്യം മുൻനിർത്തിയുള്ള മുന്നേറ്റത്തിന്റെ തീവ്രത കൂടും. അങ്ങിനെ ജീവിതത്തിന്റെ ആന്തരഗതിയുടെ ഒരു ഘട്ടത്തിൽ ആനന്ദസ്വരൂപനായ സോമദേവന്റെ അനുഗ്രഹം ലഭിക്കുവാൻ തുടങ്ങും. ബ്രഹ്മണസ്പതിയുടെ അനുഗ്രഹത്തോട് ബന്ധപ്പെട്ട് തന്നെയാണ് സോമദേവന്റെ അനുഗ്രഹവും പ്രകാശിക്കുക. സോമദേവന്റെ അനുഗഹം ഏവർക്കും ശൈശവാവസ്ഥയിൽത്തന്നെ നമ്മുടെ പൂർവ്വികർ ആവഹിക്കുന്നുണ്ട്. ജനിച്ച് 90 നാഴികകഴിയും മുൻപ് ചെയ്യേണ്ടതായ ജാതകർമ്മം എന്ന ക്രിയ ഇതിനെയാണ് സൂചിപ്പിക്കുന്നത്. അതിലൂടെ സോമദേവനെ പ്രസാദിപ്പിച്ച് പിൽകാലജീവിതത്തിലേയ്ക്ക് മുഴവൻ വേണ്ടതായ അനുഗ്രഹവിശേഷങ്ങളെ സമ്പാദിക്കുകയാണ് നാം ചെയ്യുന്നത്.

കർമ്മബഹുലവും സങ്കീർണ്ണവുമായ മനുഷ്യജീവിതത്തിൽ ഒരു അന്തർവാഹിനിയെന്നോണം ഈ ആനന്ദപ്രവാഹം അഥവാ സോമദേവന്റെ അനുഗ്രഹവിശേഷം നിരന്തരം പ്രവഹിച്ചു കൊണ്ടിരിക്കുന്നുണ്ട്. അതാണ് ആർഷസമ്പ്രദായത്തിൽ Depression, Tension എന്നിങ്ങനെയുള്ള മാനസികദൗർബ്ബല്യങ്ങൾക്കൊന്നും വലിയ സ്ഥാനം കൊടുത്തു കാണാത്തത്. ജീവിതത്തിന്റെ ഊക്കും ഉശിരും നശിപ്പിക്കുന്ന ഇത്തിക്കണ്ണികളാണ് ഇപ്പറഞ്ഞ ദൗർബല്യങ്ങൾ. അടിയിലൂടെ ഒഴുകുന്ന ആനന്ദപ്രവാഹത്തെ ഇടക്കെങ്കിലും ഒന്ന് ആസ്വദിക്കാൻ കഴിഞ്ഞാൽ ഈ ദൗർബല്യങ്ങൾക്കൊന്നും നമ്മുടെ ജീവിതത്തിൽ ഒരു കുഴപ്പവും ചെയ്യുവാൻ വയ്യാതാകും. ഇത് ജീവിതവിജയത്തിന് വളരെ ആവശ്യമായ ഒരു കാര്യമാണല്ലോ. വൈദികഋഷി ഈ സൂക്തത്തിലൂടെ നമ്മെ ഓർമ്മിപ്പിക്കുന്നത്, അഗ്നി, ഇന്ദ്രൻ തുടങ്ങിയ എല്ലാ ദേവന്മാരുടേയും അനുഗ്രഹവരം നന്നെ ചെറുപ്പത്തിൽ തന്നെ സമ്പാദിക്കണമെന്നാണ്. ജീവിതത്തിന്റെ പ്രാതഃകാലമാണല്ലോ ചെറുപ്പകാലം. പ്രാതഃകാലത്ത് നമുക്ക് സാധാരണ തോന്നുന്ന ഉത്സാഹവും ഉണർവും മറ്റുസമയങ്ങളിലും നിലനിർത്താൻ കഴിയാറില്ല. കാരണം പ്രവർത്തനങ്ങളുടെയും ചിന്തകളുടെയും തള്ളിക്കയറ്റം നമ്മുടെ ശരീരമനസ്സുകളെ

തളർത്തുന്നതു തന്നെ. ആ വിധത്തിൽ പ്രവൃത്തികളോ ചിന്തകളോ തള്ളിക്കയറാതെ നോക്കുന്നത് അതാത് സമയത്തിന് വേണ്ടതായ പ്രവൃത്തിയും അതിനോടനുബന്ധിച്ചുള്ള ചിന്തകളും മാത്രമാണ്. ഈ അവസ്ഥയിൽ നമ്മുടെ ജീവിതത്തിൽ ഉന്മേഷക്കുറവിനും അലസ തയ്ക്കും സ്ഥാനമില്ലതാനും. ഈ മന്ത്രത്തിന്റെ ആദിയിൽ പ്രതിപാ ദിച്ച എല്ലാ ദേവന്മാരും ജീവിതത്തിന്റെ ഓരോ പ്രതിസന്ധിഘട്ടങ്ങ ളിലും നമുക്ക് താങ്ങായി ഭാഗ്യാഭിവൃദ്ധി വരുത്തട്ടെ.

## "മോക്ഷദ്വാര കവാടപാടനകരീ"

എല്ലാം ഈശ്വരനായി കാണുന്ന ആ ഉൽകൃഷ്ട വീക്ഷണത്തിൽ നിന്ന് മുക്തിപദത്തിലേയ്ക്ക് അധികം ദൂരമില്ല. ആദ്യം വിവിധ രൂപത്തിലുള്ള ദേവവിശേഷങ്ങളെ സ്തുതിച്ചും ഭജിച്ചും പ്രീണിപ്പിച്ചും കഴിഞ്ഞ ഭക്തൻ ഇനിയങ്ങോട്ടുള്ള മാർഗ്ഗത്തിൽ വൈവിധ്യങ്ങളേയും വൈചിത്ര്യങ്ങളേയും ഒഴിവാക്കുകയാണ്. ഏകതത്വാഭ്യാസത്തിലേ യ്ക്ക് ബലാൽക്കാരമായി സാധകൻ നയിക്കപ്പെടുകയാണ്. വിവിധദേവീദേവന്മാരുടെ സ്തോത്രനാമകീർത്തനാദികൾ ചെയ്തി രുന്ന സ്ഥാനത്ത് ഇപ്പോൾ ഓംകാരധ്വനി മാത്രമായിത്തീർന്നു. നിർവ്വി ശേഷതത്ത്വത്തെ ഓർമ്മിച്ചും ഓംകാരത്തെ അനുസരിച്ചും മുന്നോട്ടു പോകുന്ന സാധകന് ഇവിടുന്നങ്ങോട്ടുള്ള ഗതി ഏകതാനമാണ്. അതിനെയാണ് ജ്ഞാനമാർഗ്ഗം എന്നു പറയുന്നത്. കർമ്മഭക്തിമാർഗ്ഗ ങ്ങളിലൂടെ ചിത്തശുദ്ധി സമ്പാദിച്ച ഒരാൾക്കേ ഈ ജ്ഞാനമാർഗ്ഗത്തിൽ സുഗമമായി മുന്നേറാൻ കഴിയുകയുള്ളു. ജ്ഞാനത്തിന്റെ അധിഷ്ഠാന ദേവതയാണ് സരസ്വതി. 'സര' എന്ന ശബ്ദം ജ്ഞാനത്തെ സൂചിപ്പി യ്ക്കുന്നു. ജ്ഞാനസ്വരൂപിണി എന്നാണ് സരസ്വതീശബ്ദത്തിന്റെ നിരുക്തമനുസരിച്ചുള്ള അർത്ഥം. ജ്ഞാനരൂപിണിയായ സരസ്വതി ആത്മബലത്തെ പ്രദാനം ചെയ്യുന്നവളാണ്. ജ്ഞാനമാർഗ്ഗത്തിലൂടെ മുന്നേറാൻ ആത്മബലം അനിവാര്യമാണ് അതുകൊണ്ടാണ് കഠോപ നിഷത്ത് "നായമാത്മാ ബലഹീനേനലഭ്യഃ" എന്ന് ഉറപ്പിച്ച് പ്രസ്താ വിച്ചത്. ബലഹീനന്മാരാൽ ലഭിയ്ക്കപ്പെടുന്നതല്ല ആത്മാവ് എന്ന് മന്ത്രാർത്ഥം. 'യഃ ആത്മദാബലദായസ്യവിശ്വേ' എന്ന് മറ്റൊരിടത്തും ഇതേ തത്വം വേദം പറയുന്നുണ്ട്. സർവ്വേശ്വരൻ ആദ്യം ആത്മബലത്തെ കൊടുക്കുന്നു. പിന്നെ തന്നെത്തന്നെ കൊടുക്കുന്നു എന്നാണ് ഈ വേദമന്ത്രത്തിന്റെ അർത്ഥം. ഇതുകൊണ്ടെല്ലാം വന്നു കൂടുന്നത്

ജ്ഞാന-മാർഗ്ഗത്തിൽ ആത്മബലം അനിവാര്യമെന്നത്രെ. ആത്മസ്വരൂപിണിയായ സരസ്വതി തന്നിലേയ്ക്ക് മുന്നേറിക്കൊണ്ടിരിയ്ക്കുന്ന സാധകനെ ആദരപൂർവ്വം സ്വീകരിക്കാൻ ഒരുങ്ങുകയാണ്. സാധകന് ലക്ഷ്യപ്രാപ്തിയ്ക്കുള്ള വ്യഗ്രത എത്രമാത്രമുണ്ടോ അതിലേറെയുണ്ട് ജ്ഞാനസ്വരൂപിണിയ്ക്ക് സാധകനെ സമീപിക്കുവാനുള്ള വ്യഗ്രത. തന്നിലേയ്ക്ക് ഒരടി മുന്നോട്ടുവെയ്ക്കുന്ന സാധകന്റെ സമീപത്തേയ്ക്ക് ഈശ്വരൻ പത്തടി മുമ്പോട്ട് ഗമിച്ച് അനുഗ്രഹിയ്ക്കും എന്ന് സാധാരണ പറയാറുണ്ടല്ലൊ. ഇങ്ങിനെയൊക്കെയാണെങ്കിലും കർമ്മഭക്തിമാർഗ്ഗങ്ങളോളം ഈ മാർഗ്ഗം സുഗമവും സുഖതരവും ആണെന്ന് പറയുകവയ്യ. അല്ലെങ്കിൽ സുഖദുഃഖങ്ങൾക്ക് അപ്പുറത്ത് പോകലാണല്ലൊ ജ്ഞാനത്തിന്റെ ലക്ഷ്യം. അപ്പോൾ പിന്നെ ദുഃഖത്തിനെപ്പറ്റി പരാതിപ്പെടുന്നതിൽ അർത്ഥമില്ല. ഈ അവസ്ഥകളൊക്കെ പഠിച്ചറിയേണ്ടതല്ല, അനുഭവിച്ചറിയേണ്ടതാണ്. ഏതായാലും തന്റെ ആവാസസ്ഥാനത്തിന്റെ ഗോപുരദ്വാരം ദേവി അഥവാ ജ്ഞാനസ്വരൂപിണി ആ സാധകനുവേണ്ടി തുറന്നിടുന്നു. ആത്യന്തികമായ ലക്ഷ്യത്തിന്റെ തൊട്ടുമുമ്പുള്ള അവസ്ഥയിൽ ഈശ്വരനെ ശക്തിമയിയായും മാതൃരൂപത്തിലുംആണ് മിക്ക സാധകന്മാരും കണ്ടിട്ടുള്ളത്. തുക്കാറാമിന്റെ ഒരഭംഗത്തിൽ അദ്ദേഹം പുണ്ഡരീപുരത്തെ വിഠോഭാദേവനെ “വിഠോമയി” എന്ന് സംബോധന ചെയ്തിട്ടുണ്ട്. അതായത് വിഠോഭനെന്ന ഈശ്വരൻ ഈശ്വരിയായി അദ്ദേഹത്തിന് പ്രകാശിച്ചു എന്നർത്ഥം. ആചാര്യസ്വാമികൾ അദ്ദേഹത്തിന്റെ പ്രബോധസുധാകരത്തിൽ ശ്രീകൃഷ്ണഭഗവാനെ കൃഷ്ണാംബാ എന്ന് സംബോധന ചെയ്തിട്ടുണ്ട്. പണ്ഡിതനും ഭക്തനുമായ മേൽപുത്തൂർ നാരായണഭട്ടതിരിപ്പാട് മുക്തിസിദ്ധിയ്ക്കുവാൻ വേണ്ടി ഭഗവദ്പ്രേരണ അനുസരിച്ച് ഗുരുവായൂരിൽ നിന്ന് മുക്തിസ്ഥലമായ മൂക്കുതലയ്ക്കുപോയി എന്ന ഐതിഹ്യം പ്രസിദ്ധമാണല്ലോ. ഇതെല്ലാം മേൽപറഞ്ഞ സംഗതിയ്ക്ക് സാധൂകരണങ്ങളാണ്. എന്തുകൊണ്ടാണ് മുക്തിക്ക് തൊട്ടുമുമ്പ് ഈശ്വരനെ ഈശ്വരിയായി അല്ലെങ്കിൽ മാതാവായി കാണാൻ കാരണം എന്നുള്ളത് നമുക്ക് ചിന്തിക്കാം. ഇന്നത്തെ സ്ഥിതിയിൽ അതാത് മനോബുദ്ധിയിന്ദ്രിയങ്ങൾക്കും അന്തഃകരണോപാധികൾക്കും അപ്പുറത്താണ് പരമസത്യം വിരാജിയ്ക്കുന്നത്. ഒരു പരിധിവരെ ഓരോ ഉപാധികളെ അവലംബിച്ചുകൊണ്ട് മുന്നോട്ടുപോയ സാധകൻ ഉപാധിരഹിതമായ നിരാലംബമായ മണ്ഡലത്തെകണ്ട് അന്തംവിട്ട് നിൽക്കുന്നു. അവിടെ നിന്നങ്ങോട്ടു തനിക്ക് പ്രാപിക്കാനുള്ള ലക്ഷ്യം ആലംബഹീനമായ ഒരു സ്ഥിതിയിലാണ്. ധീരന്മാർക്കേ മുക്തിപദം ലഭിയ്ക്കൂ എന്ന് വേദം പറയുന്നുണ്ട്. ആ

ധൈര്യം ഇവിടെനിന്ന് അങ്ങോട്ടു ചാടുവാനുള്ള ധീരതയെയാണ് കാണിയ്ക്കുന്നത്. ഗൌഡപാദാചാര്യർ, അദ്ദേഹത്തിന്റെ കൃതിയായ മാണ്ഡൂക്യകാരികയിൽ ഈ അവസ്ഥയെ അഭയപദമായിട്ടാണ് ഓർമ്മിച്ചിരിയ്ക്കുന്നത്. അഭയമായ ഈ അവസ്ഥയിലും ഭയമുണ്ടെന്ന് പാവം സാധകൻ തെറ്റിദ്ധരിയ്ക്കുന്നു എന്ന് അദ്ദേഹം ഖേദിയ്ക്കുന്നു. 'യോഗിനോ വിഭ്യഹ്യസ്മാൽ അഭയേഭയദർശിനം' എന്ന് ഗൗഡപാദവചനം. അത്യന്തംപവിത്രവും അഭയവുമായ ആ സ്ഥിതിയെ മാതാവിന്റെ മടിത്തട്ടുപോലെ സുരക്ഷിതസ്ഥാനമായിട്ടാണ് സാധകൻ കാണുന്നത്. അതുകൊണ്ട് സ്വാഭാവികമായിത്തന്നെ അമ്മേ എന്ന് സംബോധന ചെയ്തുപോകുകയാണ്. ഈശ്വരനിൽ സ്ത്രീപുരുഷ വ്യത്യാസമോ മാതൃപിതൃഭാവങ്ങളൊന്നും ഇല്ല. എന്നാൽ മാതൃഭാവം അവലംബിയ്ക്കുന്ന സാധകൻ തികച്ചും ഒരു ശിശുവിന്റെ ഭാവത്തിൽ വർത്തിയ്ക്കണം എന്നാണ് അനുശാസനം. കൊച്ചുകുട്ടി അമ്മയുടെ മടിത്തട്ടിൽ സ്തന്യപാനം ചെയ്തു അമ്മയുടെ മുഖത്തേയ്ക്കു നോക്കി ചിരിച്ചു കൊണ്ടു കിടക്കുന്ന അവസ്ഥ ഒന്ന് ഭാവന ചെയ്തു നോക്കു. എത്രമാത്രം അഭികാമ്യമായ ഒരവസ്ഥയാണത്. തന്റെ സുരക്ഷയെ കുറിച്ചൊ അന്നപാനാദികളെ കുറിച്ചൊ കൊച്ചുകുട്ടിയ്ക്ക് യാതൊരു ചിന്തയുമില്ല. എനിയ്ക്കു വേണ്ടത് വേണ്ട സമയത്ത് അമ്മതരും. ഏതു കടുത്ത ആപത്തിൽ നിന്നും അമ്മ എന്നെ രക്ഷിയ്ക്കും എന്ന് കുട്ടിയുടെ അബോധമനസ്സിൽ ദൃഢമായ വിശ്വാസമുണ്ട്. അതേ വിശ്വാസം അതേ ഭാവന ഒരു സാധകനും ഒഴിച്ചുകൂടാത്തതാണ്. സാധകനെന്നല്ല സിദ്ധനും ഇത് അനിവാര്യമാണ്. ഈ അവസ്ഥയെ ഉറപ്പിച്ച് നിർത്താൻ കഴിഞ്ഞാലെ നൂറുശതമാനവും ഈശ്വരബോധനിമഗ്നമായി വർത്തിയ്ക്കാൻ കഴിയൂ. ഈ അവസ്ഥ സമ്പാദിച്ചാൽ അത് തനിയ്ക്കു മാത്രമല്ല ലോകത്തിനും കൂടി ഒരു മഹത്തായ അനുഗ്രഹമാണ്. സത്യത്തെ നേരിട്ട് അറിഞ്ഞ് പ്രഖ്യാപിക്കാനും സത്യാനുഭൂതിയുടെ അനുഭവദശകളെ സ്വാനുഭവത്തിൽ പ്രകാശിപ്പിയ്ക്കുവാനും കഴിയുന്ന ഒരു മഹാത്മാവ് ലോകത്തിന് വലിയൊരു സേവനമാണ് ചെയ്യുന്നത്. ഈ ലോകസേവനം ഏതുരൂപത്തിലും ഉള്ളതാണ്. ഒന്നാമതായി മനോബുദ്ധീന്ദ്രിയങ്ങൾക്കും അപ്പുറത്ത് ഇന്ദ്രിയാനുഭൂതി മുഖേനയല്ലാതെ നിരന്തരം ലഭിച്ചുകൊണ്ടിരിയ്ക്കുന്ന ഒരു മഹത്തായ ആനന്ദാനുഭവത്തെ അനുഭവിയ്ക്കാൻ കഴിയുമെന്നും അങ്ങിനെയൊരു ഉൽകൃഷ്ടാവസ്ഥയുണ്ടെന്നും ഈ മഹാത്മാവ് ലോകത്തിനെ ബോധ്യപ്പെടുത്തുന്നു. പിന്നെ ഇന്ന് സാധാരണ ആളുകളെ ബാധിയ്ക്കുന്നതായ ജീവിതപ്രശ്നങ്ങളൊന്നും ബാധിയ്ക്കാതെയും എന്നാൽ അതിനെ നിവാരണം ചെയ്യാനുള്ള തയ്യാറെടുപ്പുകൾ ഇല്ലാതെയും ഒരാൾക്ക്

കഴിഞ്ഞു കൂടാൻ സാധിയ്ക്കും എന്നതിനും ഈ മഹാത്മാവ് ഒരു ഉദാഹരണമാണ്. ക്ലേശപരമ്പരയിൽപ്പെട്ടുഴലുന്ന ജനങ്ങളെ കേവലം ദർശനബോധങ്ങളെക്കൊണ്ട് ആനന്ദമഗ്നരാക്കാനും അതുവഴി ക്ലേശത്തെ ലഘൂകരിച്ച് അവരെ സഹായിയ്ക്കാനും ഈ മഹാത്മാവിന് സാധിയ്ക്കുന്നു. ഇതെല്ലാം സാധാരണക്കാർക്ക് അത്യന്തദുർലഭവും അത്യാവശ്യവുമായ കാര്യങ്ങളാണല്ലോ. ഉപനിഷത്ത് വ്യക്തമായി പറയുന്നുണ്ട്. 'തസ്മാദ് ആത്മജ്ഞം ഹ്യർചയേൽ ഭൂതികാമഃ' നേട്ടം കൊതിയ്ക്കുന്നവർ, ആത്മജ്ഞനെ ഉപാസിക്കട്ടെ എന്ന് മന്ത്രാർത്ഥം. ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ ഉപാസ്യ ഉപാസകഭേദത്തോടെ ആരംഭിച്ച സാധന അവസാനം ഉപാസ്യദേവതയിൽ ഉപാസകൻ വിലയിയ്ക്കുന്ന ഉൽകൃഷ്ടാവസ്ഥയിൽ സാധകനെ എത്തിയ്ക്കുന്നു. ഇതിനുവേണ്ടതായ അനുഷ്ഠാനരീതികളും സാധനാക്രമങ്ങളും വേദശാസ്ത്ര പുരാണങ്ങൾ വ്യക്തമായും നിസ്സംശയമായും വിവരിച്ചിട്ടുണ്ട്. ലക്ഷ്യവും മാർഗ്ഗവും വ്യക്തമാണ്. ഇനി അതിൽ പരിശ്രമിയ്ക്കുക മാത്രമേ വേണ്ടൂ. സുകരമായ ഈ അവസ്ഥയാണ് ഭാരതസംസ്കാരത്തിന്റെ; സനാതനധർമ്മത്തിന്റെ അടിസ്ഥാനശില. നാമെല്ലാം ഈ സംസ്കാരത്തിന്റെ അനന്തരാവകാശികളാണ് എന്ന് ദിവസത്തിൽ ഒരിക്കലെങ്കിലും ഓർക്കുന്നത് ഒരുപാട് വിഷമതകളിൽ നിന്നും നമ്മെ രക്ഷിയ്ക്കും. അതിന് നമുക്ക് പരിശ്രമിക്കാം.

## സജ്ജന മഹിമ

സത്തിനെ അനുഭവിച്ചറിഞ്ഞവരാണ് സജ്ജനങ്ങൾ. ഒരിക്കലും നാശമില്ലാത്ത ഉണ്മയെയാണ് സത്ത് എന്നുപറയുന്നത്. അത് വേദങ്ങളുടെ ഭാഷയിൽ പറഞ്ഞാൽ വിജ്ഞാനഘനമാണ്. വിജ്ഞാനം സ്വയം അനുഭവപ്പെടുന്നത് ആനന്ദമായ അവസ്ഥയിലാണ്. നിരന്തരം ആനന്ദാനുഭൂതിയിൽ മുഴുകി വിരാജിച്ച അനശ്വരാത്മാക്കളാണ് സജ്ജനങ്ങൾ. വേദം പറയുന്നത് അവർ അർദ്ധദേവന്മാരാണെന്നാണ് (ഋ. 4.42.9) അർദ്ധദേവന്മാരെന്നാൽ ഈശ്വരത്വത്തിനെ പൂർണ്ണമായി സാക്ഷാത്ക്കരിക്കാത്തവരെന്നല്ല അർത്ഥം. പ്രപഞ്ചത്തിന്റെ സാപേക്ഷ മണ്ഡലത്തിലും പ്രപഞ്ചാതീതമായ നിരപേക്ഷ മണ്ഡലത്തിലും യഥേഷ്ടം വിഹരിക്കാൻ കഴിവുള്ളവരാണവർ. നിത്യനിരപേക്ഷമായ ബ്രഹ്മാനുഭൂതിയിൽ ലയിക്കാനും അതിലെ അനുഭൂതിവിശേഷങ്ങളെ സാക്ഷേപമണ്ഡലത്തിലേയ്ക്ക് ഇറങ്ങിവന്ന് ആധികാരികമായി ഉൽഘോഷിക്കുവാനും അവർക്കേ കഴിയൂ. അക്കാരണത്താൽ തന്നെ

സജ്ജനങ്ങൾ ജനസമുദായത്തെ ആകർഷിച്ചു വശത്താക്കുന്നു. സജ്ജനങ്ങളുടെ അലോകസാമാന്യമായ ഗുണവിശേഷണങ്ങളെ വിവരിക്കുന്ന ഒരു ഋക്കു നമുക്കൊന്നു വിശകലനം ചെയ്തു നോക്കാം.

ഗ്രാവാണോ നസൂരയഃ സിന്ധുമാതര-
ആദർദ്ദിരാസോഅദ്രയോനവിശ്വഹാ
ശിശൂലാനക്രീളയഃസുമാതരോ
മഹഗ്രാമോനയാമന്നുതത്വിഷാ

ഭൃഗുകുലജാതനായ സൂര്യരശ്മിയെന്ന മഹാത്മാവാണ് ഈ മന്ത്രത്തെ ദർശിച്ചത്. (ഋ 10.78.6) ബോധരശ്മികളെ ഒരേലക്ഷ്യത്തിൽ കേന്ദ്രീകരിക്കാൻ കഴിവു സിദ്ധിച്ച ആളാണ് അദ്ദേഹം. അതുകൊണ്ടാണ് അദ്ദേഹത്തിന്നു സൂര്യരശ്മിയെന്ന പേരുവന്നത്. സജ്ജനങ്ങളുടെ മഹിമകളെ അറിയാനായി അദ്ദേഹം ബോധരശ്മികളെ ആ വിഷയത്തിൽ കേന്ദ്രീകരിച്ചപ്പോൾ അദ്ദേഹത്തിന് ലഭിച്ച ഉൾക്കാഴ്ചയാണ് ഈ മന്ത്രം വിശദീകരിയ്ക്കുന്നത്.

സജ്ജനങ്ങൾ മേഘങ്ങളെപ്പോലെയാണ് എന്നാണ് ഗ്രാവാണോന സൂരയ എന്നതിനർത്ഥം, ഗ്രാവണശബ്ദത്തിന് മേഘമെന്ന അർത്ഥമുണ്ട്. മേഘങ്ങൾ ഉണ്ടാകുന്നത് സൂര്യരശ്മിയാൽ തപിച്ച സമുദ്രജലത്തിലെ നീരാവിയിൽ നിന്നാണ്. അത് അന്തരീക്ഷത്തിൽ തങ്ങി നിൽക്കുമ്പോൾ മഴയായി താഴോട്ട് വീഴുന്നു. നല്ല മഴ നദികളെ ജലസമൃദ്ധമാക്കുന്നു. നദികൾ ഉത്ഭവിക്കുന്നതുതന്നെ വനാന്തർഭാഗത്തു പെയ്യുന്ന പെരുമഴമൂലമാണല്ലോ. അതിനാൽ നദികളുടെ അമ്മമാരുമാണ് മേഘങ്ങൾ. ഈ ആശയമാണ് സിന്ധുമാതരഃ എന്ന വിശേഷണത്തിലൂടെ സൂചിപ്പിച്ചിട്ടുള്ളത്. സാധാരണക്കാർക്ക് ഗ്രഹിക്കാനും അതനുസരിച്ച് അനുഷ്ഠിയ്ക്കാനും പ്രയാസമായ ആത്മതത്വരഹസ്യങ്ങളെ, ലളിതമായി എല്ലാവർക്കും മനസ്സിലാക്കാവുന്ന വിധത്തിൽ ആവിഷ്കരിക്കുകയാണല്ലോ സജ്ജനങ്ങൾ ചെയ്യുന്നത്. മനുഷ്യർക്കും മറ്റും ഉപയോഗിക്കാൻ കൊള്ളാത്ത സമുദ്രജലത്തെ നീരാവിയാക്കി ഉപ്പിന്റെ അംശം തീരെ നീക്കി അമൃതതുല്യമായി വർഷിക്കുന്ന മേഘങ്ങളും ഈ സജ്ജനങ്ങളുടെ പ്രവൃത്തി തന്നെയാണ് ചെയ്യുന്നത്. ഒരു മഹാത്മാവിന്റെ ജീവിതവും ഉപദേശങ്ങളും എണ്ണമറ്റ ജനങ്ങളെ ആകർഷിക്കുന്നു. ആ തത്വത്തിനെ അവലംബിച്ച് സാധന ചെയ്ത് ഒട്ടേറെ പേർ ലക്ഷ്യം പ്രാപിക്കുന്നു. അങ്ങിനെ കാലക്രമത്തിൽ അത് പ്രസ്ഥാനമായി മാറുന്നു. ഈ പ്രസ്ഥാനങ്ങൾ മുമ്പ് പറഞ്ഞ നദികളെപ്പോലെയാണ്. മേഘം ജലം വർഷിക്കാത്ത സമയത്തും നദിയിൽ തീരെ വെള്ളം ഇല്ലാതാവുന്നില്ല. വേനലിന്റെ ആധിക്യത്തിൽ ജലം കുറ

ഞ്ഞുവെന്ന് വരാമെങ്കിലും മറ്റു വിധത്തിൽ ദുരുപയോഗപ്പെടുത്താത്തോളം കാലം നദീജലം ഒട്ടേറെ പേർക്ക് ഉപയോഗിക്കാവുന്നതായി നിലനിൽക്കുന്നു. ഒരു നദികൊണ്ട് ഒരു രാജ്യത്തെ ജനങ്ങളുടെ മുഴുവൻ ആവശ്യങ്ങളും നിറവേറ്റാൻ കഴിയില്ല. ഇതറിഞ്ഞെന്നോണം, വലുതും ചെറുതുമായ അസംഖ്യം നദികൾ നാടിനെ ജലസമൃദ്ധമാക്കി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇതുപോലെ ഒരു മഹാത്മാവിൽ നിന്ന് രൂപം കൊണ്ട് ഒരു പ്രസ്ഥാനം കൊണ്ടുമാത്രം ജനങ്ങളുടെ ആത്മീയ തൃഷ്ണ ശമിപ്പിക്കാൻ കഴിയില്ല. എന്നറിഞ്ഞിട്ടെന്ന പോലെ ഒട്ടനവധി മഹാത്മാക്കളിൽ നിന്ന് ഒട്ടേറെ പ്രസ്ഥാനങ്ങളും രൂപം കൊണ്ടിട്ടുണ്ട്. ഇതിനെ ശരിയായി മനസ്സിലാക്കാത്ത ചിലരാണ് ഒരു മഹാത്മാവേയുള്ളു, ഒരു പ്രസ്ഥാനമേ നിലനിൽക്കാവൂ എന്ന് ശഠിക്കുന്നത്. ഇത് ശരിയല്ല എന്ന് ഉപമയിലൂടെ വേദം നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്.

സജ്ജനങ്ങൾ വജ്രായുധം പോലെ ഒട്ടാകെ കീറി മുറിക്കുന്നവരാണ്. എന്നാണ് രണ്ടാമത്തെ പാദമായ ''ആദർദിരാസോ അദ്രയോ നവിശ്വഹാ'' എന്നതിന്റെ അർത്ഥം. ഇന്ദ്രന്റെ ആയുധമാണ് വജ്രായുധം. അത് വൃത്രനെ കൊല്ലാൻ വേണ്ടി സമ്പാദിച്ചതാണ്. സജ്ജനങ്ങളാകുന്ന വജ്രായുധം സർവ്വേശ്വരന്റെ കയ്യിലാണ് ഇരിയ്ക്കുന്നത്. ലോകസംഗ്രഹത്തിന് വേണ്ടി ഭഗവാന്റെ കയ്യിലെ ഉപകരണങ്ങളെന്ന നിലയിൽ വർത്തിക്കുന്നവരാണല്ലോ സജ്ജനങ്ങൾ. അവിദ്യയിൽ നിന്ന് ഉളവാക്കുന്ന കാമവും അതിൽ നിന്ന് ഉണ്ടാകുന്ന വിവിധ കർമ്മങ്ങളുമാണ് സകലക്ലേശങ്ങൾക്കും കാരണം. ഈ ക്ലേശങ്ങളെ നശിപ്പിയ്ക്കണമെങ്കിൽ അവിദ്യയെ കുത്തിക്കീറണം. ആകമാനം അതിനെ കുത്തിക്കീറി നശിപ്പിക്കാൻ വജ്രായുധത്തിനേ കഴിയു. വജ്രായുധമെന്നതിന് അദ്രയഃ എന്ന പദമാണ് ഇവിടെ ഉപയോഗിച്ചിരിക്കുന്നത്. ആദരവിനെ അർഹിക്കുന്നവയാണ് അത് എന്നർത്ഥം. ആയുധം ആദരവിനെയല്ല അറപ്പിനെയും വെറുപ്പിനേയും ആണ് ഉണ്ടാക്കുക. എന്നാൽ ഈശ്വരന്റെ കയ്യിലെ വജ്രായുധങ്ങളായി വിരാജിക്കുന്ന സജ്ജനങ്ങൾ ഒരിക്കലും അനാദരവിന് പാത്രമാകുന്നില്ല. അവിദ്യയെന്ന മറയെ ഒട്ടാകെ കുത്തിക്കീറി നശിപ്പിക്കുന്നു എന്നതിന് പുറമെ അതിൽ നിന്ന് ഉളവായ പ്രാരബ്ധക്ലേശങ്ങളെ കൂട്ടി ഒട്ടും ശേഷിക്കാതെ സജ്ജനങ്ങൾ നശിപ്പിക്കുന്നു. സജ്ജനങ്ങൾ എന്നാണ് 'വിശ്വഹാ' എന്ന് വീണ്ടും എടുത്തു പറഞ്ഞതിന്റെ സൂചന. സഞ്ചിതവും അഗാമിയുമായ ക്ലേശങ്ങളെ തീരെ നിർമാർജ്ജനം ചെയ്യുന്നതിനൊപ്പം ഈശ്വരനിൽ നിന്ന് പിൻതിരിപ്പി

---

അഥാ രാജാനം ത്രസദസ്യുമസ്യാ
വൃത്രഹണം ദദഥുരർദ്ധദേവം

ക്കുന്ന പ്രാരാബ്ധശക്തിവിശേഷങ്ങളെ കൂടി നശിപ്പിക്കുന്നു എന്നർത്ഥം.

വാത്സല്യനിധികളായ അമ്മമാരുടെ സംരക്ഷണയിൽ വളരുന്ന ശിശുക്കളെ പോലെ ഉല്ലാസപൂർവ്വം ആടിപ്പാടി ചിരിച്ചു രസിച്ചു ജീവിക്കുന്നവരാണ് സജ്ജനങ്ങൾ എന്നാണ് മന്ത്രത്തിന്റെ മൂന്നാം പാദത്തിൽ പറയുന്നത്. 'ശിശൂലാനക്രീള യഃ സുമാതരഃ' എന്നതാണല്ലോ മൂന്നാംപാദം. പുത്ര വത്സലകളായ അമ്മമാരുടെ സംരക്ഷണമാണ് കുട്ടികളുടെ സന്തോഷത്തിന് കാരണമെങ്കിൽ കാരുണ്യനിധിയായ ഈശ്വരന്റെ സംരക്ഷണശക്തിയായ സജ്ജനങ്ങളുടെ കേവലസാന്നിദ്ധ്യം തന്നെ ഒരുവനിൽ സന്തോഷവും ആനന്ദാനുഭൂതിയും ഉളവാക്കാൻ കാരണമായി തീരുന്നു. ഭൗതികവസ്തുക്കളിൽ നിന്നുലഭിക്കുന്ന സംതൃപ്തിയും താൽക്കാലികമായ ആനന്ദവും അവയൊന്നുമില്ലാതെ തന്നെ സജ്ജനസന്നിധിയിൽ നിന്ന് നിഷ്പ്രയാസമായി ലഭിക്കുന്നു. വിടർന്നു നിൽക്കുന്ന സുഗന്ധപുഷ്പത്തിന്റെ സന്നിധിയിൽ സുഗന്ധം പ്രസരിക്കും പോലെ സജ്ജനസന്നിധിയിൽ ശാന്തിയുടേയും സമാധാനത്തിന്റേയും അനുഭൂതി ലഭിയ്ക്കുന്നു. മറ്റെങ്ങും കിട്ടാത്ത ഈ ശാന്തി സമാധാനങ്ങൾക്ക് വേണ്ടി എത്രയോ ജനങ്ങൾ ഒരു മഹാത്മാവിന്റെ സന്നിധിയിൽ വന്ന് നിറയുന്നു. സാധാരണ നിലയിൽ കാണാവുന്ന ഒരു നേട്ടവും കിട്ടാനില്ലെന്നറിഞ്ഞിട്ടും ഒട്ടേറെ ക്ലേശം സഹിച്ചുപോലും ആ സന്നിധിയിലേക്ക് ആകർഷിക്കപ്പെടുന്നു. മറ്റെങ്ങും കിട്ടാത്ത എന്തോ ഒരു അനുഭൂതി വിശേഷം അവരെ ആ സന്നിധിയിലേയ്ക്ക് മാടി വിളിക്കുകയാണ്. സജ്ജനങ്ങളുടെ സാന്നിദ്ധ്യത്തിൽ നിറഞ്ഞു നിൽക്കുന്ന ഏതോ ഒരു അലൗകിക ശക്തിക്ക് വശംവദരായി അവർക്കു പിന്നാലെ ജനസമൂഹം നിറഞ്ഞു കവിയുന്നു. 'മഹാഗ്രാമോനയാമൻ ഉതത്വിഷാ' എന്ന നാലാംപാദത്തിൽ മേൽ ചേർത്ത തത്ത്വമാണ് സൂചിപ്പിച്ചിട്ടുള്ളത്. തങ്ങൾ പോകുന്നിടത്തെല്ലാം ഒരു പ്രത്യേകശക്തിവിശേഷത്താൽ ഒരു ജനസമൂഹത്തെ സജ്ജനങ്ങൾ ആകർഷിച്ചു വരുത്തുന്നു എന്നതാണ് നാലാം പാദത്തിന്റെ അർത്ഥം.

ഉല്ലാസപൂർണ്ണന്മാരായി ആനന്ദത്തിൽ നിമഗ്നരായ സജ്ജനങ്ങളുടെ കേവലസാന്നിദ്ധ്യം പോലും ഒരു സാധാരണക്കാരനിൽ ശാന്തി, സമാധാനങ്ങൾ ഉളവാക്കാൻ കാരണമാകുന്നുവെങ്കിൽ അത്തരം മഹാത്മാക്കളുടെ അനുഗ്രഹത്തിന് പാത്രമായലത്തെ കഥ പറയാനുണ്ടോ എന്നാണ് ഈ ഉപമയിലൂടെ വേദമാതാവ് നമ്മോട് ചോദിക്കുന്നത്.

'തദേവ സാദ്ധ്യതാം തദേവ സാദ്ധ്യതാം' എന്ന നാരദമഹർഷി

യുടെ ഭക്തിസൂത്രത്തിൽ പറയുന്നതും ഈ അസുലഭ നേട്ടത്തെക്കുറിച്ച് തന്നെയാണ്.

ലോകോപകാരപ്രദമായ പ്രവൃത്തികളാൽ ജനപ്രീതിയാർജ്ജിച്ച മഹാത്മാക്കൾ ജനങ്ങളെ ആകർഷിക്കുന്നുവെന്നത് നമുക്ക് മനസ്സിലാക്കാം. എന്നാൽ കേവലസാന്നിദ്ധ്യം കൊണ്ട് മാത്രം ലോകാനുഗ്രഹം ചെയ്യാൻ കഴിവുള്ളവർ അനേകായിരം പേരെ ആകർഷിക്കുന്നുവെന്നതു ആശ്ചര്യകരമാണ്. തങ്ങളെ സമീപിക്കുന്നവർക്ക് ഭൗതികമായ എന്തെങ്കിലും നേട്ടം അവരിൽ നിന്നുണ്ടാകുന്നതായി കാണുന്നില്ല. ഭൗതികനേട്ടത്തിനപ്പുറം എന്തെങ്കിലും ആശിക്കാനുള്ള ബുദ്ധി വികാസം അവർക്കൊട്ടു വന്നിട്ടില്ലതാനും. അത്തരക്കാരും ആത്മാനുഭൂതി സിദ്ധിച്ച മഹാത്മാവിനെ പൊതിഞ്ഞു നിന്ന് തങ്ങൾക്ക് അന്നേവരെ അനുഭവിച്ചിട്ടില്ലാത്ത എന്തോ ഒന്നിന് വേണ്ടി ഉഴറുകയാണ്.

ബ്രഹ്മാനന്ദത്തിൽ മുഴുകി, ശുകമഹർഷി പരീക്ഷിത്തിന്റെ പ്രായോപവേശരംഗത്തേയ്ക്ക് കയറിവരുന്നത് ഭാഗവതം ഹൃദ്യമായി ചിത്രീകരിച്ചിട്ടുണ്ട്. 'വൃതസ്ത്രിബാലൈരവധൂതവേഷഃ (ഭാഗവതം 1-19-25)' എന്നാണ് ഭാഗവതം ആ എഴുന്നള്ളത്ത് വർണ്ണിക്കുന്നത്. സ്ത്രീകളാലും കുട്ടികളാലും ചുറ്റുപ്പെട്ടവൻ എന്നാണല്ലോ ഇതിനർത്ഥം. എന്നാൽ ഈ ചുറ്റുപാടുമുള്ള ജനങ്ങൾ അറിവുള്ള ജിജ്ഞാസുക്കളായിരുന്നോ എന്നാണെങ്കിൽ അല്ലേയല്ല എന്ന് ഭാഗവതം നിസ്സംശയം പറയുന്നുണ്ട്. പരീക്ഷിത്തിന്റെ പ്രായോപവേശസദസ്സ് ശുകബ്രഹ്മർഷിയെ എണീറ്റു വന്ദിച്ചു. ഉടൻ തന്നെ അദ്ദേഹത്തെ പിൻതുടർന്ന സ്ത്രീകളും കുട്ടികളും അവിടെ നിന്ന് മടങ്ങിപ്പോയി. അവർ അറിവില്ലാത്ത കേവലം ലൗകികന്മാരായിരുന്നു. 'തതോ നിവൃത്താഹ്യബുധാ... സ്ത്രീയോർഭകാഃ' എന്നാണ് ഭാഗവതവചനം. ഈശ്വരീയമായ ആകർഷണത്തിന് വശംവദരായിട്ടാണ് ആ ജീവാത്മാക്കൾ അദ്ദേഹത്തെ പിൻതുടർന്നിരുന്നത് എന്ന് ഇതുകൊണ്ട് വ്യക്തമാകുന്നു.

സാധാരണ ലൗകികന്മാർക്ക് പോലും അനുഭവപ്പെടത്തക്ക ഈശ്വരാകർഷണം ചുറ്റും പ്രസരിപ്പിച്ചു കൊണ്ട് സഞ്ചരിക്കുന്ന അവരാണ് ശരിക്കും ജംഗമതീർത്ഥങ്ങൾ. അവരുടെ കേവലസാന്നിദ്ധ്യംതന്നെ ലോകനന്മയെ ഉളവാക്കുവാൻ പര്യാപ്തമാണ്. ഇവരാണ് ഭാരതീയ സംസ്കാരത്തിന്റെ ആധാരശിലകൾ. ഇവരിൽ കൂടെയാണ് സനാതനധർമ്മം ഈ പുണ്യഭൂമിയിൽ അനശ്വരമായി നിലനിൽക്കുന്നത്. സൂരയഃ എന്നാണ് അവരെ വേദം വിശേഷിപ്പിച്ചിരിയ്ക്കുന്നത്. ജ്ഞാനസൂര്യനാരായണന്മാർ. ഇരുട്ട് എന്താണെന്നറിയാത്ത അവർ ചെന്നെത്തുന്നിടത്തെല്ലാം ഇരുളിനെ നശിപ്പിച്ച് പ്രകാശം പരത്തുന്നു. സഞ്ച

രിക്കുന്ന ദീപശിഖകളായി വർത്തിക്കുന്ന അവർ എത്രയോ പേർക്ക് ജ്ഞാനദീപം കൊളുത്തി കൊടുക്കുന്നു. അങ്ങിനെ തമസ്സിൽ നിന്ന് ജ്യോതിസ്സിലേയ്ക്ക് എത്രയോ പേരെ നയിയ്ക്കുവാൻ കാരണമായി തീരുന്നു.

'പശ്യന്തോ അന്ധം ദുരിതാദരക്ഷൻ' എന്ന് മറ്റൊരിടത്ത് ഇത്തരം മഹാത്മാക്കളെ വേദം ചിത്രീകരിക്കുന്നുണ്ട്. കണ്ണിന് കാഴ്ചയുള്ള വൻ അണ്ഡന്മാരെ ദുരിതങ്ങളിൽ നിന്ന് രക്ഷിക്കുന്നു. വഴി തെറ്റി പോകുന്നതിനെയാണ് വേദത്തിൽ ദുരിതം (ദുഃ+ ഇതം) എന്ന് പറയുന്നത്. നേർവഴിക്ക് നയിയ്ക്കുകയെന്ന ഏകലക്ഷ്യമേ അവരുടെ ജീവിതത്തിനുള്ളൂ.

അത്തരം മഹാത്മാക്കളുടെ മഹിമയാണ് എക്കാലവും ഈ നാടിന്റെ യശസ്സും ബലവും. അവരാണ് സനാതനധർമ്മത്തിന്റെ ആധാരസ്തംഭങ്ങൾ. അവരിലൂടെ ഭാരതം അനശ്വരമായി  വർത്തിക്കുന്നു.

# പ്രജ്ഞാപ്രസാദവും വൈശ്വദേവ സങ്കല്പവും

ആദ്ധ്യാത്മിക സാധനയ്ക്ക് അനുകൂലമായ വിധത്തിൽ ശരീരത്തിനു വ്യതിയാനം വന്നുകഴിഞ്ഞാൽ ആ ശരീരത്തെ ലക്ഷ്യപ്രാപ്തിക്കുതകും വണ്ണം നിയന്ത്രിച്ച് പ്രവർത്തിപ്പിക്കുവാൻ വിവേകപൂർണമായ ഒരു മനസ്സിന്റെ സഹായം കൂടിയേ കഴിയൂ. മനസ്സിനു ഉണ്ടാവേണ്ടതായ വിവേകത്തിന്റെ സ്വരൂപം എന്താണെന്ന് നോക്കാം. സ്വതവേ മനസ്സ് ചഞ്ചലമാണ്. അപ്പോൾ ആ മനസ്സിന്റെ ചാഞ്ചല്യത്തിനു അനുസരിച്ച് അതാത് സമയത്തെ അഭിലാഷകാമനകൾക്കും വ്യത്യാസം വന്നേയ്ക്കാം. ഇത് ഒരു നിലയ്ക്ക് വിവേകരാഹിത്യമാണല്ലോ. ചഞ്ചലതയിലും നിശ്ചലതയിലും ലക്ഷ്യബോധം സ്ഥിരമായി നില്ക്കണം. ലക്ഷ്യം മറക്കാൻ പാടില്ല എന്നു ആചാര്യന്മാർ അടിക്കടി ഉൽബോധിപ്പിക്കുന്നത് അതുകൊണ്ടാണ്. ശരീരമാകുന്ന ഈ ഉപകരണത്തിന്റെ പ്രയോഗപ്രദമായ ഉപയോഗം സംസാരസമുദ്രത്തെ കടക്കുകയെന്നതാണ്.

ഒരു നദിയുടെ ഒരു കരയിൽ നിന്നും മറുകരയിലെത്താൻ നാം തോണി ഉപയോഗിക്കാറുണ്ടല്ലോ. തോണിയിൽ കയറിയിരിക്കുന്ന നമ്മുടെ ലക്ഷ്യം അക്കരയ്ക്ക് എത്തലാണ്. തോണി ചിലപ്പോൾ വളരെ

സുഖസൗകര്യങ്ങളാൽ ആകർഷകമാക്കിയതായിരിക്കും. അതിന്റെ ആകർഷണീയതയും പകിട്ടും കണ്ട് അതിൽ തന്നെ ഏറെസമയം ഇരിക്കണമെന്നും ആഗ്രഹിച്ച് പോകുന്ന പക്ഷം അതുലക്ഷ്യവിസ്മൃതിയാണല്ലോ. തോണി സ്വന്തമല്ലാത്തതിനാൽ അതിൽ ഏറെ നേരം ഇരിക്കുവാൻ തോണിക്കാരൻ സമ്മതിക്കില്ല എന്നത് ഒരു കാര്യം. മറ്റൊന്ന് തോണിയിൽ ഇരുന്നു തുഴയുന്ന സമയം ലക്ഷ്യം പ്രാപിക്കുന്നതിനു താമസം വരുത്തുകയാണ്. താമസമെന്യേ ലക്ഷ്യത്തിലെത്തണമെന്നുണ്ടെങ്കിൽ തോണിയിൽ ഇരിയ്ക്കുമ്പോൾ ലക്ഷ്യബോധത്തെക്കുറിച്ച് ജാഗ്രത ഉണ്ടായിരിയ്ക്കണം. വേഗതയിൽ തോണി അക്കരയ്ക്ക് എത്തിക്കുവാൻ തോണിക്കാരനെ പ്രോത്സാഹിപ്പിക്കുക കൂടി വേണ്ടി വന്നേയ്ക്കാം. ഏതായാലും ഉദ്ദേശം അക്കരെ കടക്കലാണ്. തോണിയിൽ ഇരിക്കലല്ല. എന്നാൽ തോണിയിൽ ഇരിക്കുന്ന സമയത്ത് അതിന് ഏതെങ്കിലും തരത്തിലുള്ള വിള്ളലോ ദ്വാരമോ വന്നാൽ അതു കണ്ട് മനസ്സിലാക്കി യഥാസമയം തോണിക്കാരനെ ധരിപ്പിക്കേണ്ട ചുമതലയുമുണ്ട്. അതിനു താമസം പറ്റിപ്പോയാൽ ഒരു പക്ഷെ തോണിയിൽ വെള്ളം കടന്നു മുങ്ങിപ്പോയെന്നു വരാം. അതു അക്കരെ കടക്കുക എന്ന ലക്ഷ്യപ്രാപ്തിക്കു തടസ്സമാണല്ലോ. ഈ ബോധത്തോടെ ശരീരമാകുന്ന തോണിയെ മുന്നോട്ടു നയിയ്ക്കുകയും അതിന് യഥാകാലം വരുന്ന കേടുപാടുകൾ തീർക്കുകയും ചെയ്യുക എന്നത് വിവേകപൂർണ്ണമായ ഒരു മനസ്സിന്റെ കർത്തവ്യമാണ്.

വേദം ഈ വിവേകപൂർണ്ണമായ മനസ്സിനെ പ്രജ്ഞ എന്നാണ് പറയുന്നത്. തമോഗുണവും രജോഗുണവും പരമാവധി ചുരുങ്ങി സത്വഗുണം ഏറ്റവും വർദ്ധിച്ച അവസ്ഥയിലുള്ള ഒരു അന്തക്കരണമാണ് പ്രജ്ഞ. ഈ പ്രജ്ഞയുടെ പ്രതീകമാണ് ഇന്ദ്രൻ എന്ന ദേവൻ. അശ്വിനീദേവകളെ സ്തുതിച്ചതിനുശേഷം ഈ ഇന്ദ്രനെയാണ് മൂന്ന് ഋക്കുകളെക്കൊണ്ട് സ്തുതിക്കുന്നത്. ആ സ്തുതി ഉപാസനമൂലം തന്നിൽ ഉണർന്നു പ്രസരിക്കുന്ന ആനന്ദത്തിന്റെ സ്വരൂപമായ സോമത്തെ പാനം ചെയ്യുവാൻ ഇന്ദ്രനെ ആഹ്വാനം ചെയ്യുന്ന രൂപത്തിലാണ്. ആനന്ദപൂർണമായ മനസ്സോടെ ലക്ഷ്യപ്രാപ്തിയിലേയ്ക്ക് കുതിയ്ക്കുന്ന ഒരു വീരസാധകന്റെ ദൃശ്യമാണ് നമുക്ക് ഇവിടെ കാണാൻ കഴിയുന്നത്.

ഈ കുതിപ്പ് ചെന്നു എത്തുന്നത് സാക്ഷാൽക്കാരത്തിന് തൊട്ടുമുമ്പുള്ള ഒരു വിശേഷാവസ്ഥയിലാണ്. ഈ സ്ഥിതി എല്ലാ വസ്തുക്കളിലും ഈശ്വരനെ കാണുക എന്നതാണ്. ഈ അവസ്ഥയിൽ കാണപ്പെടുന്നതെല്ലാം ഈശ്വരൻ തന്നെ. ഇതിനെയാണ് തുഞ്ചത്ത്

ആചാര്യൻ

"യാതൊന്നു കാണ്മതത് നാരായണ പ്രതിമ
യാതൊന്നു കേൾപ്പതത് നാരായണ ശ്രുതികൾ
യാതൊന്ന് ചെയ്‌വതത് നാരായണാർച്ചനകൾ
യാതൊന്നൊതൊക്കെ ഹരിനാരായണായ നമഃ" എന്നു
പച്ചമലയാളത്തിൽ വിവരിച്ചിട്ടുള്ളത്.

എല്ലാവരും ദേവന്മാർ എന്നതിന് സംസ്കൃതത്തിൽ അഥവാ വേദ ഭാഷയിൽ വിശ്വേദേവന്മാർ എന്ന് പറയുന്നു. വിശ്വേദേവാഃ സർവ്വേ ദേവാഃ എന്ന് നിരുക്തം ഇതിനെ നിർവ്വചിക്കുന്നു. ചുരുക്കത്തിൽ സാക്ഷാൽക്കാരത്തിലേയ്ക്കു കുതിക്കുന്ന സാധകൻ അതിനു തൊട്ടു മുമ്പുള്ള അവസ്ഥയിൽ എത്തി തിരിഞ്ഞ് നോക്കുമ്പോൾ താൻ പിന്നിട്ടതായ മാർഗ്ഗങ്ങളും വ്യക്തികളും വസ്തുക്കളും എന്നുവേണ്ട സർവ്വചരാചരങ്ങളും ദേവതുല്യം പ്രകാശിക്കുന്നു. ആ മഹാത്മാവിനു ത്യജിക്കുവാനും എടുക്കുവാനും അവിടെ ഒന്നും തന്നെയില്ല. തന്നിൽ നിറഞ്ഞ് വിളങ്ങുന്ന ചൈതന്യം തന്നെ പുറമെ സർവ്വത്ര തുള്ളിത്തുളുമ്പി നിൽക്കുന്നു എന്ന അനുഭവം എത്രമാത്രം ആഹ്ലാദകരമാണ്. ആ അവസ്ഥ മഹാത്മാവിനെ സർവ്വാനന്ദമയമായ ഒരു സ്ഥിതിയിൽ അധിരോഹണം ചെയ്യിക്കുന്നു. ഈ സർവ്വാനന്ദമയമായ അവസ്ഥ അനേകകോടി ജന്മങ്ങളിലെ തപസ്സുകൊണ്ടു മാത്രം പ്രാപ്തമാക്കാവുന്ന ഒരു ദിവ്യാവസ്ഥയാണ്. മഹാത്മാവിനു അനുഭവപ്പെട്ട സത്യത്തെ ഉൾക്കൊണ്ടു കൊണ്ടു പിൽക്കാലത്ത് ഈ മാർഗ്ഗത്തിലൂടെ ചരിക്കുന്ന സാധകന്മാർക്ക് പ്രയോജനകരമായിതീരുവാൻ വേണ്ടി വൈദിക ഋഷിമാർ വിശ്വേദേവന്മാർ എന്ന ഒരു ദേവവിശേഷത്തെ സങ്കല്പിച്ചുണ്ടാക്കി. എല്ലാം ഈശ്വരനാണ് എന്ന അനുഭൂതിക്കു കാരണമായി പുറമെ വിരാജിക്കുന്ന വസ്തുക്കൾ തന്നെ വിശ്വേദേവന്മാർ. മറ്റുള്ള ദേവന്മാർക്കെല്ലാം സന്താനപരമ്പരകൾ ഉള്ളപ്പോൾ വിശ്വേദേവന്മാർ മാത്രം അപ്രജന്മാരാണ് എന്നു പറയുന്നത് ഈ അർത്ഥത്തിലാണ്. 'വിശ്വേദേവാസ്തു വിശ്വായ അപ്രജന്മാ പ്രചക്ഷതേ" എന്നു ഭാഗവതവചനം ഇതിനു പ്രമാണമായി എടുത്തു കാണിക്കാം. ഈ അവസ്ഥയിൽ ഇരിക്കുമ്പോൾ ഉണ്ടാകുന്നതിനു പതഞ്ജലി കൊടുത്തിട്ടുള്ള പേര് രസാസ്വാദം എന്നാണ്. എല്ലാം ഈശ്വരനായിക്കണ്ട് അനുഭവിക്കുന്നതിൽ നിന്നുള്ള രസത്തെ ചിരകാലം ആസ്വദിച്ചു കൊണ്ടു ഇരിക്കുവാൻ ആ സാധകൻ അത്യാർത്തിപ്പെടുന്നു. വഴിയിൽ ആകർഷണീയമായ എന്തെങ്കിലും കണ്ടു അതിൽ മയങ്ങി യാത്രക്കാരൻ ചെന്നെത്തേണ്ട ഇടത്തെ മറക്കുന്നതു പോലെയാണ് ഇത്. അതു

കൊണ്ടാണ് ഇതിനെ ഒരു യോഗാന്തരായമായി കണക്കാക്കുന്നതും. ഇതിനെ മറികടക്കുവാൻ ഒരൊറ്റ മാർഗ്ഗമേ ഉള്ളു. നിത്യനിരന്തരം തീവ്ര ഭാവത്തോടെ ലക്ഷ്യത്തെ സ്മരിക്കുക തന്നെ. ആ സ്മരണ എത്ര കണ്ട് ഫലപ്പെടുന്നുവോ അത്രകണ്ട് അവിടെ എത്തുവാനുള്ള ധൃതി കൂടിക്കൂടി വരും. അമ്മയുടെ ശബ്ദം അങ്ങ് അകലെ നിന്നുകേൾക്കുന്ന ഒരു കുട്ടി അമ്മയുടെ അരികിലേയ്ക്ക് കുതിക്കുന്ന പോലെ ഈ സാധ കനും ലക്ഷ്യത്തിലേയ്ക്ക് ദൃഢമായ കാൽവെപ്പോടെ മുന്നേറും. അവ സാനം ലക്ഷ്യത്തിൽ എത്തുകയും ചെയ്യും. ആ ലക്ഷ്യം എന്താണ്, അതിന്റെ സ്വരൂപം എന്താണ്, അതിൽ ഇക്കാണുന്ന ചരാചരങ്ങൾ എല്ലാം എപ്രകാരം അടങ്ങിയിരിക്കുന്നു എന്നീ കാര്യങ്ങൾ എല്ലാം നമുക്ക് അടുത്ത ലേഖനത്തിൽ വിശദീകരിക്കുവാൻ ശ്രമിക്കാം.

# വേദവ്യാസനും വേദവ്യാസവും

"പ്രേണാ തദേഷാം നിഹിതം ഗുഹാവിഃ"

ഋഗ്വേദത്തിലെ പ്രസിദ്ധമായ ജ്ഞാനസൂക്തത്തിലെ ഒന്നാം മന്ത്രത്തിന്റെ നാലാം പാദമാണ് മേൽ ചേർത്തത്. മനുഷ്യരാശിയോ ടുള്ള അളവറ്റ പ്രേമം കൊണ്ടാണ് വേദം ആവിർഭവിച്ചത് എന്നർത്ഥം. മുമ്പ് അന്തർഹിതമായിരുന്ന വേദരാശി ലോകമംഗളത്തിന്നായി ആവിർഭവിച്ചു. അതിന്റെ പഠനമനന- അനുഷ്ഠാനങ്ങൾ വ്യക്തിഗതവും സാമൂഹ്യവുമായ എല്ലാ ദുരിതങ്ങളേയും അകറ്റി ആത്യന്തിക ശ്രേയസ്സ് പ്രദാനം ചെയ്യും.

വേദം എന്നതിന് അറിവ് എന്നാണ് അർത്ഥം. അറിയേണ്ടത് ഏതോ അതിന്റെ അറിവിനാണ് വേദം എന്നു പറയുന്നത്. താനാരാണ്, തന്റെ കർത്തവ്യമെന്താണ് തനിയ്ക്ക് തന്റെ ചുറ്റുപാടുമുള്ളവരോടു കടമ യെന്താണ്, അത് എങ്ങിനെ നിർവ്വഹിയ്ക്കണം- എന്നിങ്ങനെയുള്ള കാര്യങ്ങളേക്കുറിച്ചുള്ള അറിവാണ് വേദത്തിൽ നിന്ന് നേടേണ്ടത്. അതിന് പ്രയോജനപ്പെടുന്ന ശബ്ദരാശിയെ വേദം എന്നു പറഞ്ഞു വരുന്നു. ഈ വിശാലമായ അർത്ഥത്തിൽ വേദങ്ങൾ പലതുണ്ടാവാം; നാലിൽ അതിനെ ഒതുക്കാൻ കഴിഞ്ഞെന്നുവരില്ല, അതുകൊണ്ടാണ് വേദദ്രഷ്ടാക്കൾ തന്നെ ആശ്ചര്യപൂർവ്വം പറഞ്ഞത് "അനന്താവൈ വേദാഃ" എന്ന്. അളവറ്റതാണ് വേദരാശി എന്നർത്ഥം. യാവദ് ബ്രഹ്മ വിഷ്ഠിതം താവതീ വാക് (ഋ. 10-114-8), എന്ന് വേദം തന്നെ പറ

യുന്നു. ബ്രഹ്മം എത്രത്തോളം വ്യാപിച്ചിരിക്കുന്നുവോ അത്രത്തോളം വേദവും വിപുലമാണ് എന്നർത്ഥം.

ചതുർവ്വേദങ്ങൾ എന്ന വിഭാഗം എങ്ങനെ ഉണ്ടായി എന്ന് ഈ സന്ദർഭത്തിൽ ഒന്നു ചിന്തിക്കുന്നത് നന്നായിരിയ്ക്കും. വേദാർത്ഥ ത്തിന്റെ പരമസാരം നിസ്വാർത്ഥതയാണ്. സ്വാർത്ഥം മനുഷ്യന്റെ കൂട പ്പിറപ്പാണ്. തന്റെ കാര്യം താൻ തന്നെ നോക്കണം അല്ലാത്ത പക്ഷം ഈ ലോകത്തിലെ തന്റെ നിലനിൽപു തന്നെ അപകടത്തിലാവും എന്ന പിഴച്ച ചിന്താഗതിയിൽ നിന്നാണ് സ്വാർത്ഥതയുടെ ജനനം. എന്നാൽ വാസ്തവത്തിൽ തന്റെ കാര്യം നോക്കി നടത്താൻ തനി യ്ക്കുള്ള കഴിവിന് ഒരു പരിമിതിയുണ്ട്. തൻകാര്യം നോക്കി നടത്താൻ കഴിവില്ലാത്ത ഒരു ഘട്ടത്തിലൂടെ കടന്നുപോന്നതിനുശേഷമല്ലേ താൻ ഈ നിലയിൽ എത്തിയത് എന്ന് മനുഷ്യൻ ചിന്തിക്കുന്നില്ല. അമ്മയുടെ ഗർഭോദരത്തിൽ ഇരിക്കുന്ന കാലഘട്ടം തികഞ്ഞ അവശതയുടെ ഒരു കാലഘട്ടമായിരുന്നു. ആ സമയത്ത് തനിയ്ക്ക് പോഷണമേകി രക്ഷിച്ച ഒരു ശക്തി ഉണ്ടായിരുന്നു എന്നു തീർച്ച. ആ ശക്തിയുടെ പരിപാലനം അന്നത്തെപ്പോലെ ഇന്ന് എന്തുകൊണ്ട് കിട്ടുന്നില്ല എന്ന് ആലോചിക്കു മ്പോൾ ഒരു കാര്യം വ്യക്തമാകും- ആ ശക്തിയുടെ പ്രവർത്തനമണ്ഡ ലത്തിൽ തന്റെ വ്യക്തിത്വത്തിന്റെ കടന്നുകയറ്റമാണ് അതിന് പ്രതി ബന്ധമായി നില്ക്കുന്നത് എന്ന്. ഇത് എത്രമാത്രം ബോദ്ധ്യമാകു ന്നുവോ അതിനനുസരിച്ച് തൻകാര്യം നോക്കാനുള്ള വ്യഗ്രതയ്ക്ക് തീവ്രത കുറയും. അതോടൊപ്പം തന്നെ ആ വിശ്വശക്തിയുടെ നിയന്ത്ര ണശക്തി വ്യാപകമായി അനുഭവത്തിൽ വരുന്നതായി ബോദ്ധ്യമാകും. താൻ തന്നെ തൻകാര്യം നോക്കി നടത്തിയിരുന്നപ്പോഴത്തേക്കാൾ സുഗമമായും ഭംഗിയായും കാര്യങ്ങൾ നീങ്ങാൻ തുടങ്ങും. ക്രമേണ സ്വാർത്ഥത പിൻവാങ്ങാൻ തുടങ്ങും. യജ്ഞസംസ്കാരം അങ്ങിനെ ആ മനുഷ്യമനസ്സിൽ സ്ഥാനം പിടിയ്ക്കാൻ തുടങ്ങുകയും ചെയ്യും.

യജ്ഞവും വേദവും തമ്മിൽ അഭേദ്യമായ ബന്ധമുണ്ട്. യജ്ഞ മില്ലെങ്കിൽ വേദമില്ല. വേദമില്ലെങ്കിൽ യജ്ഞവും ഇല്ല. അതിനാൽ യജ്ഞസംസ്കാരമാണ് വേദസാരം. ലോകനന്മയ്ക്കുവേണ്ടി ഋഷീശ്വര ന്മാർ സംവിധാനം ചെയ്ത ഒരു അനുഷ്ഠാന പദ്ധതിയാണ് യജ്ഞം. സ്വാർത്ഥനിരസനം തന്നെ അതിൽ പരമപ്രധാനം. നാലു പ്രധാന ഋത്വിക്കുകളുടെ സഹകരണത്തിലൂടെ നിർവ്വഹിക്കേണ്ടതായ യജ്ഞ കർമ്മത്തിന് അതിന്റെ ഉദ്ദേശലക്ഷ്യങ്ങളെ ഓർമ്മിപ്പിക്കും വിധമുള്ള മന്ത്രവിധാനവും നിശ്ചയിച്ചിട്ടുണ്ട്. ഹോതൻ, അദ്ധ്വര്യു, ഉൽഗാതൻ, ബ്രഹ്മൻ, എന്നിങ്ങനെ പ്രധാന ഋത്വിക്കുകൾ നാലുപേരാണ് യജ്ഞ ത്തിനു വേണ്ടത്. അതിൽ ഹോതൻ എന്ന ഋത്വിക്കിന് ചൊല്ലാനുള്ള

മന്ത്രങ്ങൾ ഋഗ്വേദത്തിൽ നിന്നാണ്. അദ്ധ്വര്യുവിന് യജുർവ്വേദവും ഉൽഗാതന് സാമവേദവും ബ്രഹ്മന് അഥർവ്വവേദവുമാണ് യഥാക്രമം നിശ്ചയിക്കപ്പെട്ടിരിക്കുന്നത്.

വേദരാശി ഒന്നായിക്കിടന്നിരുന്ന ആദ്യഘട്ടത്തിൽ അനുഷ്ഠാതാക്കൾ മഹാമാനുഷികളായിരുന്നതിനാൽ അതാതിന് വേണ്ട മന്ത്രങ്ങൾ വിഷമം കൂടാതെ കണ്ടെത്തി പ്രയോഗിക്കാൻ കഴിഞ്ഞിരുന്നു. കാലം കഴിയുന്തോറും ധാരണാശക്തിയും ഏകാഗ്രതയും കുറഞ്ഞു കുറഞ്ഞു വന്നതിനാൽ യഥാസമയം മന്ത്രങ്ങൾ വിഷമം കൂടാതെ വിനിയോഗിക്കാൻ കഴിയാതായി. ഇത് യജ്ഞാനുഷ്ഠാനത്തിന്റെ വേണ്ടവിധമുള്ള നിർവ്വഹണത്തിന് തടസ്സമായിത്തുടങ്ങി.

ഈ സമയത്ത് അമാനുഷപ്രജ്ഞനായ ഒരു മഹാത്മാവിനു തോന്നി–അതാത് ഋത്വിക്കുകൾക്കുവേണ്ട മന്ത്രങ്ങൾ അനുക്രമമായി ചിട്ടപ്പെടുത്തിവച്ചാൽ പ്രയോഗത്തിന് സൗകര്യം കൂടും എന്ന്. അതനുസരിച്ച് അദ്ദേഹം നാലു ഋത്വിക്കുകൾക്കും ഉപയോഗിക്കുവാനുള്ള മന്ത്രങ്ങൾ വേർതിരിച്ച് ക്രമീകരിച്ചു. അദ്ധ്വര്യുവിന് ഉപയോഗിക്കുവാനുള്ള മന്ത്രങ്ങളുടെ സമൂഹത്തെ യജുർവ്വേദം എന്നും ഹോതാവിനും, ഉദ്ഗാതാവിനും ബ്രഹ്മനും ഉപയോഗിക്കാനുള്ളവയെ യഥാക്രമം ഋഗ്വേദം സാമവേദം അഥർവ്വവേദം എന്നും പ്രത്യേകം പേരുനല്കി വേർതിരിച്ചു. നാലുവിധത്തിലുള്ള ഈ വിഭജനത്തിനു മുമ്പും വേറൊരുതരത്തിലുള്ള വിഭജനം ഉണ്ടായിരുന്നു. അത് മൂന്നുവിധത്തിലുള്ള വിഭജനമായിരുന്നതിനാൽ അതിന്റെ പേര് 'ത്രയീ' എന്നായി. പദ്യം, ഗദ്യം, ഗാനം– ഈ രൂപത്തിലുള്ള വിഭജനമായിരുന്നു അത്. പദ്യാത്മകമായ മന്ത്രങ്ങൾ ഋഗ്വേദം, ഗദ്യരൂപത്തിലുള്ളവ യജുർവ്വേദം, ഗാനരൂപത്തിലുള്ളവ സാമവേദം, എന്നിങ്ങനെയുള്ള പേരുകളിൽ അറിയപ്പെടാൻ തുടങ്ങി.

ത്രയീ രൂപത്തിലുള്ള വിഭജനമാണ് പ്രാചീനവും അടിസ്ഥാനപരവുമായിട്ടുള്ളത്. ചാതുർഹോത്രവിവക്ഷയോടെ നിർവ്വഹിച്ച വിഭജനം അത്രതന്നെ പ്രാചീനമല്ല. യജ്ഞത്തിന്റെ സുഗമമായ അനുഷ്ഠാനത്തിന് വേണ്ടി ചെയ്ത ഈ വിഭജനം യജ്ഞമെന്ന മഹത്കർമ്മം നിലനിൽക്കണം എന്ന സദുദ്ദേശത്തോടെ ചെയ്തതാണ്. ഹൃദിസ്ഥാച്യുതചോദിതനായിട്ടാണ് ആ മഹാത്മാവ് അത് ചെയ്തത് എന്നതിനാൽ സർവ്വേശ്വരന്റെ പ്രവൃത്തിയായിത്തന്നെ അത് പ്രകീർത്തി

---

ബ്രഹസ്പതേപ്രഥമം വാചോ അഗ്രം
യത്പ്രൈരയതനാമധേയം ദധാനാഃ
യദേഷാം ശ്രേഷ്ഠംയദരിപ്രമാസീൽ
പ്രേണാതദേഷാം നിഹിതം ഗുഹാവിഃ

ക്കപ്പെട്ടു. വ്യസിച്ച വ്യക്തി അഥവാ വേദരാശിയെ ഉപയോഗമനുസരിച്ച് ഇനം തിരിച്ചു വച്ച വ്യക്തി എന്ന അർത്ഥത്തിൽ വേദവ്യാസൻ എന്നു കൂടി അദ്ദേഹത്തിന് ഒരു പേരുണ്ടായി. സന്ദർഭം വരുമ്പോഴെല്ലാം ഇത്തരം ലോകോപകാരപ്രദമായ പ്രവൃത്തികൊണ്ട് വേദത്തേയും യജ്ഞത്തേയും രക്ഷിച്ചവരായി ഒട്ടേറെപ്പേരുണ്ടായിരുന്നതിനാൽ വേദവ്യാസൻ എന്നപേരിൽ അവരെല്ലാം അറിയപ്പെടാൻ തുടങ്ങി. ചതുർയുഗങ്ങളുടെ അവസാനമാകുമ്പോൾ ഈ പ്രക്രിയ വീണ്ടും ആവർത്തിക്കപ്പെടേണ്ടിവരാൻ കാരണം ബുദ്ധിശക്തിയുടേയും ഏകാഗ്രതയുടേയും സങ്കോചമാണ്.

യജ്ഞത്തിലെ ചാതുർഹോത്രസംസ്ഥയും അതിനു വിനിയോഗിക്കുന്ന വേദങ്ങളും ജഗൽപിതാവായ ബ്രഹ്മദേവന്റെ നാലുമുഖങ്ങളിൽ നിന്നുമാണ് ഉണ്ടായത്. ആ നിലയിൽ ചാതുർഹോത്രവിധാനവും ചതുർവ്വേദവിഭാഗവും ഏറ്റവും പഴക്കമേറിയതാണ്. എന്നാൽ വേദവ്യാസൻ വിഭജിച്ച് ഇനം തിരിച്ചു വെക്കുന്നതിനുമുമ്പ് അതെല്ലാം ഒന്നായിക്കിടക്കുകയായിരുന്നു. ഒരു ഹോമത്തിനുവേണ്ട വസ്തുക്കളായ പലതരം ചമതകൾ പുല്ല്, ധാന്യങ്ങൾ എന്നിവ ഒന്നിച്ചുകൂട്ടിയിട്ടിരിക്കയാണെങ്കിൽ അതിൽ നിന്ന് അതാത് സമയത്തേയ്ക്ക് ആവശ്യമുള്ള ഹോമദ്രവ്യങ്ങൾ വേർതിരിച്ചെടുക്കാൻ വളരെ പ്രയാസമുണ്ടല്ലോ. ഇനം തിരിച്ച് വെച്ചാൽ സന്ദർഭാനുസൃതം അത് എളുപ്പത്തിൽ എടുത്ത് ഉപയോഗിക്കാം. ഹോമം വേണ്ടവിധം നടക്കണമെങ്കിൽ ഇങ്ങനെ ഇനം തിരിച്ചു വച്ചാലേ പറ്റൂ. അല്ലാത്ത പക്ഷം ഇതിനുള്ള ക്ലേശം വിചാരിച്ച് ഒരു പക്ഷേ ഈ ഹോമം തന്നെ വേണ്ടെന്നു വച്ചേയ്ക്കാം. അങ്ങനെ വരരുത് എന്ന നിഷ്കർഷയാണ് ഈ ഇനം തിരിക്കലിനു പിന്നിലുള്ളത്. ഇനം തിരിച്ചു വയ്ക്കാത്ത സമയത്തും ഹോമത്തിനുവേണ്ടതെല്ലാം ആ കൂമ്പാരത്തിലുണ്ടായിരുന്നു. ഇനം തിരിച്ചു വച്ചപ്പോഴും മുമ്പ് അതിലില്ലാത്തതൊന്നും കൂട്ടിച്ചേർത്തിട്ടുമില്ല. ഏതാണ്ട് ഇതേ മട്ടാണ് വേദവിഭജനത്തേയും അതു നിർവ്വഹിച്ച മഹാത്മാവിനേയും നാം പരിഗണിക്കേണ്ടത്.

വേദത്തേയും ഋഷിമാരേയും കുറിച്ച് പരാമർശിക്കുമ്പോഴെല്ലാം ഒരുകാര്യം നാം പ്രത്യേകം ശ്രദ്ധിക്കണം. അവരുടെ പ്രവൃത്തി ലോകോപകാരാർത്ഥം എന്നല്ലാതെ ഒരിക്കലും സ്വന്തം പേരിനോ പ്രശസ്തിയ്ക്കോ വേണ്ടിയുള്ളതായിരുന്നില്ല. തപോവനങ്ങളിലെ പർണ്ണശാലകളിൽ ഫലമൂലാദികൾ മാത്രം ഭക്ഷിച്ച് നിരന്തരം ഭഗവൽധ്യാനനിരതരായിക്കഴിയുന്ന അവർക്കുണ്ടോ കാമക്രോധാദി വികാരങ്ങൾ? അവർ സർവ്വേശ്വരന്റെ തൃക്കൈയ്യിലെ പൊന്നോട

ക്കുഴലുകളായി മാറിയിരിയ്ക്കുന്നു! അവരിൽ നിന്ന് ജഗന്മോഹനമായ വേണുനാദമല്ലാതെ അപസ്വരം ഒരിക്കലും വരികയില്ല. അത് ലോക ക്ഷേമകരവുമായിരിക്കും. നമ്മുടെ വീക്ഷണത്തിന്റെ പരിമിതികൾ നാം അവരിൽ ആരോപിക്കുമ്പോഴാണ് വൈദിക ഋഷിമാരെക്കുറിച്ച് പലേ വിധം തെറ്റിദ്ധാരണകൾ വരുന്നത്. ആർഷമായ വീക്ഷണത്തിലും വിശകലനത്തിലും തെറ്റിദ്ധാരണകൾ വരുമ്പോൾ നാം സ്വയം ആത്മ പരിശോധന നടത്തി അതിന്റെ മൂലകാരണം കണ്ടെത്തണം. അതിനു വേണ്ടി ആത്മാർത്ഥമായി പരിശ്രമം ചെയ്യുമ്പോൾ നമുക്ക് വേണ്ട മാർ ഗ്ഗദർശ്ശനം നമ്മുടെ ഉള്ളിൽ നിന്നു തന്നെ കിട്ടും. കാരണം ഋഷിമാർക്ക് ഋഷിത്വം പ്രദാനം ചെയ്യുന്ന ആ കാരുണ്യനിധി നമ്മുടെ ഹൃദയാ ന്തരാളത്തിലും വിരാജിക്കുന്നുണ്ട്. ബന്ധുവും പിതാവും പ്രജ്ഞാ സ്വരൂപനും ആയ സർവ്വേശ്വരൻ സദ്ഗുണ സമ്പന്നന്മാരായ മനുഷ്യരെ ഋഷിത്വത്തിലേയ്ക്ക് ഉയർത്തുന്നവനാണ്. ഋഷിമാരുടെ ഋഷിത്വത്തിന്റെ മഹിമ അവിടുന്ന് നമുക്ക് വെളിപ്പെടുത്തിത്തരും. അങ്ങിനെ നമ്മെയും ഋഷിത്വത്തിന്റെ വിശാലമായ ഔന്നത്യത്തിലേയ്ക്ക് അടുപ്പിക്കും. വേദം തന്നെ ഈ സത്യം പറയുന്നുണ്ടല്ലോ.

ആപിഃ പിതാ പ്രമതിഃ സോമ്യാനാം
ഭൃമിരസ്യൃഷികൃന്മർത്ത്യനാം. (ഋഗ്വേദം- 1.31.16)

# വിവാഹസൂക്തം

1 സത്യേനോത്തഭിതാ ഭൂമി-
സ്സൂര്യേണോത്തഭിതാദ്യൌഃ
ഋതേനാദിത്യാസ്തിഷ്ഠന്തി
ദിവിസോമോ അധിശ്രിതഃ
സോമേനാദിത്യാബലിന-
സ്സോമേന പൃഥിവീ മഹീ
അഥോ നക്ഷത്രാണാ മേഷാ-
മുപസ്ഥേ സോമ ആഹിതഃ.
(ഋഗ്വേദം 10-ാംമണ്ഡലം 85-ാം സൂക്തം

ജീവിതത്തിൽ നേടേണ്ടതായ മഹത്തായ ഒരു ധനം ജീവിതമൂല്യം പ്രാപിയ്ക്കുക എന്നതാണ്. ഈ ലക്ഷ്യം പലർക്കും പലതാകില്ലേ എന്നു സംശയം വരാം. അങ്ങനെ പലതായി തോന്നിയാലും അതി

ന്റെയെല്ലാം ആത്യന്തികാവസ്ഥയിൽ അത് ഒന്നു തന്നെയാണ്. മറ്റുള്ള ലക്ഷ്യങ്ങളെല്ലാം ഒരിയ്ക്കൽ ഉണ്ടായി പിന്നെ നിഷ്പ്രയോജനമാകുന്നവയാണ്. ഒരു വിദ്യാർത്ഥിക്ക് വിദ്യാഭ്യാസത്തിൽ ഉയർന്നനേട്ടം കൈവരിയ്ക്കുകയാണ് ലക്ഷ്യം. ആ ലക്ഷ്യം അയാളുടെ വിദ്യാർത്ഥി ജീവിതം കഴിയുന്നതുവരെ കൺമുന്നിൽ തെളിഞ്ഞുനിൽക്കും. കഴിഞ്ഞാൽ അതിന്റെ പ്രസക്തി നശിച്ച് പിന്നീട് മറ്റൊന്നാകും ലക്ഷ്യം. ആ ലക്ഷ്യം ഒരവസ്ഥയിൽ അരോചകമായിത്തീരുന്നു. ഇങ്ങനെ ഓരോന്നായി ലക്ഷ്യങ്ങളെ കൊള്ളുകയും തള്ളുകയും ചെയ്തുകൊണ്ട് ജീവിതത്തിന്റെ അന്ത്യഘട്ടത്തിൽ എത്തുമ്പോൾ അവിടെനിന്ന് പിന്നോട്ട് തിരിഞ്ഞുനോക്കിയാൽ ഇതുവരെ ലക്ഷ്യങ്ങളെന്നു വിചാരിച്ചവയെല്ലാം ലക്ഷ്യങ്ങളല്ലെന്നും ഏതോ ഒരു മഹത്തായ ലക്ഷ്യം ഇനിയും തനിയ്ക്ക് കരഗതമാക്കേണ്ടതുണ്ടെന്നും ബോദ്ധ്യപ്പെടുന്നു.

ധർമ്മിഷ്ഠന്മാരും അന്തർമുഖത്വം സിദ്ധിച്ചവരുമാണെങ്കിൽ അവർക്ക് ലക്ഷ്യം ഇന്നതെന്നു സുവ്യക്തമായി തെളിയുന്നു. അതായത് ജീവിതത്തെക്കുറിച്ചും പ്രപഞ്ചത്തെക്കുറിച്ചും ഈശ്വരനെക്കുറിച്ചും ഉള്ളതായ ശരിയായ അറിവ് ഏതോ അതാണ് ആത്യന്തികലക്ഷ്യം. അതായത് വേദാന്തിയുടെ ഭാഷയിൽ പറഞ്ഞാൽ ബ്രഹ്മപ്രാപ്തി അഥവാ ആത്മസാക്ഷാൽക്കാരം അതു കിട്ടുന്നില്ലെങ്കിൽ മറ്റെന്തുകിട്ടിയാലും ആ നഷ്ടബോധം തീരുന്നില്ല.

ഈ മഹത്തായ ലക്ഷ്യത്തെക്കുറിച്ച്, ജീവിതത്തിന് തേജസ്സും ഉശിരും ഉള്ള സമയത്ത് മനസ്സിലാക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ പിന്നീടുള്ള ജീവിതം ലക്ഷ്യംവെച്ച് ആക്കാമായിരുന്നു. എന്നാൽ ഭോഗാനുഭവത്തിന്റെ പകിട്ടിൽപ്പെട്ട് ശ്രമിയ്ക്കുന്നവർക്ക് ലക്ഷ്യബോധം കണ്ണിൽ പെട്ടു എന്നുവരില്ല. വിദ്യാഭ്യാസകാലഘട്ടത്തിൽ ഒരു പക്ഷെ ഗുരുനാഥൻ ഇതു പറഞ്ഞുതന്നിട്ടുണ്ടാവാം. അന്ന് അതിനെപ്പറ്റി മതിപ്പും നേടേണ്ടതാണെന്ന ചിന്തയും ഉണ്ടായിട്ടുണ്ടാവാം. എന്നാൽ പിന്നീട് രംഗവും സാഹചര്യവും സഹചാരികളും മാറിക്കഴിഞ്ഞപ്പോൾ ആ ഭാഗം വിസ്മരിയ്ക്കപ്പെട്ടുപോയി. ഇപ്പോൾ ജീവിതാന്ത്യം എത്തിക്കഴിഞ്ഞ അവസ്ഥയിൽ ആ ലക്ഷ്യം തരാൻ സർവ്വേശ്വരനു മാത്രമേ കഴിയൂ. അതിനുവേണ്ടി പ്രാർത്ഥിച്ചാണ് ഋഗ്വേദത്തിലെ വിശിഷ്ടമായ വിവാഹസൂക്തം ആരംഭിയ്ക്കുന്നത്.

ഏതൊരു ദേവന്റെ അനുഗ്രഹംകൊണ്ടാണോ ഇതു കിട്ടുന്നത് ആ ദേവൻ മുൻപ് പലപ്പോഴും താൻ പല ആവശ്യങ്ങൾക്കായി ആഹ്വാനം ചെയ്തിട്ടുള്ള ദിവ്യശക്തിയാണ്. ഈ ശക്തിയുടെ ഇടപെടൽകൊണ്ടുമാത്രമേ ഈ രണാങ്കണത്തിൽ വിജയിയ്ക്കാനും ഇരുലോകത്തി

ലേയ്ക്കും പ്രയോജനപ്രദമായ ആ ധനം ലഭിയ്ക്കാനും കഴിയുക യുള്ളൂ. ഈ അനുഗ്രഹം കിട്ടിക്കഴിഞ്ഞാൽ നമ്മുടെ അന്തഃകരണത്തിൽ ഇരുന്നുകൊണ്ട് നമ്മെ ഭയപ്പെടുത്തുന്ന അസംഖ്യം ദുഷ്ടശക്തികൾ പരാജയപ്പെട്ട് പിന്മാറും. അങ്ങനെ പരാജയം സംഭവിച്ച് പിന്മാറുന്ന ശക്തികളെ അപ്രകാരമല്ലാതെ മറ്റുവിധത്തിൽ തോൽപ്പിയ്ക്കാൻ പ്രയാസമാണ്.

ഈ ഇരുണ്ട മറ നീങ്ങിക്കഴിഞ്ഞാൽ അതിനപ്പുറം തേജോമയമായ ഒരു ദിവ്യമണ്ഡലം കാണപ്പെടും. അപ്പോൾ നമുക്ക് ഈ പ്രപഞ്ചത്തിന്റെ ആധാരമെന്തെന്നും എന്തിനെ അവലംബിച്ചാണ് ഈ പ്രപഞ്ചം നിലനിൽക്കുന്നതെന്നും വ്യക്തമായി മനസ്സിലാവും. ആകാശത്തെ പ്രകാശമാനമാക്കുന്ന സൂര്യമണ്ഡലം പോലെ ഈ സത്യം അഥവാ സത്യബോധം നമ്മുടെ അന്തർമണ്ഡലത്തേയും പ്രകാശമാനമാക്കും.

എന്നാൽ ഈ അന്തർമണ്ഡലത്തിന്റെ ശരിയായ ചിത്രം നമ്മുടെ കൺമുന്നിൽ ഇല്ലാത്തതുകൊണ്ടും ഈ അന്തർമണ്ഡലത്തോടു ബന്ധപ്പെടാതെ ജീവിതത്തിൽ കാര്യമായ നേട്ടമൊന്നും നേടാൻ കഴിവില്ലെന്നു നമുക്ക് വ്യക്തമായി അറിയാത്തതുകൊണ്ടുമാവാം ഈ പ്രധാനസ്ഥാനത്തെ അവഗണിയ്ക്കുകയാണ്. ഇങ്ങനെ വരാതെ ജീവിതത്തെ വിജയത്തിലേയ്ക്കു നയിയ്ക്കാൻ ഈ അന്തർമണ്ഡല ത്തിലെ സത്യജ്യോതിസ്സിന് കഴിയും. അതിനാൽ ഈ ബാഹ്യലോക ത്തിലെ ജീവിതത്തെ ആകർഷിച്ച് നിലനിർത്തുന്നത് ഈ സത്യജ്യോതി സ്സാണെന്നും അതിനോട് ബന്ധപ്പെടാതെ നിലനിൽപ്പില്ലെന്നും മനസ്സി ലാകുമ്പോഴാണ് ജീവിതം ശരിയായ പന്ഥാവിൽക്കൂടെ നീങ്ങുന്നത്.

മനുഷ്യജീവിതത്തിന്റെ നേർവഴി ധർമ്മമാണ്. ധർമ്മവും സത്യവും ഒരേ നാണയത്തിന്റെ ഇരുപുറങ്ങളാണ്. ധർമ്മത്തെ തന്നെയോ സത്യത്തെത്തന്നെയോ അനുസരിച്ച് ഒരാൾക്ക് ജീവിതവിജയം കൈവരിയ്ക്കാൻ പറ്റില്ല. യഥാർത്ഥസത്യത്തിൽ യഥാർത്ഥധർമ്മവും യഥാർത്ഥധർമ്മത്തിൽ യഥാർത്ഥസത്യവുമുണ്ട്. ഈ ധർമ്മാചരണ ത്തിൽ അഥവാ സത്യനിഷ്ഠയിൽ ആനന്ദത്തിന്റെ അളവറ്റ ഒരു നിധിയുണ്ട്. ഈ ആനന്ദം എല്ലാവരാലും അഭികാമ്യമായ ബ്രഹ്മാനന്ദം തന്നെയാണ്.

ഈ ബ്രഹ്മാനന്ദം എത്രകണ്ട് അഭികാമ്യമാണ്? ഇത് ഏതെല്ലാം തരത്തിൽ മനുഷ്യന്റെ ഉൽകൃഷ്ടവ്യക്തിത്വത്തെ സ്വാധീനിയ്ക്കുന്നു എന്ന് കാണുമ്പോഴേ നമുക്കതിന്റെ മഹത്വം മനസ്സിലാവുകയുള്ളൂ. ജീവിതത്തിൽ എന്തുനേട്ടത്തിനും പിന്നിൽ അന്തിമവിശകലനത്തിൽ ആത്മബലമാണ് തുടിച്ചുനിൽക്കുന്നതെന്നു കാണാം. ഇത് എത്രകണ്ട്

കൂടുന്നുവോ അത്രകണ്ട് മഹത്വത്തിലേയ്ക്ക് ഉയരുന്നു. ഇതിന്റെ കുറവ് നമ്മെ അൽപ്പത്തത്തിലേയ്ക്കു നയിയ്ക്കുന്നു.

നമ്മുടെ പൂർവ്വികന്മാർ ഒരു കാലഘട്ടത്തിൽ ജീവിതത്തിന്റെ ഭൗതികവും ആത്മീയവുമായ എല്ലാ മണ്ഡലങ്ങളിലും തെളിഞ്ഞു വിളങ്ങിയിരുന്നു. അവർ അന്ന് ഓരോ വിഷയത്തിലും കാണിച്ചിരുന്ന പ്രഭാവം പിൽക്കാലത്ത് നമ്മുടെ ഭാരതീയസംസ്കാരത്തിന്റെ തന്നെ മുഖമുദ്രയായി മാറി. മഹാകവി കാളിദാസൻ ഒരു വ്യക്തി എന്നതിനേക്കാൾ ഒരു പ്രസ്ഥാനവും സംസ്കാരവുമായി ഉയർത്തപ്പെട്ടു എങ്കിൽ അതിന്റെ പിന്നിൽ ഈ ആത്മബലമാണ് തെളിഞ്ഞുപ്രകാശിയ്ക്കുന്നത്. നശ്വരമായ ശരീരത്തിൽ ഏറിക്കഴിഞ്ഞാൽ 100 വയസ്സിലേറെ ജീവിതമില്ലാത്ത മനുഷ്യൻ സഹസ്രാബ്ദങ്ങൾക്ക് ശേഷവും പൊലിമ നഷ്ടപ്പെടാത്ത ചിന്താരംഗങ്ങളെ ഉത്പാദിപ്പിച്ച് പ്രസരിച്ചിരുന്നു എങ്കിൽ അത് ആ ക്ഷണികവും ഭൗതികവുമായ ചട്ടക്കൂടിന്റേതല്ലെന്ന് തീർച്ച. അതാണ് ആത്മബലം.

ഈ ആത്മബലം ബ്രഹ്മാനന്ദഭൂതിയുടെ താരതമ്യവ്യത്യാസമനുസരിച്ച് ഓരോരുത്തരിലും തെളിഞ്ഞും മങ്ങിയും പ്രകാശിയ്ക്കുന്നു എന്നുമാത്രം. എന്തിനേറെ, ഈ ഭൂമിയും ഭൂമിയിലെ സകലചരാചരങ്ങളും അതാതിന്റെ കർത്തവ്യങ്ങളെ നിഷ്കൃഷ്ടമായി ആദരിക്കുന്നുണ്ടെങ്കിലും അതിന്റെ പിന്നിലും ഈ ബ്രഹ്മാനന്ദം തന്നെയാണ് തുടിച്ചുനിൽക്കുന്നത്. മണ്ണിലെന്നപോലെ വിണ്ണിലും അനേകം പ്രകാശവർഷങ്ങളെ കണ്ടെത്താവുന്ന ദൂരത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രജാലങ്ങളിലും അലയടിക്കുന്നത് ഇതേ ബ്രഹ്മാനന്ദം തന്നെ. എവിടെവിടെ പ്രകാശവും ബലവും ഓജസ്സുമുണ്ടോ അവിടെയെല്ലാം ഈ ബ്രഹ്മാനന്ദത്തിന്റെ പരിസ്പന്ദനങ്ങൾ ഉണ്ട് എന്നുറപ്പിയ്ക്കാം.

ഈ ബ്രഹ്മാനന്ദം പരിമിതമായ ഒരു ഉപാധിയിലൂടേയോ അനുഷ്ഠാനത്തിലൂടേയോ സംഭരിച്ച് അനുഭവിയ്ക്കാവുന്നതല്ല. അതിന്റെ യഥാർത്ഥസ്ഥിതി അനുഭാവികളായ ബ്രഹ്മജ്ഞാനികൾക്കേ അറിയൂ. അത് ആസ്വദിയ്ക്കാവുന്നതോ പാനം ചെയ്യാവുന്നതോ ആയ ഒരു വസ്തുവല്ല. ആസ്വാദകനും ആസ്വാദ്യവസ്തുവും ഒന്നായിത്തീരുമ്പോഴേ അതിന്റെ പൂർണ്ണമായ അനുഭവം ഉണ്ടാവുന്നുള്ളൂ. അപ്പോൾ ആസ്വദിച്ചു എന്നുപറയാൻ ആരു ശേഷിയ്ക്കും?

അതിനാൽ ഞാൻ ബ്രഹ്മാനന്ദം ആസ്വദിച്ചു എന്നു ഒരാൾ അവകാശപ്പെടുന്നുവെങ്കിൽ അത് ഭാഗികമായ ഒരനുഭവമേ ആകുന്നുള്ളൂ. പൂർണ്ണമാകുന്നില്ല. ഈ ബ്രഹ്മാനന്ദം എല്ലായിടത്തും എല്ലാവരിലും വ്യാപിച്ചും ഒളിഞ്ഞും കിടക്കുന്നുണ്ടെങ്കിലും അത് അധികാരിത്വം

ഉള്ളവർക്ക് മാത്രമേ വെളിപ്പെടുത്തുന്നുള്ളു. ത്രിഗുണങ്ങളുടെ ഒട്ടേറെ ആവരണങ്ങൾ അതിനെ മറച്ചു കൊണ്ട് നിൽക്കുന്നുണ്ട്. ഈ ആവരണങ്ങളുടെ മറനീക്കി പൂർണ്ണാനുഭൂതി സിദ്ധിയ്ക്കുമ്പോൾ താൻ മുമ്പ് അനുഭവിച്ചിരുന്നതൊന്നും ശരിയായ ബ്രഹ്മാനന്ദമായിരുന്നില്ല എന്ന് വ്യക്തമാവും. ഇത് വ്യക്തമാകുന്നതുവരെ ഈ വ്യക്തി താൻ ബ്രഹ്മാനുഭൂതി സമ്പന്നനാണ് എന്നത് ആ സന്ദർഭത്തിലെ ഒരാവശ്യം മാത്രമാണ്.

മുൻപോട്ട് നീങ്ങാൻ ഒരവലംബം കൂടിയേ തീരൂ. ഓരോ സന്ദർഭത്തിലും മുന്നോട്ട് നീങ്ങുക എന്ന പ്രക്രിയ ആവർത്തിയ്ക്കുമ്പോൾ ബ്രഹ്മാനന്ദപ്രാപ്തി എന്ന ലക്ഷ്യത്തിലേയ്ക്ക് അടുത്തുകൊണ്ടിരിയ്ക്കുകയാണ്. അതുകൊണ്ടുതന്നെ സമുദ്രം കാണുന്നതിനുമുൻപെ തന്നെ അതിനു സമീപത്തെത്തിയാൽ ജലശീകരങ്ങളും ശബ്ദവും നമുക്ക് അനുഭവമാകുന്നതുപോലെ ഈ മഹാനുഭവത്തിന്റെ അൽപ്പസ്വൽപ്പം നാം അനുഭവിയ്ക്കുന്നു. ഇത് ശരിയായ അനുഭവത്തിന് ഉത്തേജകമാവുകയാണ് വേണ്ടത്. ആ ഉദ്ദേശത്തിലാണ് ഈ അൽപ്പാനുഭവങ്ങളെ നാം വിലയിരുത്തേണ്ടത്.

ഭൌതിക സുഖങ്ങളിൽ ഏറ്റവും ബലവത്തായ ഏറ്റവും ആകർഷീണയമായ ഒരു സുഖം ശൃംഗാരസുഖമാണെന്ന് ശാസ്ത്രം പറയുന്നു. അതായത് സ്ത്രീപുരുഷസമ്പർക്കത്തിൽ നിന്നുളവാകുന്ന സുഖം. അതിനെ ശാസ്ത്രം പറയുന്നത് ബ്രഹ്മാനന്ദസഹോദരൻ എന്നാണ്. അതായത് ആ ഭൗതികാനുഭൂതി അതിന്റെ പൂർണ്ണാനുഭൂതിയ്ക്കുള്ള വ്യഗ്രത നമ്മിൽ വളർത്തണം എന്നുതന്നെയല്ല അതിൽ കുടുങ്ങിക്കിടക്കാതെ അതിന്റെ കെട്ടുപാടുകളിൽ പെട്ടുപോകാതെ അതിൽ നിന്നു പുറത്തുകടക്കാൻ ഈ പരിപൂർണ്ണമായ ബ്രഹ്മാനന്ദഭൂതിയെക്കുറിച്ചുള്ള നിരന്തരമായ അനുസന്ധാനം ആവശ്യമാണ്. ആ നിലയ്ക്കാണ് ഇവിടെ ബ്രഹ്മാനന്ദത്തെപ്പറ്റി ഇത്രയും വിശദമായി പ്രതിപാദിച്ചത്. ഈ ഒരു തെളിഞ്ഞ കാഴ്ചപ്പാടോടുകൂടി മാത്രമേ ദാമ്പത്യജീവിതത്തിലേയ്ക്കു കടക്കാവൂ. അങ്ങനെ കടക്കുമ്പോഴേ ഒട്ടും പോറലേൽക്കാതെ പുറത്തു കടക്കാനും കഴിയൂ. ഇതാണ് ഭാരതീയസംസ്കാരത്തിന്റെ കാഴ്ചപ്പാടിൽ ഗൃഹസ്ഥാശ്രമത്തെക്കുറിച്ചുള്ള സമഗ്രമായ വിലയിരുത്തൽ.

ഈ ബ്രഹ്മാനന്ദത്തെ അനുസ്മരിച്ചുകൊണ്ടും അതിനെ ലക്ഷ്യം വെച്ചുകൊണ്ടുമാണ് മുന്നേറുന്നതെങ്കിൽ ജീവിതത്തിൽ പരസ്പരവിരുദ്ധങ്ങളായ പല ശക്തികളേയും ഏകോപിപ്പിച്ചുകൊണ്ടുപോകാനും ജീവിതത്തിലെ വഴിത്തിരിവുകൾ ശരിയായ വഴിയ്ക്ക് നയിയ്ക്കപ്പെടുവാനും ഇടയാകുന്നു. കാരണം, ലക്ഷ്യം ഉൽകൃഷ്ടമാണെന്നതിനാൽ

അതിലും താഴെയുള്ള മറ്റു സംഭവങ്ങളിലോ കാര്യങ്ങളിലോ അയാൾ ആവശ്യമില്ലാതെ പ്രാധാന്യം കൊടുക്കുന്നില്ല. ആകാശത്തേയ്ക്കു പറന്നുപൊങ്ങുന്ന ഒരു പക്ഷിയ്ക്ക് വിശാലമായ ഒരു മണ്ഡലത്തിന്റെ സമഗ്രവീക്ഷണം കിട്ടുന്നതുപോലെ ഈ ബ്രഹ്മാനന്ദാനുഭൂതിയുടെ ഉന്നതിശിഖരത്തെ മാനസികമായിപ്പോലും അവലംബിയ്ക്കുന്ന ഒരു വ്യക്തി ക്ഷണികവും താൽക്കാലികവുമായ സംഭവങ്ങളിൽ പതറുകയോ വഴിപിഴയ്ക്കുകയോ ചെയ്യുന്നില്ല.

ആധുനിക മനശ്ശാസ്ത്രവും ആധുനിക ശരീരശാസ്ത്രവും മസ്തിഷ്കത്തിന്റെ ചില പ്രത്യേക ഭാഗങ്ങളെ ഉത്തേജിപ്പിച്ചാൽ അതിൽ നിന്നുകിട്ടുന്ന അനുഭൂതി ആ വ്യക്തിയെ സംസ്കാരികവൈശിഷ്ട്യമുള്ള ഒരു വ്യക്തിയായി മാറ്റുന്നു എന്നു കാണുന്നു. കോപിഷ്ഠനായ ഒരാൾ ആ സ്ഥിതിയിൽ ശാന്തനായി മാറുന്നു. എല്ലാം തനിയ്ക്കായി സമാഹരിയ്ക്കുന്ന സ്വഭാവമുള്ള ഒരു വ്യക്തി ഈ സ്ഥിതിയിൽ അന്യനു കൊടുക്കുന്നതിൽ ആനന്ദം കണ്ടെത്തുന്നു. ഇത് മസ്തിഷ്കത്തിന്റെ കൃത്രിമമായ ഉത്തേജനങ്ങളിൽ തെളിയിയ്ക്കപ്പെട്ടെങ്കിലും ആ രീതിയിലുള്ള ഉത്തേജനമല്ല ഇവിടെ വിവക്ഷിച്ചിട്ടുള്ളത്. തന്റെ ബോധമണ്ഡലത്തിൽ നിന്നുതന്നെ ഈ മണ്ഡലത്തെ ഉത്തേജിപ്പിയ്ക്കുവാനുള്ള പ്രേരണ വരണം. അതായത് അന്തർമണ്ഡലത്തിൽ ബ്രഹ്മാനന്ദരസപ്രവാഹം ഉണ്ടാകുമ്പോൾ ആ വ്യക്തി സമഗ്രമായി മാറുന്നു എന്ന് തന്ത്രശാസ്ത്രവും യോഗശാസ്ത്രവും ഒരുപോലെ സമർത്ഥിയ്ക്കുന്നുണ്ട്. ആ ക്രമപ്രവൃദ്ധമായ ഉത്തേജനമാണ് ഇവിടെ പറയുന്നത്.

അത് പ്രാണന്റെ ചില പ്രത്യേകവിധത്തിലുള്ള സഞ്ചാരഗതിയ്ക്കനുസൃതമായാണ് നടക്കുന്നതെന്ന് കണ്ടെത്തിയിട്ടുണ്ട്. പ്രാണന്റെ ഗതി ജീവിയുടെ കോശസ്തരങ്ങളിൽ ചലനമുണ്ടാകുന്നുണ്ട് എന്നത് ശാസ്ത്രതത്വമാണ്. അത് ഏതു വിഭാഗത്തിൽ വേണമെന്നും അത് എത്രകണ്ട് തീവ്രമാകണമെന്നും നിശ്ചയിക്കുന്നത് ഭൌതികമായ മസ്തിഷ്കവിഭാഗങ്ങളല്ല. വേഗത കൂട്ടാനും കുറയ്ക്കാനും വാഹനത്തിൽ സംവിധാനമുണ്ടെങ്കിലും വാഹനം സ്വയം വേഗത കൂട്ടുകയോ കുറയ്ക്കുകയോ ചെയ്യുന്നില്ല. അതിന് വാഹനത്തിൽനിന്ന് അന്യമായ ഒരു യന്ത്രകനെ ആവശ്യമാണ്. അതുപോലെ ഇവിടെ ഒരു യന്ത്രകൻ ഉള്ളിലിരുന്ന് ആ സ്ഥിതിയിലേയ്ക്ക് ഉയർത്തുകയാണ്. ഇത് വിവാഹജീവിതത്തിൽ പ്രവേശിക്കുന്നവർക്ക് പഠിച്ചുറപ്പിയ്ക്കേണ്ട ഒരു വിദ്യയാണ്. ഇത് എത്രകണ്ട് ഉറപ്പോടെ ഉള്ളിൽ പ്രതിഷ്ഠിയ്ക്കപ്പെടുന്നുണ്ടോ അത്രമാത്രമാണ് വിവാഹജീവിതത്തിന്റെ വിജയം. വധൂവരന്മാരുടെ സമാനമായ സ്വഭാവഗുണങ്ങളെ ഒട്ടേറെ ആശ്രയിച്ചിരി

യ്ക്കുന്നു സന്തുഷ്ടമായ ദാമ്പത്യജീവിതം. എന്നാൽ ഗുരുകുലവാസ ത്തിലൂടെ മനസ്സിനും ശരീരത്തിനും ശിക്ഷണം സിദ്ധിച്ച വരന് വധു വിനെപ്പോലെത്തന്നെ സ്വഭാവസംസ്ക്കരണത്തിന്റെ ആവശ്യമില്ല. അതായത് മുൻപുതന്നെ സ്വഭാവം സംസ്കരിയ്ക്കപ്പെട്ടിരുന്നു എന്നർത്ഥം. വിവാഹാനന്തരജീവിതത്തിൽ വരന് വധുവിന്റെ സ്വഭാ വത്തെ മാറ്റിയെടുക്കാൻ സാധിയ്ക്കുക എന്നത് ഒട്ടൊക്കെ അസാ ദ്ധ്യമാണ്. അതുകൊണ്ടാണ് അക്കാര്യത്തിൽ പ്രപഞ്ചശക്തികളുടെ അധീശന്മാരായ ദേവന്മാരെ പ്രാർത്ഥിച്ച് തൃപ്തിപ്പെടുത്തുന്നത്. സാധാ രണ നിലയിൽ വിവാഹപ്രായമായ ഒരുകന്യക നൂറുനൂറു ആശകളോടും മനോരാജ്യങ്ങളോടും കൂടിയാണ് വിവാഹത്തെ സമീപിയ്ക്കുന്നത്. അവർ ദേവന്മാരെ അതാത് സന്ദർഭത്തിൽ പ്രാർത്ഥിയ്ക്കുന്നുണ്ടാവാം. മാതാപിതാക്കളുടെ നിർദ്ദേശമനുസരിച്ച് സത്കർമ്മങ്ങളും ഈശ്വര പൂജകളും ചെയ്യുന്നുണ്ടാവാം. എന്നാൽ അപ്പോഴൊക്കെ അവരുടെ പ്രാർത്ഥന താൻ അഭിലഷിയ്ക്കുന്നതെല്ലാം തനിയ്ക്ക് സിദ്ധിയ്ക്കണേ എന്ന തരത്തിലാവും. താൻ അഭിലഷിയ്ക്കുന്ന വസ്തുക്കളിൽ ഒരു തരംതിരിവ് ആവശ്യമാണെന്നും അതിൽ കൊള്ളേണ്ടത് കൊള്ളാനും തള്ളേണ്ടത് തള്ളാനും ആവശ്യമായ വകതിരിവ് അപ്പോൾ ആ കുട്ടി യ്ക്കുണ്ടായി എന്നു വരില്ല. മനുഷ്യരുടെ സഹായത്താലും ഈശ്വരപ്ര സാദത്താലും ആഗ്രഹിയ്ക്കുന്നതെല്ലാം കിട്ടണം എന്നുതന്നെയാണ് വിവാഹപ്രായത്തിലുള്ള ഒരു കുട്ടിയുടെ മനോഗതം. ഇത് അറിഞ്ഞു കൊണ്ടാണോ എന്നുതോന്നും അഥർവ്വവേദത്തിൽ രസകരമായ ഒരു മന്ത്രഭാഗമുണ്ട്. പല്ലവിപോലെ ആവർത്തിയ്ക്കുന്ന ആ മന്ത്രഭാഗം ഇതാണ്.

> ന വൈ കുമാരി– തത് തഥാ
> യഥാ കുമാരി (ത്വം) മന്യസേ
> തത് ന തഥാ വൈ.

അർത്ഥം– അല്ലയോ മുനികുമാരീ! എപ്രകാരമാണോ നീ വിചാരിയ്ക്കുന്നത് അത് അപ്രകാരമല്ലെന്നു നിശ്ചയം.

അങ്ങിനെ അഭിലാഷങ്ങളാൽ നയിയ്ക്കപ്പെട്ടുകൊണ്ടു വർത്തി യ്ക്കുന്ന ഒരു സ്ത്രീയ്ക്ക് എന്തിനോടും പെട്ടെന്നു തോന്നുന്ന ആഭി മുഖ്യം താൽക്കാലികം മാത്രമാണ് എന്ന് അറിഞ്ഞെന്നുവരില്ല. ആ ആഭിമുഖ്യത്തെ പ്രായത്തിന്റെ ഒരു പ്രത്യേകതയായി കാണാതി രുന്നാൽ അവിടെ എല്ലാവർക്കും പിഴവുപറ്റിയെന്നുവരും. കന്യകയ്ക്കും കന്യകയുടെ അച്ഛനമ്മമാർക്കും ബന്ധുക്കൾക്കുമെല്ലാം ഭാവിയിൽ ഇതിന്റെ തിക്തഫലം അനുഭവിക്കേണ്ടതായും വരും. അതിനാൽ

ചളിപറ്റിയ വസ്ത്രത്തെ മാറ്റി ശുഭ്രവസ്ത്രം ധരിയ്ക്കുന്നതുപോലെ ഈ ചിന്താഗതിയെ പെട്ടെന്നകറ്റിനിർത്താൻ ബോധപൂർവ്വം ശ്രമിയ്ക്കണം. വാസ്തവത്തിൽ ഏതൊരുവനും അഭിലാഷപൂർവ്വമായിട്ടേ പ്രവൃത്തി ചെയ്യാറുള്ളൂ. ആ അഭിലാഷം നല്ലതോ ചീത്തയോ എന്നു ഗ്രഹിയ്ക്കാൻ കഴിയാതിരിയ്ക്കുന്നിടത്ത് നല്ലതിലേയ്ക്ക് ബലമായി പ്രേരിപ്പിയ്ക്കാൻ ഒരു ബാഹ്യശക്തി അത്യാവശ്യമാണ്. ഈ ബാഹ്യശക്തിയേയാണ് ഇവിടെ സവിതാവ് എന്നു പറയുന്നത്. ഈ സവിതാവിന്റെ അഥവാ സൂര്യന്റെ പുത്രിയാണ് ഈ കന്യക എന്ന സ്ഥിതി എന്തിനെയാണ് സൂചിപ്പിയ്ക്കുന്നത്? സ്വന്തം മകളെ ഒരു പിതാവ് എങ്ങനെയാണ് സ്നേഹപൂർവ്വം നല്ലവഴിയ്ക്ക് തിരിച്ചുകൊണ്ടുപോകുന്നത് അതുപോലെ തന്റെ ഉള്ളിലുള്ള അന്തര്യാമി, പ്രേരകശക്തി നൽകി അവളെ നേർവഴിയ്ക്കു നയിയ്ക്കണമെന്നാണ് ഇതിന്റെ സൂചന. ഈ അവസ്ഥയിൽ എത്തിയ ഒരു കന്യകയ്ക്കു അഭിലാഷങ്ങളെ വിവേചിച്ചറിയുവാനുള്ള കഴിവ് കിട്ടുന്നു. അതിനെ വേണ്ടപോലെ കണ്ട് മനസ്സിലാക്കാനുള്ള വിവേചനശക്തിയും ലഭിയ്ക്കുന്നു. അങ്ങനെ വന്നുകഴിഞ്ഞാൽപിന്നെ അഭിലാഷങ്ങളെ എത്ര പോഷിപ്പിയ്ക്കാൻ ശ്രമിച്ചാലും അത് ആപത്തായി വരില്ല. അഭിലാഷങ്ങളുടെ താരതമ്യം വേണ്ടപോലെ നിർവഹിയ്ക്കുവാൻ കഴിഞ്ഞില്ലെങ്കിൽകൂടി തന്റെ ഭൌതികവും ധാർമ്മികവുമായ ജീവിതത്തിനുവേണ്ടതെല്ലാം അഭിലഷിയ്ക്കാനും അതിന്റെ പരിപൂർത്തിയ്ക്കായി ഈശ്വരനെ സമാശ്രയിയ്ക്കാനും അവൾക്കു കഴിയും. ഇങ്ങനെ ഒട്ടും നിഷേധിയ്ക്കപ്പെടാതെ ഉദാത്തചിന്തയോടുകൂടിയ ഒരു കന്യകയ്ക്ക് ജീവിതാനന്ദത്തെ തേടിപ്പോകേണ്ടതായി വരില്ല. ആ ജീവിതാനന്ദം അവളെ വരിയ്ക്കും. എന്നു വെച്ചാൽ അവൾക്ക് സ്വാധീനമാവും എന്നർത്ഥം. ഇതു മാത്രമല്ല, തന്റെ ഭാവിശ്രേയസ്സിനെപ്പറ്റി സങ്കല്പിയ്ക്കാനും ഈ സങ്കല്പത്തെ പ്രവൃത്തിരൂപത്തിൽ വികല്പിയ്ക്കാനും അവൾക്ക് കഴിയുന്നു. സങ്കല്പവികല്പാത്മകങ്ങളായ ബോധം അവളെ വരിയ്ക്കുന്നു എന്നുപറയാം. ഈ മാനസിക ഔൽകൃഷ്ട്യം നിലനിർത്തികൊണ്ടു തന്നെ അവൾക്ക് ശ്രദ്ധയിലേയ്ക്ക് തന്റെ ഹൃദയത്തെ ഇറക്കാൻ കഴിയുന്നു.

എന്താണ് ശ്രദ്ധ? ഗൃഹജീവിതത്തിൽ താൻ അനുഭവിയ്ക്കുന്ന ചുറ്റുപാടുകളുടെ സമ്മർദ്ദം അല്ലെങ്കിൽ അതിലുള്ളതായ പ്രശ്നങ്ങൾ തന്റെ പൂർവ്വികർക്കും ഉണ്ടായിരുന്നെന്നും അവർ അതിനെ ആത്മവിശ്വാസപൂർവ്വം നേരിട്ട് പരിഹരിച്ചിരുന്നു എന്നതുമാണ് ഇവിടെ പറയുന്ന ശ്രദ്ധ. ഈ ശ്രദ്ധ താൽക്കാലികമായ പ്രതികൂലാവസ്ഥകളെ

നിസ്സാരമാക്കിക്കാണാൻ കഴിവ് നൽകുന്നു. അല്ലാത്ത പക്ഷം ഗൃഹ ജീവിതത്തിൽ ആദ്യമായി പ്രവേശിയ്ക്കുമ്പോൾ അതിൽ വരുന്ന അപസ്വരങ്ങളും അപാകതകളും സമഗ്രമായിക്കാണാനും അതിന് ഒരവസാനമുണ്ടെന്നു ചിന്തിച്ച് സമാധാനിയ്ക്കാനും കഴിയില്ല. ഈ പറഞ്ഞ കാര്യങ്ങളെല്ലാം വിജയകരമാംവണ്ണം വിവാഹജീവിതത്തെ നയിയ്ക്കാൻ കഴിവുണ്ടാക്കുന്ന ശക്തിവിശേഷങ്ങളാണ്. ഇതിന്റെ അൽപ്പംകൂടി ആഴത്തിലുള്ള ഒരു മണ്ഡലത്തെ പരാമർശിച്ചുകൊണ്ട് പറയുകയാണ്, ജ്ഞാനഭക്തികളെന്ന രണ്ടുചക്രങ്ങളിലാണ് ഗൃഹജീ വിതമാകുന്ന രഥമുരുളുന്നത്. ഈ രഥചക്രങ്ങളെ പ്രത്യേകം നിരീ ക്ഷിച്ച് ഗ്രഹിയ്ക്കുമ്പോൾ അത് കൂടുതൽ ഉൾവെളിച്ചത്തിലൂടെ വിവാ ഹജീവിതത്തെ കണ്ടറിയാൻ കഴിവ് നൽകുന്നു. ജ്ഞാനഭക്തികളാകുന്ന ചക്രങ്ങളെക്കൂടാതെ ഒരു ചക്രംകൂടി ഈ രഥത്തിനുണ്ടെന്ന് പറയു ന്നുണ്ടെങ്കിലും അത് ഗൂഢമായി ഒളിഞ്ഞുകിടക്കുന്നുണ്ട് എന്നു പറയു ന്നുണ്ട്. എവിടേയാണ് ഒളിഞ്ഞുകിടക്കുന്നത്, ആ ചക്രം ഏതാണ് എന്നൊക്കെ ചിന്തിയ്ക്കുമ്പോൾ ധാർമ്മികജീവിതരഥത്തെ മുന്നോട്ട് നയിയ്ക്കുന്നതിൽ ജ്ഞാനഭക്തികൾക്കെന്നപോലെ വൈരാഗ്യ ത്തിനും അവിടെ ഒരു സ്ഥാനമുണ്ട് എന്നുകാണാം. എന്നാൽ വിവാഹ ജീവിതത്തിൽ പ്രവേശിയ്ക്കുന്ന ഒരു കന്യകയിൽ വൈരാഗ്യബോധം തെളിഞ്ഞുപ്രകാശിച്ചാൽ വിവാഹജീവിതം അലങ്കോലപ്പെട്ടുപോകും എന്നു വ്യക്തമാണ്. അതിനാൽ അത് എവിടെയോ ഒളിഞ്ഞുക്കിടക്കുക യാണ്. ഒളിഞ്ഞുകിടക്കുന്നു എന്നതുകൊണ്ട് അത് ഉണ്ട് എന്നത് വ്യക്ത മായല്ലോ. ഇപ്പോൾ വെളിവായി പുറത്തുവന്നിട്ടില്ല എന്നുമാത്രം ജ്ഞാ നഭക്തികൾ ഉള്ളിൽ പ്രകാശിയ്ക്കുന്ന ഒരാളിൽ വൈരാഗ്യഭാവം തീരെ ഇല്ലാതിരിയ്ക്കില്ല.

ഈ രണ്ടുചക്രങ്ങളുടെ പ്രാധാന്യം ശരിയായി അറിയുന്നത് ബ്രഹ്മജ്ഞാനികൾ മാത്രമാണ്. അവർ അതിനെ ജീവിതത്തിലെ ചില പ്രത്യേക കാലഘട്ടങ്ങളിൽ മാത്രമേ പുറത്തു കാണിയ്ക്കുന്നുള്ളൂ. അൽപ്പം കൂടി വ്യക്തമായി പറഞ്ഞാൽ ജ്ഞാനഭക്തികൾ മനുഷ്യജീവി തത്തിന് ഒഴിച്ചുകൂടാൻ വയ്യാത്തതാണെങ്കിലും ഗൃഹജീവിതത്തിൽ അതിന്റെ ആധിക്യം അരോചകമായിത്തോന്നാം. സർവ്വസംഗപരി ത്യാഗിയായ ഒരു സംന്യാസിയ്ക്ക് എല്ലാവരേയും ഒരേപോലെ കണ്ടു പെരുമാറാൻ വിഷമമില്ല. അദ്ദേഹത്തിന്റെ സാഹചര്യം അതിനനു സരിച്ചാണ്. എന്നാൽ ഗൃഹസ്ഥൻ സംന്യാസിയെപ്പോലെ അത് അനു ഷ്ഠാനത്തിൽ കൊണ്ടുവന്നാൽ അത് ഗാർഹസ്ഥ്യജീവിതത്തിൽ പല പ്രശ്നങ്ങളും ഉളവാക്കും. സമുദായമദ്ധ്യത്തിൽ പ്രവർത്തിയ്ക്കുന്ന

ഗൃഹസ്ഥന് അനുകൂലമായവരും ഉദാസീനന്മാരും ഉണ്ടാവും. പ്രാതികൂല്യത്തെ എതിർത്ത് നിർവീര്യമാക്കിയില്ലെങ്കിൽ അത് ജീവിതത്തെ താറുമാറാക്കും. അനുകൂലമായ പരിസ്ഥിതികളെ അല്ലെങ്കിൽ അനുകൂലമായവരെ നാം കുറച്ചധികം സ്നേഹിയ്ക്കുകയും അവരിൽ താൽപ്പര്യം കാണിയ്ക്കുകയും വേണ്ടിവരും. ഉദാസീനന്മാരെ കയ്യൊഴിയ്ക്കുവാനും നാം പഠിയ്ക്കണം. ഇങ്ങനെ ആയാലെ ഗൃഹസ്ഥജീവിതം സുഗമമായി മുമ്പോട്ടു പോവുകയുള്ളു. തന്നെ പ്രതികൂലിയ്ക്കുന്നവർ തൽക്കാലത്തേയ്ക്ക് തനിയ്ക്ക് അപകടകാരികളായതുകൊണ്ട് എതിർക്കുന്നു എന്നല്ലാതെ അവരോട് തീരാത്ത പക മനസ്സിൽ ഉളവാകാതിരിയ്ക്കാൻ എല്ലാം ഒന്നാണ്, എല്ലാവരിലും ഒരാത്മാവാണ് എന്ന ജ്ഞാനം സഹായകമാവും. ആ മനോഭാവം ഉള്ളിൽ വെച്ചുകൊണ്ട് അവരോട് പെരുമാറുമ്പോൾ നമ്മുടെ അന്തഃകരണം മലിനമാകുന്നില്ല. അനുകൂലഭാവത്തിൽ നിൽക്കുന്നതുവരെ അളവറ്റ് സ്നേഹിച്ച് ആശ്രയിയ്ക്കുന്നതുകൊണ്ട് അവരിൽ രാഗം അഥവാ ആസക്തിയുണ്ടാവാൻ സാദ്ധ്യതയുണ്ട്. ഇത് വ്യക്തിഗതമായ നിലയിൽ ഒരു ദോഷമാണ്. ഈ ദോഷവും സർവ്വാത്മഭാവത്തെക്കുറിച്ചുള്ള ജ്ഞാനത്താൽ ഇല്ലാതാക്കാൻ കഴിയും. ഈ ആശയത്തെ വെച്ചുകൊണ്ടാണ് ഭാഗവതത്തിൽ

വിരക്തോ രക്തവത്തത്ര
നിർല്ലോകേ നിതരാം ന്യസേത്

എന്നു പറഞ്ഞിട്ടുള്ളത്. ഉള്ളിൽ വൈരാഗ്യഭാവത്തോടെ പുറമെ ആസക്തനെന്നപോലെ വേണം മനുഷ്യസമുദായമദ്ധ്യത്തിൽ ജീവിതം നയിയ്ക്കാൻ എന്നാണല്ലോ ഇതിനർത്ഥം. ഇത് കപടതയാവില്ലേ എന്ന് നമുക്ക് സംശയം തോന്നാം. എന്നാൽ കപടതയല്ല. ജീവിതത്തിൽ സുഗമമായ ഒഴുക്കിനുവേണ്ടി ചെയ്യുന്ന ഒരു കൌശലം മാത്രമാണ്. ഈ ഒരു പ്രത്യേകത ഗൃഹജീവിതത്തിൽ മാത്രമേ നമുക്ക് നേരിടേണ്ടി വരുന്നുള്ളു. അതുപോലെ ഒളിഞ്ഞുകിടക്കുന്ന മൂന്നാമത്തെ ചക്രവും, അതായത് വൈരാഗ്യബോധവും ഗൃഹസ്ഥന് പലപ്പോഴും ആശ്രയവും ആശ്വാസവുമേകാൻ കാരണമായിത്തീരും. ഇതിന് ഗീതാചാര്യൻ പറയുന്ന മിഥ്യാചാരത്തോട് ബന്ധമില്ല. മിഥ്യാജീവിതത്തിൽ അതിന്റെ ഊരാക്കുടുക്കുകളിൽ വീണ്ടും അകപ്പെടുകയാണ്. നേരെമറിച്ച് ഇവിടെ പ്രതിപാദിയ്ക്കുന്ന വ്യക്തിജീവിതത്തിന്റെ ഊരാക്കുടുക്കുകളെ അതിവർത്തിയ്ക്കുകയാണ്. അതുകൊണ്ട് മിഥ്യാചാരം എന്ന ദോഷം ഇതിനില്ല. ഗൃഹസ്ഥജീവിതം അതിനോട് ബന്ധപ്പെട്ട എല്ലാവരേയും ബഹുമാനപൂർവ്വം പ്രണമിച്ചുകൊണ്ട് തന്റെ വ്യക്തിത്വത്തെ പരമാവധി

ലഘൂകരിയ്ക്കുകയാണ്. ഇത് ജീവിതത്തിൽ എല്ലാ കാലത്തും നിലനിർത്തേണ്ടതായിട്ടുള്ള ഒരു ഗുണവിശേഷമാണെങ്കിലും ഗൃഹ നാഥനിത് അനിവാര്യമായിത്തീരുന്നു. മറ്റാശ്രമങ്ങളിൽ ബാഹ്യ ലോകത്തോട് ഇത്രയധികം ഇടപാട് ചെയ്യേണ്ടി വരുന്നില്ല. വിവിധ തുറകളിലുള്ള സ്വഭാവവൈവിദ്ധ്യക്കാരെല്ലാം ഒരു പരിമിതമായ വിധത്തിലേ സംന്യാസിയേയും ബ്രഹ്മചാരിയേയും സമീപിയ്ക്കു ന്നുള്ളൂ. അഥവാ അവരിൽ നിന്ന് ഒരു നിശ്ചിതദൂരം അകന്നുനി ന്നുകൊണ്ട് വ്യാപരിയ്ക്കാൻ സംന്യാസിയ്ക്കും ബ്രഹ്മചാരിയ്ക്കും വിഷമമില്ല. നേരെ മറിച്ചാണ് ഗൃഹസ്ഥന്. അതുകൊണ്ടാണ് മാനസി കമായി ഗൃഹസ്ഥൻ എല്ലാവരേയും താഴ്മയോടെ വന്ദിയ്ക്കാൻ ശീലിയ്ക്കുന്നത്. നിന്ദിയ്ക്കാൻ തക്കവിധത്തിലുള്ള പ്രവൃത്തി ചെയ്തി ട്ടുള്ളവരോടുപോലും ഗൃഹസ്ഥന് നിന്ദാഭാവം തോന്നാത്ത വിധത്തി ലുള്ള ഒരു ആന്തരികവീക്ഷണം വളർത്താൻ കഴിയണം. അതുകൊ ണ്ടാണ് തന്റെ പത്നിയടക്കം എല്ലാവരേയും ഗൃഹസ്ഥൻ മനസാ വന്ദിയ്ക്കുന്നത് അഥവാ വന്ദിയ്ക്കേണ്ടത്.

> പൂർവ്വാപരഞ്ചരതോ മായയൈതൌ
> ശിശു ക്രീളന്തൌ പരിയാതോ അദ്ധ്വരം
> വിശ്വാന്യന്യോ ഭുവനാഭിചഷ്ട
> ഋതു͜രന്യോ വിദധജ്ജായതേ പുനഃ

ഭൌതിക ജീവിതത്തിന്റെ ഒരു അനിവാര്യഘടകമാണല്ലോ കാലം. കാലത്തിനോട് ബന്ധപ്പെടുത്താതെ ഒന്നുംതന്നെ ചിന്തിയ്ക്കാനോ പറയുവാനോ പ്രവർത്തിയ്ക്കുവാനോ കഴിയുകയില്ല. എന്നാൽ വാസ്തവത്തിൽ ഈ കാലം എന്നത് ഒരു പ്രഹേളികയാണ് എന്ന് കാണുന്നവൻ മനസ്സിലാക്കുന്നു. ഓരോ വസ്തുക്കളെ അപേക്ഷിച്ചേ കാലഗണന സാദ്ധ്യമാകൂ. ഭൂമി അതിന്റെ സാങ്കൽപ്പിക അച്ചുതണ്ടിൽ ഒരു വട്ടം തിരിയുന്നതിനേയാണ് നാം ദിവസം എന്നുപറയുന്നത്. അങ്ങനെ 30 പ്രാവശ്യം തിരിയുന്നത് ഒരു മാസമാകുന്നു. അപ്രകാരം അങ്ങനെ നീണ്ടുപോകുന്നു. സൂര്യപ്രകാശം ഭൂമിയുടെ ഏതുഭാഗത്ത് പതിയ്ക്കുന്നു എന്നതനുസരിച്ചാണ് രാവും പകലും കൽപ്പിയ്ക്കുന്നത്. ആ സൂര്യപ്രകാശം തന്നെ ചന്ദ്രമണ്ഡലത്തിൽ പതിയ്ക്കുമ്പോൾ അതിന്റെ വൃദ്ധിക്ഷയങ്ങൾക്കനുസരിച്ച് നാം തിഥി എണ്ണുന്നു. ഈ സൂര്യചന്ദ്രന്മാർ ആ സ്ഥാനത്ത് ഇല്ലാതെ വന്നു എന്നു സങ്കൽ പ്പിയ്ക്കുക. അവിടെ മാസവും തിഥിയും ദിനവും ഒന്നുംതന്നെയില്ല. ഈ വസ്തുത എല്ലാവരേക്കാളും കൂടുതൽ അറിഞ്ഞിരിയ്ക്കേണ്ടത് ഭൗതികജീവിതത്തിൽ വ്യവഹരിയ്ക്കുന്ന ഗൃഹനാഥനാണ്. സൂര്യന്റെ

ഭ്രമണമണ്ഡലം താരതമ്യേന പരിമിതമാണ്. അതിലും പരിമിതമാണ്. ചന്ദ്രന്റേത്. അപ്പോൾ ജീവിതത്തിലെ അവശ്യഘടകങ്ങളായ ജനനം മുതൽ മരണം വരേയുള്ള പ്രവൃത്തികളെല്ലാം സൂര്യചന്ദ്രന്മാരെ ആശ്രയിച്ചാണ്.

എന്നാൽ ശാസ്ത്രരീത്യാ ഈ പ്രതിപാദനം ശരിയാണെങ്കിലും കവിഹൃദയമുള്ള വൈദികഋഷിയ്ക്ക് അതിനെ ഇത്രയും ശുഷ്കമായി കാണാനും വിവരിയ്ക്കുവാനും കഴിയുകയില്ല. ഋഷിയുടെ ദൃഷ്ടിയിൽ രണ്ടു കുഞ്ഞുങ്ങൾ ഒളിച്ചുകളിയ്ക്കുന്നതുപോലെയാണ് സൂര്യനും ചന്ദ്രനും ആകാശത്തിൽ സഞ്ചരിയ്ക്കുന്നത്. ഒരുവൻ അപരന് കാണാൻ പറ്റാത്ത സ്ഥലത്ത് എന്നു വിവക്ഷയില്ല. കാഴ്ചയെത്താത്ത സ്ഥലത്ത് എന്നേ പറയാൻ സാധിയ്ക്കൂ. ഇനി സൂര്യന്റെ കാഴ്ചപ്പാടിൽ ചന്ദ്രൻ എത്തിപ്പെട്ടു എന്നിരിയ്ക്കട്ടെ. അവിടെ മിയ്ക്കവാറും ഒരു അദൃശ്യനെപ്പോലെ കാണപ്പെടുന്നു. എന്നുവെച്ചാൽ ഒളിച്ചുകളിയ്ക്കുമ്പോൾ കണ്ടെത്തിയാൽ കണ്ടെത്തിയ വ്യക്തിയ്ക്ക് മുഖപ്രസാദവും കണ്ടുപിടിയ്ക്കപ്പെട്ട ആൾക്ക് മുഖത്തിന്റെ വിളർച്ചയും സാധാരണമാണല്ലോ. പകൽസമയത്ത് ചന്ദ്രന്റെ സ്ഥിതി ഈ വിളർച്ചയുള്ള മുഖം പോലെയാണ് എന്നാണ് വൈദികഋഷി കവിഭാവനയിലൂടെ കാണുന്നത്.

സൂര്യന്റെ പ്രഭാവത്തേയും പ്രാമാണ്യത്തേയും വിവരിച്ചതിനുശേഷം ചന്ദ്രന്റെ പ്രത്യേകതയെ ചൂണ്ടിക്കാണിച്ചുകൊണ്ട് ആദരപൂർവ്വം വന്ദിയ്ക്കുകയാണ്. ഓരോതവണയും ചന്ദ്രന് കലകൾ കൂടിക്കൂടിവരുമ്പോൾ പുത്തനുടുപ്പും ആഭരണങ്ങളും അണിഞ്ഞ് ഒരു കൊച്ചുകുട്ടിയുടെ അഭിമാനവിജൃംഭണമാണ് ഋഷി കാണുന്നത്. ആ സമയത്ത് കലകൾ വളർന്നുവരുന്ന സമയത്ത് ദേവന്മാർക്കു വേണ്ടതായ കാര്യങ്ങളെ നിർവ്വഹിച്ച് പ്രീതരാക്കുന്നു. കലയുടെ ക്ഷയത്തിൽ പിതൃക്കൾക്ക് മികവേറ്റുന്നു. അമ്മ പറയുന്നതുകേട്ട് വീട്ടുജോലികളിൽ അമ്മയെ സഹായിയ്ക്കുമ്പോൾ പുത്തൻഉടുപ്പുകളും ആഭരണങ്ങളും മാറ്റിവെച്ച് സാധാരണമായവ ധരിയ്ക്കുകയാണല്ലോ കുട്ടികൾ പതിവ്. അല്ലെങ്കിൽ ധരിപ്പിയ്ക്കുകയാണല്ലോ അമ്മമാരുടെ പതിവ്. രണ്ടായാലും വെളുത്ത പക്ഷത്തിലെ തെളിവ് കറുത്ത പക്ഷത്തിൽ കാണില്ലെന്നു വ്യക്തമാണ്. ഇങ്ങനെ സൂര്യചന്ദ്രന്മാരാകുന്ന രണ്ട് ഉപാധിയിലൂടെ കാലത്തെ അവതരിപ്പിച്ചതിനുശേഷം ആ കാലബോധം എന്നും നിങ്ങളുടെ ഉള്ളിൽ തെളിഞ്ഞിരിയ്ക്കണം എന്നാണ് വേദം പറയുന്നത്.

കാലത്തിന്റെ അമൂല്യത അറിയാത്ത ഗൃഹസ്ഥൻ മൂഢസ്വർഗ്ഗ

ത്തിലാണെന്നു പറയാം. ഭാഗവതം ഇതിനെ രസകരമായ ഒരുദാഹരണത്തിലൂടെ സമർത്ഥിയ്ക്കുന്നുണ്ട്. നദികളിലും കുളങ്ങളിലും വേനൽക്കാലത്ത് ക്രമേണ വെള്ളം വറ്റിക്കൊണ്ടിരിയ്ക്കുന്നത് വെള്ളത്തിൽ ജീവിയ്ക്കുന്ന ജലജന്തുക്കൾ അറിയുന്നില്ല. ഇതറിയാത്തതിന്റെ കുഴപ്പം മറ്റാർക്കുമല്ല, ആ ജലജന്തുക്കൾക്കുതന്നെയാണ്. അതുപോലെ കുടുംബജീവിതത്തിൽ ഏർപ്പെട്ട ഗൃഹസ്ഥന് അതാതു വിശേഷകാലങ്ങളിൽ ചെയ്തു തീർക്കേണ്ടതായ കടപ്പാടുകൾ, ഇവ ഈശ്വരനോടും മനുഷ്യന്മാരോടുമുള്ള കടപ്പാടുകൾ, ചെയ്തു തീർക്കാഞ്ഞാൽ അവസാനം അതിന്റെ കുറവ് കാണുകതന്നെ ചെയ്യും. അസ്വസ്ഥതയും അശാന്തിയും നിറഞ്ഞ ജീവിതമാണ് അതിന്റെ ദുഷ്ഫലം. അതിനാൽ കാലഗണനയെ ഏറെ സ്വാധീനിയ്ക്കുന്ന സൂര്യചന്ദ്രന്മാരെ അടിസ്ഥാനപ്പെടുത്തി ഈ സത്യം ശ്രുതിമാതാവ് നമ്മെയെല്ലാം ഓർമ്മിപ്പിയ്ക്കുകയാണ്. ഈ ഓർമ്മപ്പിയ്ക്കലിനെ ആദരപൂർവ്വം ശിരസാവഹിച്ച് അതാതു കാലത്തെ ഭൌതികവും ആത്മീയവുമായ കർമ്മങ്ങൾ ചെയ്തേ തീരു. അത് സ്വന്തം നേട്ടം മാത്രം ഉദ്ദേശിച്ചുള്ളതല്ല. പത്നീപുത്രന്മാരുടേയും മനുഷ്യസമുദായത്തിന്റേയും ആത്യന്തികമായുള്ള നേട്ടത്തെ മുന്നിൽകണ്ടുകൊണ്ടുള്ള ഒരു നീക്കമാണ്. ഗൃഹസ്ഥന് അത് ചെയ്തേ തീരു.

ഇതുകൂടാതെ സൂര്യചന്ദ്രന്മാരെ ഇവിടെ പരിഗണിച്ചതിൽ വേറെ ഒരാശയം കൂടിയുണ്ട്. സൂര്യൻ അത്താവും (ഭക്ഷിയ്ക്കുന്നവൻ) ചന്ദ്രൻ അന്നവുമാണ് എന്ന് പ്രശ്നോപനിഷത്തിൽ പറയുന്നുണ്ട്. അന്നം എന്നതിന് ഇവിടെ രയി എന്നാണ് പറഞ്ഞിട്ടുള്ളത്. ഈ അന്നത്തെ അദനം ചെയ്യുന്ന ശക്തിവിശേഷമാണ് സൂര്യൻ.

സൂര്യനെ അനുസരിച്ച് നോക്കുമ്പോൾ ചന്ദ്രന് ചലനവും വേഗതയും കൂടും. സൂര്യൻ 360 ദിവസംകൊണ്ട് പന്ത്രണ്ട് രാശിയിൽ കടക്കുമ്പോൾ ചന്ദ്രൻ കേവലം 27 ദിവസംകൊണ്ട് അതിനെ കടക്കുന്നു. ഈ ഏറ്റക്കുറച്ചിലുകൾ എല്ലാ തലത്തിലും കാണാം. സൂര്യമണ്ഡലത്തിൽ പ്രകാശഹീനത ഒരിയ്ക്കലും വരുന്നില്ല. എന്നാൽ ചന്ദ്രമണ്ഡലത്തിൽ പ്രകാശഹാനി ഏറ്റക്കുറച്ചിലുകളോടെ വന്നുകൊണ്ടിരിയ്ക്കുന്നുണ്ട്. അപ്പോൾ പ്രാണൻ അഥവാ അത്താവായിട്ടുള്ള സൂര്യൻ രയി എന്ന അന്നത്തെ തന്റെ വരുതിയിൽ വരുത്തി അനുഭവിയ്ക്കുന്നുണ്ട്.

ഇവിടെ പതിപത്നീഭാവത്തിൽ പ്രവേശിക്കുന്ന ഈ രണ്ടുവ്യക്തികൾ പ്രാണരയികൾക്കൊപ്പം അത്തവും അന്നവുമായിത്തീരുന്നു. പുരുഷനിൽ അധീശത്വമുണ്ട് എന്നത് സ്ത്രീയെ അടിമയാക്കുന്നു എന്ന് അർത്ഥമില്ല. ശാരീരികമായും മാനസികമായും സ്ത്രീയുടേയും പുരു

ഷന്റേയും ഘടനകൾക്കു വ്യത്യാസമുണ്ട്. ആ വ്യത്യാസങ്ങൾ നീക്കിക്കഴിഞ്ഞാൽ അല്ലെങ്കിൽ വ്യത്യാസങ്ങൾക്കപ്പുറത്ത് ഈ വ്യത്യാസങ്ങളാൽ കളങ്കപ്പെടാത്ത ആത്മാവ് വർത്തിയ്ക്കുന്നു. ഈ ആത്മാവിന് ഭേദമോ ഏറ്റക്കുറച്ചിലുകളോ ഇല്ല. എന്നാൽ ഉപാധിയിൽ അനുമാനിയ്ക്കുന്ന ഘട്ടത്തിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടുതാനും. ഈ ഏറ്റക്കുറച്ചിലുകൾ നിലനിർത്തിത്തന്നെ അവർക്കിരുവർക്കും സ്വതന്ത്രമായി ചിന്തിയ്ക്കുവാനും പ്രവർത്തിയ്ക്കുവാനും കഴിയും. അഥവാ കഴിയണം എന്നാണ് ആർഷസന്ദേശം. അതിൽ ആത്മാവിന്റെ നിത്യനൂതനതയെ മനസ്സിൽ വെച്ചുകൊണ്ട് അവരവരുടെ കർത്തവ്യം നിർവ്വഹിയ്ക്കുകയാണെങ്കിൽ ഇരുവർക്കും ലോകരംഗത്ത് പരസ്പരസംഘട്ടനം കൂടാതെ ജീവിതം വിജയകരമായി മുന്നോട്ടുകൊണ്ടുപോകാം. അല്ലാത്ത പക്ഷം വ്യക്തിത്വത്തെ ബലമായി പിടിച്ചുകൊണ്ട് അതിന് പോറലേൽക്കാതെ കഴിയണം എന്ന് ഇരുവരും ശാഠ്യം പിടിച്ചാൽ ബന്ധം തകരുകയേ ഉള്ളൂ. ഇതിനെ കാണിയ്ക്കാനാണ് പ്രപഞ്ചത്തിലെ പ്രാണ-രയിമാരായ സൂര്യചന്ദ്രന്മാരെ ഇവിടെ അവതരിപ്പിച്ചത്. സൂര്യനെപ്പോലെ ആകണം താൻ എന്ന് ചന്ദ്രൻ വിചാരിച്ചാൽ നടക്കുകയില്ല. അതുപോലെ ചന്ദ്രന്റെ പ്രത്യേകതകളെ തനിയ്ക്ക് കയ്യടക്കണം എന്ന് സൂര്യൻ വിചാരിച്ചാലും നടപ്പില്ല. ഇതിനെ മനസ്സിലാക്കിക്കൊണ്ട് വൈദികഋഷി ദേവന്മാരോട് പ്രാർത്ഥിയ്ക്കുന്നുണ്ട്. ഭാര്യയുടെ പതി എന്ന നിലയിലുള്ള എന്റെ അവസ്ഥ സംയമപൂർണ്ണം ആവാൻ അനുഗ്രഹിയ്ക്കണേ എന്ന്. പതി ഈ പ്രാർത്ഥന ചെയ്യുംപോലെത്തന്നെ പത്നിയും തന്റെ വിധേയത്വത്തെ അനുസരിച്ച് സന്തുഷ്ടമായി ജീവിയ്ക്കുവാനുള്ള ഒരു നിയന്ത്രണ ശക്തി തനിയ്ക്കു തരണേ എന്നു ഈശ്വരനോട് പ്രാർത്ഥിയ്ക്കുന്നു. ഗൌരവപൂർണ്ണമായ ഒരു പ്രവർത്തനമണ്ഡലമായതിനാൽ വളരെ ശ്രദ്ധാലു ആയിട്ടുവേണം. മുൻപോട്ട് നീങ്ങാൻ എന്നു കാരുണ്യവാരിധിയായ വേദമാതാവ് അനുശാസിയ്ക്കുകയാണ്.

ഉദീർഷ്വാതഃ പതിവതീഹ്യേ്ഷാ
വിശ്വാവസുംനമസാ ഗീർഭിരീളേ
അന്യാമിച്ഛ പിതൃഷദം വ്യക്താം
സതേഭാഗോ ജനുഷാ തസ്യവിദ്ധി
ഉദീർഷ്വാതോ വിശ്വാവസോ
നമസേളാ മഹേത്വാ
അന്യാമിച്ഛ പ്രഫർവ്വ്യം
സംജായാംപത്യാസൃജ

അനുക്ഷരാഋജവഃസന്തുപന്ഥാ
യേഭിസ്സഖായോയന്തിനോവരേയം
സമർജ്മാ സംഭഗോനോനിനീയാൽ
സഞ്ജാസ്പത്യം സുയമമസ്തുദേവാഃ
പ്രത്വാമുഞ്ചാമി വരുണസ്യ പാശാ
ദ്യേനത്വാ ബധ്നാൽ സവിതാസുശേവഃ
ഋതസ്യയോനൌ സുകൃതസ്യ ലോകേ
രിഷ്ടാംത്വാ സഹപത്യാ ദധാമി.

വൈവാഹികജീവിതത്തിലെ ഏറ്റവും പ്രധാനപ്പെട്ട അംശമാണ് പരസ്പരമുള്ള ലൈംഗികാകർഷണം. മനുഷ്യനെന്നല്ല മറ്റെല്ലാജീവികൾക്കും അതാതിന്റെ ഇണയെ ആകർഷിച്ച് അടുപ്പിയ്ക്കാനുള്ള ഒരു പ്രത്യേക കഴിവുണ്ട്. ശബ്ദം, സ്പർശം, ഗന്ധം, നോട്ടം തുടങ്ങിയവയാൽ ഇണയെ ആകർഷിയ്ക്കുകയാണ് ജീവസാധാരണമായ പ്രക്രിയ. വംശവർദ്ധനയ്ക്ക് അനിവാര്യമായ ഇത് മനുഷ്യേതരജീവികളിൽ പ്രത്യേക കാലങ്ങളിൽ മാത്രം പ്രകടമാവുന്ന ഒരു ഗുണവിശേഷമാണ്. എന്നാൽ മനുഷ്യനിൽ ഇത്, എല്ലാ കാലത്തും പ്രകടമായി കണ്ടുവരുന്നു. ജീവിതത്തിന്റെ ഒരു പ്രത്യേകഘട്ടത്തിൽ ധർമ്മാനുസൃതമായി തന്റെ സഹചാരിയെ ആകർഷിയ്ക്കാൻ മാത്രം പ്രയോജനപ്പെടേണ്ടതായ ഈ ഗുണം വിവേചനരഹിതമായി തന്നിൽനിന്ന് ഇതരമായ സ്ത്രീപുരുഷന്മാരാൽ ആകർഷണം ചെലുത്തി അവരെ അപഥസഞ്ചാരത്തിന് അടിമയാക്കുന്നു. ദൈവദത്തമായ ഈ ലൈംഗികാസക്തിയെ ദുരുപയോഗം ചെയ്യുന്നതിന്റെ പരിണതഫലമാണ് മേൽപ്പറഞ്ഞത്. കസ്തൂരിമാൻ അതിന്റെ പ്രത്യേക ഗ്രന്ഥിയിൽ നിന്ന് പുറപ്പെടുന്ന ഒരു വസ്തുവിന്റെ സുഗന്ധത്താൽ മറ്റുള്ളവരെ ആകർഷിയ്ക്കുന്നതുപോലെ ഇവിടേയും പരസ്പരം സ്ത്രീപുരുഷന്മാർ ആകർഷിക്കപ്പെട്ടുകൊണ്ടിരിയ്ക്കുന്നു. പ്രകൃതിദത്തമായ ഈ ഗുണം അതിന്റെ തനിമയിൽ പ്രകടമാകുമ്പോൾ എല്ലാ കാലത്തും ഒരേപോലെ കാണപ്പെടുന്നില്ല. മൃഗങ്ങളിലും മറ്റ് മനുഷ്യേതരജീവികളിലും ഗർഭധാരണത്തിനു പറ്റിയ കാലമാകുമ്പോഴേ ഇത് പ്രവർത്തനോന്മുഖമാകുന്നുള്ളൂ. ഇങ്ങനെയുള്ള ഈ വിശിഷ്ടഗുണം നമുക്ക് നൽകുന്നത് വിശ്വാവസു എന്ന ഗന്ധർവ്വനാണ് എന്നാണ് വൈദികഋഷികൾ പറയുന്നത്. ഈ ശക്തിയെ പ്രസരിപ്പിയ്ക്കാനും സങ്കോചിപ്പിയ്ക്കാനും കഴിവുള്ള വിശ്വാവസുവിനോട് ഋഷി പറയുകയാണ്. ഇവൾ പതിവതിയായിക്കഴിഞ്ഞു. ഇനി അങ്ങ് ഇവളിൽനിന്നുമാറി മറ്റേതെങ്കിലും യൌവനയുക്തമായ കന്യകയെ പ്രാപിച്ചാലും. അവൾ അങ്ങയുടെ അനുഗ്രഹ

ത്താൽ പതിവതിയായിത്തീരട്ടെ. ഇവിടെ ലൈംഗികാസക്തിയുടെ ദുരുപയോഗത്തെപ്പറ്റി വളരെയധികം ഗൌരവമായി പരിഗണിയ്ക്കുന്ന ഒരു വിവേകിയുടെ ശബ്ദമാണ് നാം കേൾക്കുന്നത്. സ്ത്രീയ്ക്ക് പുരുഷനെ ആകർഷിച്ചടുപ്പിയ്ക്കാൻ സാധിയ്ക്കുന്നത് അവളിലുള്ള മറ്റൊരു ശക്തിവിശേഷണത്തിന്റെ പ്രേരണയാലാണ് എന്ന് വിശ്വസി യ്ക്കുമ്പോൾ, ആ വ്യക്തിയിൽ പഴിചാരാനുള്ള അവസരത്തെ നാം ഒഴിവാക്കുകയാണ് ചെയ്യുന്നത്. സ്ത്രീയ്ക്ക് പുരുഷനിലും പുരുഷന് സ്ത്രീയിലും അഭിവാഞ്ഛ വരുന്നത് ഒരു പ്രത്യേക ശക്തിവിശേഷ മാണ് എന്നും അത് നമ്മുടെ പ്രാർത്ഥനയാൽ വിട്ടുമാറാവുന്ന ഒന്നാ ണെന്നും കരുതുമ്പോൾ നാം പ്രകൃതിയുടെ നിഗൂഢതയിലേയ്ക്ക് ഒന്ന് കണ്ണുതുറക്കുകയാണ്. ദേഹത്തിനും ദേഹസംബന്ധമായ പ്രക്രിയ കൾക്കും വേണ്ടതായ പ്രേരണയെ തരുന്നതും എടുക്കുന്നതും പ്രപഞ്ച നിയാമകശക്തിയുടെ പ്രത്യേകഗുണങ്ങളുടെ പ്രവൃത്തിയാണ്. അതിന് ഈ ശരീരത്തിലുള്ള ചൈതന്യവുമായി ബന്ധമില്ല എന്നറിയുമ്പോൾ വ്യക്തിയെ കുറ്റപ്പെടുത്താൻ നമുക്ക് കഴിയാതാവും. എന്നാൽ പിന്നെ ശക്തിയെ കുറ്റപ്പെടുത്തിയതുകൊണ്ട് പ്രയോജനമുണ്ടോ? ശക്തിയെ കുറ്റപ്പെടുത്തുകയല്ല. പ്രാർത്ഥിച്ച് വശീകരിയ്ക്കുകയാണ് വേണ്ടത്. എന്നു കാണാം. ഈ വൈദികമന്ത്രം അഗാധമായ ഒരു മനഃശാസ്ത്ര രഹസ്യത്തെ, സമുദായത്തിൽ കാലുഷ്യമുണ്ടാക്കുന്ന ഒരു വിഷ ബീജത്തെ നമുക്ക് വേറിട്ടെടുത്തു കാണിച്ചുതരികയാണ് ലൈംഗികാ സക്തി. പുരുഷനേക്കാളും സ്ത്രീയിലാണ് കൂടുതൽ ഉള്ളതെന്ന് ഒരു കൂട്ടർ; സ്ത്രീയേക്കാളും പുരുഷനാണ് എന്നും പറയുന്നു ഒരു കൂട്ടർ. ഇവിടെ ഋഷി പറയുന്നത് എല്ലാ ജീവികൾക്കും വംശവർദ്ധനയ്ക്കായി പ്രകൃതി നൽകിയ ഒരു വരപ്രസാദമാണ് ഇത് എന്നാണ്. ഇത് സ്ത്രീയ്ക്കും പുരുഷനും തുല്യമാണ്. അത് ദുരുപയോഗപ്പെടുത്തു ന്നതിന്റെ തീവ്രത അനുസരിച്ചായിരിയ്ക്കും അനന്തരഫലങ്ങൾ. ഇങ്ങനെ ലൈംഗികാസക്തി നിയന്ത്രിയ്ക്കപ്പെട്ടാൽ അവരുടെ മാർഗം സുഗമമായി. ഈ മാർഗ്ഗത്തിലൂടെയാണ് നമ്മുടെ പൂർവ്വികന്മാർ സഞ്ചരിച്ചിരിയ്ക്കുന്നത്. മാർഗ്ഗം ക്ലേശരഹിതമാണ് എന്നിരിയ്ക്കലും മുന്നോട്ട് നീങ്ങുന്ന വ്യക്തിയുടെ ഗമനശേഷി അനുസരിച്ചായിരിയ്ക്കും മാർഗ്ഗത്തിലൂടെയുള്ള മുന്നേറ്റം. അതിന് ഐശ്വര്യദാതാവായ സർവ്വേശ്വരൻ കാലാനുസൃതമായി ശേഷിതന്ന് അനുഗ്രഹിയ്ക്കണേ എന്നു പ്രാർത്ഥിയ്ക്കാം. ഉള്ളിന്റെഉള്ളിൽ ഈ ലൈംഗികാസക്തി ഒളിഞ്ഞുകിടക്കുന്നുണ്ടെങ്കിൽ അതിനെ കാണാൻ മനുഷ്യദൃഷ്ടി യ്ക്കാവില്ല. അതിനും വേണം ഈശ്വരന്റെ കാരുണ്യം. ഈ രഹസ്യം നമുക്ക് മറക്കാതിരിയ്ക്കാം.

ഓരോ ജീവനും ജനിയ്ക്കുന്നതോടുകൂടി വിവിധ ബന്ധങ്ങളും കെട്ടുപാടുകളും വന്നുചേരുന്നുണ്ട്. നിഷ്പക്ഷമായി ചിന്തിയ്ക്കുന്ന ഒരാൾക്ക് ഇത് ബന്ധമാണ് എന്നു തോന്നാമെങ്കിലും അതിൽ ഏർപ്പെട്ടിട്ടുള്ളവർക്ക് അത് ബന്ധമാണെന്ന് വിചാരമുണ്ടാവില്ല. ഈ ബന്ധത്തിനെ മോഹനപദങ്ങളെക്കൊണ്ട് വിശേഷിപ്പിയ്ക്കുകയും ഉദാത്തീകരിയ്ക്കുകയും ചെയ്യുന്നു. ഉദാഹരണം മാതൃശിശുബന്ധം. ശിശുവിനോട് അമ്മയ്ക്കുള്ള ബന്ധം പ്രകൃതി ഒരു പ്രത്യേക കാലഘട്ടത്തിൽ ഒരു കാര്യനിർവ്വഹണത്തിനായി പരസ്പരം ബന്ധിപ്പിച്ചതാണ്. തന്റെ സംരക്ഷണത്തിന്നായി കഴിവില്ലാത്ത ഒരു കുഞ്ഞിന് ഒരാളുടെ സംരക്ഷണം കൂടിയേ കഴിയൂ. വളരെക്കാലത്തെ സമ്പർക്കംകൊണ്ടും പരിചയംകൊണ്ടും ഉണ്ടാവുന്നതാണ് സാധാരണ സ്നേഹബന്ധം. ഇവിടെ അന്നു ജനിച്ച ഒരു കുഞ്ഞിനോട് അമ്മയ്ക്ക് അത്ര നീണ്ട സമ്പർക്കമോ സഹവാസമോ ഉണ്ടായിരുന്നില്ല എന്നു തീർച്ചയാണ്. എങ്കിലും മറ്റെല്ലാത്തിലും കൂടുതൽ ഗാഢമായ ഒന്നാണ് മാതൃശിശുബന്ധം. നിഷ്പക്ഷമായി നോക്കിയാൽ ഇത് മാതാവിന് പ്രകൃതി നിർബന്ധപൂർവ്വം കൊടുത്ത ഒരു ബന്ധനം തന്നെയാണ്. ബന്ധനത്തെ ബന്ധനമെന്നറിയാതെ അതിനെ സന്തോഷപൂർവ്വം കൈകൊണ്ട് ഏതോ മൂഢസ്വർഗ്ഗത്തിൽ വിഹരിയ്ക്കുന്ന ഇവരുടെ ഈ ബന്ധനമാണ് വേദത്തിലും പുരാണങ്ങളിലും  മറ്റും പറയുന്ന വരുണപാശബന്ധം. ഈ വരുണപാശത്തിൽ നിന്ന് സ്വയം മോചിതനാവാൻ ബുദ്ധിവികാസം സിദ്ധിച്ച മനുഷ്യന് അത്ര എളുപ്പമല്ല. അത്രയ്ക്ക് ബുദ്ധിവികാസം വരാത്ത പക്ഷിമൃഗാദികൾക്കൊക്കെ, ആ ബന്ധനം നൽകിയ ശക്തി തന്നെ, അത് തിരിച്ചെടുക്കുമ്പോൾ അതിൽ വിഷമം ഉണ്ടാകുന്നില്ല. മനുഷ്യൻ പ്രകൃതിയുടെ സുഗമമായ പോക്കിന് വിരുദ്ധമായി പ്രവൃത്തിയ്ക്കുന്ന സ്വഭാവം ഇവിടെ മുതൽ ആരംഭിയ്ക്കുകയാണ്. സ്വാഭാവികമായും അതിന്റെ തിരിച്ചടിയും അനുഭവിച്ചേ മതിയാവൂ.

പൂഷാത്വേതോ നയതു ഹസ്തഗൃഹ്യാ
ശ്വിനാത്വാ പ്രവഹതാം രഥേന
ഗൃഹാൻഗച്ഛ ഗൃഹപത്നീ യഥാസോ
വശിനീത്വം വിദഥമാ വദാസി
ഇഹപ്രിയം പ്രജയാതേ സമൃദ്ധ്യതാ-
മസ്മിൻ ഗൃഹേ ഗാർഹപത്യായജാഗൃഹി
ഏനാ പത്യാ തന്വംƒസംസൃജ
സ്വാധാജിവ്രീ വിദഥമാ വദാഥഃ
നീലലോഹിതം ഭവതി കൃത്വാസക്തിർ വ്യജ്യതേ

ഏധന്തേ അസ്യാജ്ഞാതയഃ പതിർബന്ധേഷു ബദ്ധ്യതേ
പരാദേഹിശാമൂല്യം ബ്രഹ്മഭ്യോ വിഭജാവസു
കൃത്യൈഷാ പദ്യതീ ഭൂത്വ്യാ ജായാ വിശതേ പതിം
അശ്രീരാ തനുർഭവതി രുശതീ പാപയാമുയാ
പതിര്യദ്വർദ്ധ്വോ*ff*വാസസാ സ്വമംഗമഭിധിത്സതേ.

വിവാഹിതയാകുന്ന വധുവിന് പിതൃഗൃഹത്തോടും പിതൃവംശക്കാരോടും അതുവരെയുണ്ടായിരുന്ന ഗാഢമായ ബന്ധം ഒന്ന് അയച്ച് ലഘൂകരിയ്ക്കണമെങ്കിൽ അത് ഈശ്വരശക്തിയ്ക്കു മാത്രമേ കഴിയൂ. ഈ സത്യം അറിയാവുന്ന നമ്മുടെ പൂർവ്വികന്മാർ ഈ ഉദ്ദേശംവെച്ചുകൊണ്ടാണ് ഇന്ദ്രൻ, അഗ്നി, സോമൻ തുടങ്ങിയ ദേവന്മാരെ ഹവിർഭാഗം നൽകി പ്രീതിപ്പെടുത്തുന്നത്. പ്രീതരായ അവർ വധുവിനെ ആ ബന്ധത്തിൽ നിന്നു മോചിപ്പിയ്ക്കുകയാണ്. ഇവിടെനിന്നു വിമുക്തമാക്കപ്പെട്ട സ്നേഹശക്തി അതേ അളവിൽത്തന്നെ ഭർത്തൃഗൃഹത്തിലും ഭർത്തൃബന്ധുക്കളിലും സമഗ്രമായി വ്യാപിയ്ക്കുന്നു. ഇതുകൊണ്ട് ഭാവിയിൽ ഭർത്തൃഗൃഹത്തിൽ ജീവിയ്ക്കാൻ വേണ്ടതായ സാഹചര്യങ്ങൾ ഒത്തുകിട്ടുന്നു. എന്നുവെച്ചാൽ തനിയ്ക്ക് മറ്റുള്ളവരുടെ ഇഷ്ടത്തിനനുസരിച്ച് നീങ്ങാനും തന്റെ ഇഷ്ടത്തിന് ഹാനി വരാതെ മറ്റുള്ളവർക്ക് കാര്യനിർവ്വഹണം നടത്താനും വേണ്ടതായ അദൃശശക്തി ഈശ്വരാനുഗ്രഹത്തിലൂടെ ലഭിയ്ക്കുന്നു. ഈ ഒരു വ്യതിയാനം വന്നില്ലെങ്കിൽ ഭർത്തൃഗൃഹത്തിൽ വസിയ്ക്കുമ്പോഴും പിതൃഗൃഹത്തോടാവും കൂറും അടുപ്പവും. 'ചോറൊരിടത്ത് കൂറൊരിടത്ത്' എന്ന ഈ ജീവിതരീതി പരാജയപ്പെടുന്നതിൽ അദ്ഭുതപ്പെടാനില്ലല്ലോ. തകരുന്ന ദാമ്പത്യങ്ങളുടെ പിന്നിലുള്ള ശോകമൂകമായ യാഥാർത്ഥ്യം ഇതാണ്. ഇതിൽ വേണ്ടത് ചെയ്യാൻ വധുവിനോ വരന്റെ ബന്ധുക്കൾക്കോ സ്വയം കഴിയുകയില്ല. അതിനുള്ള ആന്തരികപ്രേരണയാണ് മന്ത്രഹോമാദികളാൽ ഉണർത്തപ്പെടുന്നത്. അതിന്റെ പ്രസക്തി അറിയുമ്പോൾ ആ വിധം പൂർവ്വാചാരമനുസരിച്ചുള്ള മന്ത്രഹോമാദികളിൽ നമുക്ക് വൈമനസ്യമോ അലംഭാവമോ ഉണ്ടാവില്ല. ഇവിടെ ഭർത്തൃഗൃഹത്തിൽ എത്തിയ വധുവിന് ശാരീരികമായും മാനസികമായും ലൈംഗികമായും ഉള്ള പോഷണം കിട്ടേണ്ടതുണ്ട്. ഒരു ചെടി ഒരു തടത്തിൽനിന്നു പറിച്ച് വേറൊരു ദിക്കിൽ നടുമ്പോൾ അതിന്റെ വേരുകൾ ആ പുതിയ സ്ഥലത്ത് പുത്തൻ നാമ്പുകളോടുകൂടി വേരോടിയില്ലെങ്കിൽ ചെടി ശുഷ്ക്കിച്ച് മുരടിച്ചു പോകും. ഇതുപോലെ നവവധുവും ഭർത്തൃഗൃഹത്തിലെ പുതിയ അന്തരീക്ഷത്തിൽ നിന്ന് ഈ ഊർജ്ജം സ്വീകരിയ്ക്കാൻ തക്കവണ്ണം മനോബുദ്ധീന്ദ്രിയങ്ങളെ

വികസിതമാക്കണം. ഈ വികാസത്തെ ക്രമപ്രവൃദ്ധമായി ചെയ്തു തരുന്ന ശക്തിവിശേഷമാണ് വേദപ്രസിദ്ധമായ പൂഷാവ് എന്ന ദേവൻ. 'പൂഷാവ്' എന്ന പദത്തിന് പോഷണദാതാവ് എന്നർത്ഥം. പൂഷാവ് അവളെ കൈപിടിച്ച് മുന്നോട്ടു നയിയ്ക്കട്ടെ എന്നാണ് ഈ മന്ത്ര ത്തിലൂടെ പ്രാർത്ഥിയ്ക്കുന്നത്. അതുപോലെ വിവേചനശക്തി ഏറ്റവും വേണ്ടതായ ഒരു കാലഘട്ടമാണ് വിവാഹജീവിതത്തിന്റെ ആദ്യഘട്ടം. ചെയ്യേണ്ടതും പറയേണ്ടതും വിചാരിയ്ക്കേണ്ടതും എന്താണെന്ന് നല്ല പോലെ ആലോചിച്ചുവേണം വ്യവഹരിയ്ക്കുവാൻ.

ഇങ്ങനെ ആലോചനാപൂർവ്വം വിവേചനത്തെ വേണ്ടവിധം ഉപയോഗിക്കുകയാണെങ്കിൽ ഒരു തേരിൽ സുഖമായി യാത്ര ചെയ്യുന്നതുപോലെ ക്ലേശരഹിതമായി മുൻപോട്ടു നീങ്ങാം. ഈ മുൻ പോട്ടുള്ള ഗതിയെ നയിയ്ക്കുന്ന ശക്തി അശ്വിനീദേവകളാണെന്നു വേദം പറയുന്നു. അശ്വനശബ്ദത്തിന് ഇവിടെ നാളത്തെ കാര്യത്തെപ്പറ്റി ചിന്തിയ്ക്കാതെ ഇന്നത്തെ കർത്തവ്യം പരിപൂർണ്ണമായി ചെയ്യുക എന്നർത്ഥം. ശ്വ ശബ്ദത്തിന് നാളെ എന്നും അശ്വ എന്നതിന് നാളത്തേതുമായി ബന്ധമില്ലാത്ത എന്നും അർത്ഥമാകുന്നു. അതാതു ദിവസത്തെ കർത്തവ്യത്തെ ഒട്ടുംതന്നെ ബാക്കിവെയ്ക്കാതെ ശ്രദ്ധയോടെ ചെയ്തുതീർക്കുമ്പോൾ നമ്മുടെ ജീവിതഗതിയെ അതു സുഗമമായി മുന്നോട്ടു നയിയ്ക്കും. ഈ മനോഭാവം ജീവിതത്തിന്റെ എല്ലാ മണ്ഡലങ്ങളിലും ആവശ്യമുള്ളതാണ്. അതിന്റെ അഭ്യാസം ഗുരുകുലത്തിൽ ആരംഭിച്ചിട്ടുണ്ടെങ്കിലും അവിടെ ഗുരുവിന്റെ നിഷ്ക്കർ ഷയോടുകൂടിയ അച്ചടക്കം അതിനെ ഭരിച്ചിരുന്നു. ഈ ഗൃഹസ്ഥ ജീവിതത്തിൽ അങ്ങനെ അടക്കിനിയന്ത്രിയ്ക്കുന്ന ഒരു ശക്തിയില്ലാ തെത്തന്നെ അതിന്റെ ലോപം കൂടാതെ അനുഷ്ഠിയ്ക്കാറാകണം എന്നാണിതിന്റെ സൂചന. നിയന്ത്രണത്തോടുകൂടി ചെയ്യുന്നത് സ്വഭാവ മായിക്കഴിഞ്ഞുവെങ്കിൽ പിന്നെ നിയന്ത്രിയ്ക്കാൻ ആളില്ലെങ്കിലും അതു സുഗമമായി മുന്നോട്ടുപോകും. പതിയുടെ ഈ സ്വഭാവവിശേഷം പത്നിയിലും സംക്രമിപ്പിയ്ക്കാതിരിയ്ക്കുകയില്ല. അതിനാൽ ഭാര്യാഭർത്താക്കന്മാർ തങ്ങളുടെ ഗൃഹസ്ഥാശ്രമകർത്തവ്യങ്ങളെ ലോപം കൂടാതെ അതാതുസമയത്ത് ചെയ്തുതീർക്കുന്ന ഒരവസ്ഥ ആ ഗൃഹത്തിൽ സംജാതമാകുന്നു. മാതാപിതാക്കന്മാരിൽനിന്ന് ഇത് സന്താനങ്ങളിലേയ്ക്കും പകരുന്നു. അങ്ങനെ അച്ചടക്കവും ചിട്ടയുമുള്ള ഒരു ഗൃഹമായി അത് മാറുന്നു. ഈ ഗൃഹത്തിൽ ഭൌതികസുഖങ്ങൾ ക്കും സുഖഭോഗാനുഭവത്തിനും പറ്റിയതായ ഒരന്തരീക്ഷം ഉണ്ടാവണം എന്നുതന്നെയാണ് ആർഷമതം. തപസ്വിയുടെ പരിമിതമായ സൌ

കര്യങ്ങളോടുകൂടിയ ഒരു പർണ്ണശാലയായാൽപ്പോര ഒരു ഗൃഹസ്ഥന്റെ ഭവനം. കർദ്ദമാശ്രമത്തിൽ വിവാഹാനന്തരം ചെന്നെത്തിയ ദേവഹൂതി കുറേക്കാലം ഭർത്താവിനെ ശുശ്രൂഷിച്ച് പ്രീതിപ്പെടുത്തി. പ്രീതനായ അദ്ദേഹം അഭീഷ്ടം വെളിപ്പെടുത്താൻ പറഞ്ഞപ്പോൾ വിവാഹ ജീവിതത്തിന് പറ്റിയതായ ഒരു കൊട്ടാരമാണ് ദേവഹൂതി പ്രാർത്ഥിച്ചത്. രാജകൊട്ടാരത്തെ അതിശയിപ്പിയ്ക്കുന്ന ഒരു മണിമേട കർദ്ദമൻ യോഗസിദ്ധികൊണ്ട് ഉണ്ടാക്കിയെന്നും അതിൽ അവർ വളരെക്കാലം രമിച്ചു എന്നും ഭാഗവതത്തിൽ പറയുന്നുണ്ട്. അത് ഈ സത്യത്തിലേ യ്ക്കാണ് വിരൽചൂണ്ടുന്നത്. തപസ്വിയ്ക്ക് തപസ്സനുഷ്ഠിയ്ക്കാനുള്ള പർണ്ണശാലയിൽ പരിമിതസൗകര്യങ്ങൾ മതി. ഗൃഹസ്ഥന്റെ ധർമ്മാനു ഷ്ഠാനത്തിന് അതിനു യോജിച്ച സൌകര്യങ്ങളുള്ള ഒരു ഭവനം വേണം. ഓരോ മണ്ഡലങ്ങളിലും അതാതിന്റെ പരിപൂർണ്ണതയാണ് ഭാരതീയർ നിഷ്കർഷിച്ചിരുന്നത്. ഗൃഹസ്ഥജീവിതം രമണീയവും സുന്ദരവുമാണെ ങ്കിലും അതിന്റെ ആഗമനത്തെ ഒട്ടൊരു ശങ്കയോടു കൂടിത്തന്നെയാണ് സംയമധനനായ പുരുഷൻ അഥവാ വരൻ കാണുന്നത്. തന്നെ ബാധി യ്ക്കാൻ വരുന്ന ഒരു കൃത്യ(രാക്ഷസി)യോടാണ് അതിനെ ഉപമിച്ചിട്ടു ള്ളത്. അത് നീലലോഹിതമാണ്. അതായത് ആ കൃത്യയുടെ വർണ്ണം നീലയും ചുവപ്പുമാണ്. ഈ നീലനിറത്തെ ലൈംഗികത്വത്തിന്റെ പ്രതീകമായും ചുകപ്പിനെ രാഗത്തിന്റെ പ്രതീകമായും കാണുമ്പോൾ ഈ കൃത്യ എന്ന പ്രതീകത്തിന്റെ സൃഷ്ടി എത്ര ബോധപൂർവ്വകമായിരി യ്ക്കുന്നു എന്ന് നാം അദ്ഭുതപ്പെട്ടുപോകും. ലൈംഗികാസക്തിയും അനുരാഗവും തന്നെ ബാധിയ്ക്കാൻ വരുന്നതുപോലെയാണ് ഇവിടെ കാണുന്നത്. ഇത് സ്ത്രീയുടെ വീക്ഷണത്തിലൂടെ നോക്കുമ്പോൾ അത് സ്ത്രീരൂപത്തിലുമാണെന്ന വ്യത്യാസമുണ്ട്! ലൈംഗികാസക്തി അടിസ്ഥാനമാക്കിയുള്ള അനുരാഗം ഇവിടെ മറനീക്കി വരികയാണ്. വിവാഹിതയാകുന്ന പെൺകുട്ടിയ്ക്ക് ജ്ഞാതിബന്ധുക്കൾ വിവാഹ ത്തോടുകൂടി ഏറിവരുന്നു. എന്നാൽ അവളുടെ ഭർത്താവ് പലവിധത്തിലുള്ള പാശങ്ങളാൽ ബന്ധിയ്ക്കപ്പെടുന്നു. ലൈംഗികാ സക്തിയുടേയും അനുരാഗത്തിന്റേയും തരണം ചെയ്യാൻ വിഷമമുള്ള ഈ അവസ്ഥയെ എളുപ്പത്തിൽ മറികടക്കാൻ ഒരു വഴിയുണ്ട്. അതിനെ തനിയ്ക്കു അഹിതമായും അപ്രിയമായുമുള്ള ഒന്നായിക്കാണാതെ തന്റെ ജീവിതയാത്രയിലെ ഒരു ഘട്ടം മാത്രമായിക്കാണുക എന്നാണത്. അതിൽ നിന്നുണ്ടാകുന്ന ഗുണഫലങ്ങളെ ഗൃഹസ്ഥജീവിതത്തിലെ അനുകൂലസാഹചര്യങ്ങളുപയോഗിച്ച് പരമാവധി ധർമ്മാചരണത്തി നായി ഉപയോഗിയ്ക്കുക. ധനം ധാർമ്മികകാര്യങ്ങൾക്കായി ഉദാരമായി ചെലവഴിയ്ക്കുക. ഇങ്ങനെ ചെയ്യുമ്പോൾ വിപരീതമായ ഒരു പരിത

സ്ഥിതിയുടെ മുൻപിലെത്തിയിട്ടും അതിൽ പതിയ്ക്കാതെ രക്ഷപ്പെട്ട ഒരു ധീരന്റെ മനോഭാവം അയാൾക്കു സിദ്ധിയ്ക്കും. എത്ര കടുത്ത പ്രതിബന്ധത്തേയും തരണം ചെയ്യാൻ തനിയ്ക്കു സാധിയ്ക്കും. ആത്മവിശ്വാസം ഭാവിയിൽ വരാനിരിയ്ക്കുന്ന രണ്ടാശ്രമങ്ങളിലും വളരെയേറെ പ്രയോജനപ്പെടും. വാനപ്രസ്ഥനും സംന്യാസിയും ഗൃഹസ്ഥനേക്കാൾ കൂടുതലായി ആന്തരപരീക്ഷണങ്ങളെ നേരിടേണ്ട വനാണ്. ഗൃഹസ്ഥന് ഭൗതികമായ പരീക്ഷണങ്ങളെ മാത്രമേ നേരിടേ ണ്ടി വന്നിട്ടുള്ളൂ. അതിൽത്തന്നെ സഹായമായി സഹധർമ്മിണിയുടെ താങ്ങും തണലും കിട്ടിയിട്ടുണ്ട്. ഇതൊന്നുമില്ലാതെ ഭാവിയിലെ പരീക്ഷണഘട്ടങ്ങൾ വിഷമമില്ലാതെ തരണം ചെയ്വാൻ കഴിയും എന്ന രൂഢബോധം അവസരം വരുമ്പോൾ ഗൃഹസ്ഥജീവിതത്തിൽനിന്നു പുറത്തുകടക്കാനുള്ള ധൈര്യത്തേയും സന്നദ്ധതയേയും തരുന്നു. ഇതാണിതിന്റെ ഗുണകരമായ പരിണാമം.

വിവാഹപ്രായമെത്തിയ യുവതീയുവാക്കൾക്ക് ഒന്നാമതായി ആകർ ഷണം ശരീരസൗന്ദര്യത്തോടാണ്. സ്ത്രീകളിൽ ആകർഷണീയമായ സ്ത്രൈണഭാവവും പുരുഷന്മാരിൽ ബലിഷ്ഠമായ പൌരുഷവും തുടി ച്ചുനിൽക്കുന്ന കാലമാണല്ലോ അത്. ശാരീരികമായി ഈ ആകർഷണം മനസ്സിന്റേയും സ്വഭാവത്തിന്റേയും തലങ്ങളിലേയ്ക്ക് ഇറങ്ങിനോക്കു ന്നതിൽ നിന്ന് ഒരാളെ പിന്തിരിപ്പിച്ചെന്നുവരാം. താൽക്കാലികമായ ശരീരാകർഷണം സ്ഥായിയായ ആന്തരഗുണദോഷങ്ങളെ കണ്ടറിയു ന്നതിൽ നിന്ന് ഒരുവനെ വിലക്കുന്നു എങ്കിൽ അത് അയാൾക്ക് ഹാനി കരവും അപായപ്രദവുമായ ഒരു ശക്തിയാണ്. ഈ ശക്തിയ്ക്ക് വശംവദനാകാതെ ശരീരാകർഷണത്തിന് അതിന്റേതായ വിലമാത്രം കൽപ്പിച്ച് അതിൽ നിന്നു മുക്തനാവണം. അതിനുവേണ്ടതായ കഴിവും സാമർത്ഥ്യവും സമ്പാദിയ്ക്കുന്നതിന് ആന്തരമായ പരിവർത്തനത്തെ ത്വരിതപ്പെടുത്തുന്ന സജ്ജനസംസർഗ്ഗവും സദ്ഗ്രന്ഥപാരായണവും ആവശ്യമാണ്. ഭൌതികമണ്ഡലത്തിൽനിന്നുപരിയായ ഒന്നിനെ തന്റെ കാഴ്ചപ്പാടിൽ നിലനിർത്തിക്കൊണ്ടുപോകാൻ മനസ്സിന്റെ ശക്തിവിശേ ഷങ്ങളെ അഭ്യസിപ്പിയ്ക്കുകയാണ് അതുകൊണ്ടുണ്ടാവുന്നത്. ഇത് അയാളെ പതനത്തിൽ നിന്ന് സംരക്ഷിയ്ക്കുന്നു. വസു എന്ന പദത്തിന് വസിയ്ക്കാൻ സഹായിയ്ക്കുന്നത് അല്ലെങ്കിൽ വസിയ്ക്കുന്നത് എന്നെ ല്ലാം അർത്ഥമുണ്ട്. 'ബ്രഹ്മഭ്യോ വിഭജാ വസു' എന്നത് ഈ സംഗതി സൂചിപ്പിയ്ക്കുന്ന മന്ത്രഭാഗം വ്യക്തമായി പറയുന്നുണ്ട്. മനോമണ്ഡല ത്തേയും കാഴ്ചപ്പാടിനേയും ബൃഹത്താക്കുവാൻ, അതായത് വികസിപ്പിയ്ക്കുവാൻ, ഏതെല്ലാം ശക്തിവിശേഷണങ്ങൾ വേണമോ

അതിനെയെല്ലാം പ്രത്യേകം ആശ്രയിയ്ക്കണം. അങ്ങനെ വരുമ്പോൾ ഈ വിപരീതമായ പോക്ക് നമുക്ക് ആപൽക്കരമായിത്തീരുന്നില്ല. ശാരീരികസൌന്ദര്യത്തിന് സ്ത്രീപുരുഷന്മാരുടെ മനസ്സിൽ അതിന്റേതായ പ്രാധാന്യം മാത്രമേ ഉളവാകുന്നുള്ളുവെങ്കിൽ ഹാനികരമല്ല. നേരെ മറിച്ച് ലൈംഗികാകർഷണത്തിന്റെ ഒരു പ്രധാനവശമാണ് ശരീരാകർഷണം. വിവാഹിതയായ സ്ത്രീ തന്നെ സമീപിയ്ക്കുമ്പോൾ അവളുടെ ശരീരസൗന്ദര്യത്തിനു പിന്നിൽ ഈ കൃത്യ ഒളിഞ്ഞുകിടക്കുന്നുണ്ട്. അതിന്റെ സാമീപ്യം അതിന്റെ ഭാവനയോടെ കാണാൻ കഴിയണം. ലളിതവേഷധാരിയായി പൂതന നന്ദഗോകുലത്തിൽ വന്നപ്പോൾ ഗോപന്മാർക്കും ഗോപസ്ത്രീകൾക്കുമൊന്നും അവളെ തരിച്ചറിയാനായില്ല. അവളുടെ തനിനിറം കണ്ടറിഞ്ഞത് ഒരാൾ മാത്രം. അമ്മയുടെ ശയ്യയിൽ കിടന്നിരുന്ന ശ്രീകൃഷ്ണൻ അവളെ ശരിയായി മനസ്സിലാക്കിയതുപോലെ ശരിയായ മനോഭാവത്തോടെ പത്നിയെക്കാണുമ്പോൾ വിപരീതമായ കാഴ്ചപ്പാടിൽനിന്നുണ്ടാവുന്ന പതനം ഒഴിവാക്കാം. അത് വിവാഹജീവിതത്തിൽ ഒരു സുപ്രധാനമായ കാര്യമാണ്. വെറും ശാരീരികമായ ആകർഷണത്തെ മാത്രം അടിസ്ഥാനപ്പെടുത്തിയിട്ടുള്ള സ്നേഹം ക്ഷണികവും അശ്രീകരവുമാണ്. ആ ശരീരത്തെ മുൻനിർത്തി ഭാര്യയെ വിലയിരുത്തുന്നതും തെറ്റാണ്. അവളിലുള്ള സ്വഭാവത്തിന്റെ നൈർമ്മല്ല്യം കണ്ടെത്തി അതിനെ പോഷിപ്പിയ്ക്കുവാൻ തന്റെ വീക്ഷണകോണ് ശരിയായി നിലനിർത്തേണ്ടത് ആവശ്യമാണ്. പരസ്പരം വ്യക്തിത്വത്തെ അറിഞ്ഞാദരിച്ചുകൊണ്ടും ആരും ആരേയും അടക്കിഭരിയ്ക്കാതേയുമുള്ള ആരോഗ്യകരമായുള്ള ഒരു വീക്ഷണമാണ് വൈവാഹികജീവിതത്തിന്നഭികാമ്യം. ശരീരത്തെ പരിഗണിച്ച് ആളെ വിലയിരുത്തുന്നത് നിന്ദ്യമാണ് എന്നു സൂചിപ്പിയ്ക്കാൻ വധുവിന്റെ വാസസ്പർശം നിന്ദ്യമാണ് എന്നാണ് മന്ത്രത്തിൽ പറയുന്നത്. ഈ ശരീരം ആത്മാവിന് വസനം പോലെയാണ് എന്ന ഭാവന കൗതുകകരമാണ്. ഈ വാസസ്സിനെ അഥവാ വസ്ത്രത്തെ സ്പർശിയ്ക്കുന്നതും അതിനെ ധരിയ്ക്കുകയെന്നതും നിന്ദ്യവും ഹീനവുമാണ്.

ഈ പരാമർശത്തെ വളരെ സങ്കുചിതമായി പത്നിയുടെ വാസസ്പർശം നിന്ദ്യമാണെന്നാക്കിത്തീർത്തു. ആര് ആരുടേതായാലും വാസസ്പർശം നിന്ദ്യം തന്നെ. അത് ഒരു വേദമന്ത്രത്തിൽ എടുത്തുപറയേണ്ട ഒന്നല്ല. അപ്പോൾ അവിടെ ഈ വാസസ് എന്നത് കേവലം വസ്ത്രമല്ലാ, ശരീരത്തിന്റെ പ്രതീകമാണ് എന്നു മനസ്സിലാക്കാം. ഈ പരാമർശത്തിന്റെ വെളിച്ചത്തിൽ ഭാഗവതത്തിലെ ഗോപീവസ്ത്രാപഹാരകഥ പരിശോധിച്ചാൽ അതിന്റെ യഥാർത്ഥമായ സാരം കണ്ടെ

ത്താൻ കഴിയും. ഭക്തിയുടെ ഒരു ഘട്ടത്തിൽ ദേഹബോധം നഷ്ടപ്പെട്ടു പോകുന്നു. ദേഹമാണ് താൻ എന്ന ഭാവം താൻ കൈവിട്ടുകളയാതെ തന്നെ എങ്ങനെയോ നഷ്ടപ്പെട്ടുപോകുന്നു. പിന്നീടത് ഈശ്വരന്റെ സംരക്ഷണയിലാണ് എന്നു കണ്ടെത്തുന്നതോടെ ലജ്ജാപൂർവ്വം അതിനെ തിരികെ ചോദിയ്ക്കുന്നു. ഈ അർത്ഥനയ്ക്കനുസരിച്ച് വീണ്ടും ദേഹബോധത്തെ ഈശ്വരൻ വരപ്രസാദമായി നൽകുന്നു. അതാണ് കൃഷ്ണനിൽനിന്നു വസ്ത്രം തിരിച്ചുകിട്ടി എന്നതിനർത്ഥം. ഇതോടെ ശരീരം മലിനമില്ലാതെ പവിത്രമാകുന്നു. ഇങ്ങനെയെല്ലാ മാണ് ആ കഥയുടെ താത്വികമായ കാഴ്ചപ്പാട്. അതെന്തോ ആകട്ടെ, ശരീരത്തിന് വസ്ത്രം എന്ന സങ്കല്പം വൈദികകാലം മുതൽക്കുണ്ട് എന്ന് വ്യക്തമായല്ലോ. ഭഗവത്ഗീതയിൽ 'വാസാംസി ജീർണ്ണാനി യഥാ വിഹായ' എന്ന ശ്ലോകത്തിൽ ശരീരത്തെ വസ്ത്രമായി സങ്കൽപ്പി ച്ചിട്ടുണ്ട്. വസ്ത്രരൂപത്തിലുള്ള ഈ ശരീരം അതിനപ്പുറത്തുള്ള മനസ്സി നേയും സ്വഭാവത്തേയും മറച്ച് വിപരീതമായ കാഴ്ചപ്പാടുണ്ടാക്കരുത്. അങ്ങനെ തെളിഞ്ഞ കാഴ്ചയോടുകൂടി പരസ്പരം ഉള്ളുതുറന്ന് മനസ്സിലാക്കിക്കൊണ്ടുവേണം വൈവാഹികജീവിതത്തില് പ്രവേശി യ്ക്കാൻ എന്നാണ് ഇതിൽ നിന്നു ധരിയ്ക്കേണ്ടത്.

സുമംഗലീരിയം വധൂരിമാം സമേതപശ്യത
സൌഭാഗ്യമസ്യൈദത്വായാഥാസ്തം വിപരേതന
തൃഷ്ടമേതൽ കടുകമേതദപാഷ്ഠവ ദ്വിഷവന്നൈതദത്തവേ
സൂര്യാംയോ ബ്രഹ്മാവിദ്യാൽ സ ഇദ്വാധൂയമർഹതി
ആശസനം വിശസനമഥോ അധിവികർത്തനം
സൂര്യായാഃ പശ്യരൂപാണിതാനി ബ്രഹ്മാതുശുന്ധതി.
(ഋ. 10.85.33,34,35)

വൈവാഹികജീവിതത്തിൽ നിരങ്കുശത്വത്തിന് വശംവദനായ ഒരു രാജാവിന്റെ കഥ രഘുവംശത്തിൽ കാളിദാസൻ വരച്ചുകാണിയ്ക്കു ന്നുണ്ട്. പത്നിയോടൊപ്പം ഇന്ദ്രിയഭോഗങ്ങളിൽ മുഴുകിയിരുന്ന ആ രാജാവിന് രാജ്യഭരണത്തിനുപോലും സമയവും താൽപ്പര്യവുമു ണ്ടായിരുന്നില്ല. ഭരണം മന്ത്രിമാരെ ഏൽപ്പിച്ച് അഹോരാത്രം ഭോഗ ത്തിൽമുഴുകിയ അദ്ദേഹത്തിന് അവസാനം രാജയക്ഷ്മാവ് (ക്ഷയം) ബാധിച്ച് മരിയ്ക്കേണ്ടിവന്നു എന്നാണ് പ്രതിപാദനം. സംയമധനനായ ദിലീപിന്റെ കഥയിൽ തുടങ്ങി ഭോഗൈകതൽപ്പരനായ അഗ്നിവർ ണ്ണനിൽ ചെന്നവസാനിയ്ക്കുന്ന രഘുവംശം നിരങ്കുശമായ ഭോഗ ത്തിൽ മുഴുകുന്നവർക്കുള്ള ഒരു വലിയ താക്കീതാണ്.

അങ്ങനെ അതിയായ ഭോഗാസക്തിയെ നിവാരണം ചെയ്യുന്നതിന്റെ പ്രാധാന്യത്തെ ചൂണ്ടിക്കാണിച്ചതിനുശേഷം വിവാഹജീവിതത്തിലെ പ്രധാന ഘടകമായ സ്വഭാവവിശേഷങ്ങളെ എടുത്തുകാണിയ്ക്കുന്നു. ശുഭമായ സാമുദ്രികലക്ഷണത്തോടുകൂടിയ കന്യകയെ വരനു നൽകുമ്പോൾ, വധൂപിതാവ് അവളുടെ ശാരീരികവും സ്വഭാവസംബന്ധവുമായ നന്മയെപ്പറ്റി വരനേയും ബന്ധുക്കളേയും ബോദ്ധ്യപ്പെടുത്തുന്നു. വിവാഹത്തിൽ വധുസംഗമം പെട്ടന്നരുത് എന്നാണ് കാമശാസ്ത്രം പറയുന്നത്. സാമീപ്യത്തിന്റെ ഫലമായുണ്ടാകുന്ന ഒരു പാകപ്പെടലുണ്ട്. അതിനുശേഷമേ ശാരീരകമായ സമ്പർക്കം അനുകൂലമായ ഫലം ഉളവാക്കുകയുള്ളൂ. ഇതിന്റെ അടിസ്ഥാനത്തിലാണ് വിവാഹത്തിന്റെ നാലാം ദിവസമേ സ്ത്രീപുരുഷസംയോഗം പാടൂ എന്നു വെച്ചിട്ടുള്ളത്. ഇതിനെ സൂചിപ്പിയ്ക്കുവാൻ വേദമന്ത്രത്തിൽ 'സമേത പശ്യത' എന്നാണുപയോഗിച്ചിട്ടുള്ളത്. വഴിപോലെ സമീപിച്ച് മനസ്സിലാക്കുക.

അതിനോടുകൂടിത്തന്നെ വിവാഹത്തിന്റെ ലക്ഷ്യം സന്താനലാഭമാണ് എന്നതിനെ സൂചിപ്പിച്ചുകൊണ്ട് സന്തതിയുണ്ടായാൽ വീണ്ടും തന്റെ ജീവിതലക്ഷ്യത്തിലേയ്ക്ക് മുന്നേറുവാൻ അനുശാസിയ്ക്കുന്നുണ്ട്. ഈശ്വരസാക്ഷാൽക്കാരം എന്ന ജീവിതലക്ഷ്യം പ്രാപിയ്ക്കുന്നതുവരെ ജീവനു വിശ്രമമില്ല. അതിനിടയിൽ ഒരിടത്താവളവുമില്ലെന്ന് ഈ പ്രതിപാദനം സൂചിപ്പിയ്ക്കുന്നു.

വിവാഹജീവിതത്തെ സൂക്ഷ്മമായും വിശദമായും വിശകലനം ചെയ്യുമ്പോൾ അതിനു നാലു ഘട്ടങ്ങളുള്ളതായി കാണാം. അതിൽ ആദ്യത്തെ ഘട്ടം പരസ്പരം തൃഷ്ണ തോന്നുന്നതാണ്. സമീപിയ്ക്കാനും കാണാനും തൊടാനും അനുഭവിയ്ക്കുവാനുമുള്ള തൃഷ്ണ; അടങ്ങാത്ത തൃഷ്ണ. ഈ ദാഹം തീരുന്നതിനുമുൻപ് സന്താനോൽപ്പാദനം ചെയ്താൽ അത് സഫലവും ഗുണപൂർണ്ണവുമായിരിയ്ക്കും എന്ന് ഭാരതീയകാമശാസ്ത്രവും ഇന്നത്തെ ഗൈനക്കോളജിസ്റ്റുകളും ഉറപ്പിച്ചു പറയുന്നു. സാഹചര്യങ്ങളെക്കൊണ്ട് ഈ ഘട്ടത്തെ നീട്ടിക്കൊണ്ടുപോകാൻ കഴിയും. അങ്ങനെ ദീർഘിച്ച കാലഘട്ടത്തിൽ ജനിയ്ക്കുന്ന സന്താനങ്ങളാണ് ശാരീരികമായും ബുദ്ധിപരമായും ഉയർന്ന നിലവാരം പുലർത്തുന്നത്.

രണ്ടാമത്തെ ഘട്ടവും വേദം പറയുന്നുണ്ട്. അത് ജീവിതയാഥാർത്ഥ്യങ്ങളെ കണ്ടുമുട്ടിയതിന്റെ അനന്തരകാലഘട്ടമാണ്. വിവാഹത്തിനു മുൻപും തൊട്ടു പിൻപും താൻ ഉദ്ദേശിച്ചിരുന്ന ചുറ്റുപാടുകളും സംഭവഗതികളുമല്ല ജീവിതം എന്ന് ഈ കാലഘട്ടത്തിൽ അറിയാൻ കഴിയുന്നു. സ്ത്രീസ്വഭാവത്തിന്റെ വിവിധവശങ്ങൾ കണ്ടുമുട്ടിക്കഴിയുമ്പോൾ

മുൻപുണ്ടായിരുന്നപോലെ അനുഭൂതി ഭാര്യയോട് ഉണ്ടാവാൻ സാദ്ധ്യത മങ്ങുന്നു. പതിയുടെ സ്വഭാവവിശേഷങ്ങളെ മുഴുവൻ ഉൾക്കൊള്ളാൻ വിഷമം തോന്നുന്ന പത്നിയ്ക്കും ഈ അകൽച്ച ബോദ്ധ്യപ്പെട്ടുതുടങ്ങുന്നു. ഈ സന്ദർഭത്തിൽ സദാസമയവും ഒരുമിച്ചിരിയ്ക്കാനുള്ള അവസരം കിട്ടുകയാണെങ്കിൽത്തന്നെ അതൊഴിവാക്കി ഒട്ടൊന്നകന്നിരിയ്ക്കാനാണ് താൽപര്യം തോന്നുക. ശരീരത്തേയും ശരീരസൗന്ദര്യത്തേയും ചുറ്റിപ്പറ്റിനിന്നിരുന്ന തന്റെ വീക്ഷണം സ്വഭാവത്തിന്റേയും സ്വഭാവഗുണത്തിന്റേയും തലത്തിലേയ്ക്കു ഇറങ്ങിച്ചെല്ലുകയാണ് പതിവ്. ഇവ എന്നും ഒരു പോലെയായിക്കൊള്ളണമെന്നില്ല. സ്വഭാവഗുണമാണ് ജീവിതത്തിൽ പ്രാധാന്യമുള്ളത് എന്നറിയുമ്പോൾ അതിന്റെ കുറവ് ഒട്ടൊരു വെറുപ്പിന് കാരണമാകുന്നു.

അങ്ങനെ രണ്ടാംഘട്ടത്തിനുശേഷം കാലം മുൻപോട്ടുനീങ്ങുമ്പോൾ ശരീരത്തിൽ യൗവനത്തിന്റെ തുടിപ്പും പളപളപ്പും ക്രമേണ മങ്ങിമറയുന്നു. ഇണയെ ആകർഷിയ്ക്കാൻ വേണ്ടി പ്രകൃതി സൃഷ്ടിച്ച ആ ബാഹ്യാവരണം ആവശ്യം കഴിയുമ്പോൾ പ്രകൃതി ക്രമേണ തിരിച്ചെടുക്കുകയാണ്. വംശവൃദ്ധി എന്ന കാര്യം ഇവരിലൂടെ നേടിയെടുക്കലാണ് പ്രകൃതിയുടെ ഉദ്ദേശ്യം. സന്താനലാഭത്തോടെ അതു നേടിക്കഴിഞ്ഞു. കാലം കഴിയുന്തോറും രസം പിഴിഞ്ഞെടുത്ത് ചണ്ടിപോലെ ഇരുവരും പരസ്പരം വിചാരിയ്ക്കാൻ തുടങ്ങുന്നു. ആ അവസ്ഥയ്ക്കുശേഷമുള്ള അവസ്ഥ പരസ്പരലൈംഗികഭാവത്തോടെ കാണുന്നതിൽ വെറുപ്പ് ഉളവാക്കുന്നു. അതായത് ഇരുവരും ലൈംഗികജീവിതത്തെ സംബന്ധിച്ചിടത്തോളം പരസ്പരം വിഷതുല്യരായിത്തീരുന്നു. അപ്പോൾ ഈ വൈവാഹികജീവിതവും അതിൽ നിന്നുള്ള അനുഭൂതികളും ഭോഗത്തിനുള്ളതല്ല എന്നു മനസ്സിലാവുന്നു. പ്രകൃതിയുടെ നിർദ്ധാരണശക്തി മനുഷ്യനിൽ സൃഷ്ടിച്ച ഒരു പുകമറയാണ് ലൈംഗികാസക്തിയെന്നും അതിനപ്പുറം ഈ ആകർഷണത്തേക്കാൾ ശക്തിയേറിയ ഒരാകർഷണം ഉണ്ടെന്നും അപ്പോൾ മനസ്സിലാകുന്നു. ഈ ആനന്ദത്തെക്കുറിച്ചാണ് ഈ സൂക്തത്തിന്റെ ആദിയിൽ ഋഷി വിസ്തരിച്ച് വിവരിച്ചത്.

ബ്രഹ്മാനുഭൂതി എന്ന ആ സ്ഥിതിയിൽ എത്തുകയാണ് മനുഷ്യന്റെ ജീവിതലക്ഷ്യം. തത്വത്തിലൂടെയല്ലാതെ അനുഭവത്തിലൂടെത്തന്നെ ഇത് വ്യക്തമാകുന്നത് ഗൃഹസ്ഥനുമാത്രമാണ്. ഗാർഹസ്ഥ്യത്തെ ഒഴിവാക്കിക്കൊണ്ട് സംന്യസിയ്ക്കുന്ന വ്യക്തിയ്ക്കോ നൈഷ്ഠിക ബ്രഹ്മചാരിയ്ക്കോ ഈ അനുഭവപാഠം കിട്ടുന്നില്ല. ഇതു കിട്ടിയാലും ഇല്ലെങ്കിലും മനുഷ്യജീവിതത്തിന്റെ നാലാംപാദത്തിൽ പ്രവേശിപ്പിച്ചാൽ ഇതിന്റെ അപ്രസക്തി മനസ്സിലാവും.

ഇങ്ങനെ വൈവാഹികജീവിതത്തിന്റെ വ്യത്യസ്ത ഘടകങ്ങൾ വിശദീകരിച്ചതിനുശേഷം സ്ത്രീസ്വഭാവത്തിന്റെ വൈവിധ്യമാണ് പറയുന്നത്. മൂന്നു വിധത്തിൽ സ്ത്രീസ്വഭാവത്തെ വിഭജിയ്ക്കാം എന്നാണ് ആർഷസിദ്ധാന്തം. അതിന് ആശസനം, വിശസനം, വികർത്തനം എന്ന മൂന്നുപേരുകൾ അന്വർത്ഥമായി ഉപയോഗിച്ചിട്ടുണ്ട്. 'ശസന' ശബ്ദത്തിന് ഹിംസ, പീഡിപ്പിയ്ക്കൽ എന്നൊക്കെയാണർത്ഥം. ആശസനം, താൻ സ്വയം പീഡയ്ക്കു വിധേയമാകുന്ന ഒരവസ്ഥയാണ്. ഒന്നുകൂടി വിശദമായി പറഞ്ഞാൽ, വിവാഹിതയായ സ്ത്രീ ഭർത്തൃഗൃഹത്തിൽ എത്തുമ്പോൾ അവിടെനിന്നുള്ള അനുഭവം തനിയ്ക്ക് അപ്രിയമായിട്ടാണെങ്കിലും അതിനെ ക്ഷമയോടെ സഹിച്ച് ഒട്ടും പ്രതികാരബുദ്ധിയില്ലാതെ പ്രവർത്തിയ്ക്കുന്നതിനാണ് ആശസനം എന്നുപറയുന്നത്. ഇത് സ്ത്രീത്വത്തിന്റെ ഉത്തമഗുണമായി വർണ്ണിയ്ക്കപ്പെടുന്നു.

ഇതിലും ഒരു പടി താഴ്ന്ന അവസ്ഥയുണ്ട്. തനിയ്ക്ക് അപ്രിയവും അഹിതവുമാവാത്തിടത്തോളം മറ്റുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങളെ അനുസരിച്ച് പ്രവർത്തിയ്ക്കലാണ് ഇത്. ഇതിന് വിശസനം എന്നു പറയുന്നു. ഇത് സാധാരണ ഒരു സ്ത്രീയുടെ സ്വഭാവമായി കണക്കാക്കാം. തന്റെ ഇഷ്ടാനിഷ്ടങ്ങൾക്ക് പോറലേൽപ്പിയ്ക്കരുത് എന്നല്ലാതെ മറ്റുള്ളവരെ അനുശാസിയ്ക്കാൻ വയ്യ എന്ന പിടിവാശിയൊന്നും അവിടെയില്ല. ആദ്യത്തേതിനെ വെച്ചുനോക്കുമ്പോൾ ഇത് അല്പം സ്വാർത്ഥ അഹന്തകൾ ഉൾപ്പെട്ടതാണ്. എങ്കിലും അത് കുടുംബത്തെ ശിഥിലമാക്കുന്നില്ല.

ഈ രണ്ടിനുമപ്പുറം മറ്റൊരവസ്ഥകൂടിയുണ്ട് എന്ന് പ്രതിപാദിയ്ക്കുന്നതിനുമുൻപ് മന്ത്രത്തിൽ അഥോ എന്ന അവ്യയം ചേർത്തിരിയ്ക്കുന്നു. ഇത് തികച്ചും അന്വർത്ഥമാണ്. മറ്റു രണ്ടു ഗുണങ്ങളോടും കൂട്ടിത്തൊടാൻ വയ്യാത്തത്ര ഹീനമാണ് നിന്ദ്യമാണ് ഇത്. (ഈ മൂന്നാമത്തേത്) എന്നാണ് അതിന്റെ സൂചന. തന്റെ നന്മയോ മറ്റുള്ളവരുടെ നന്മയോ പരിഗണിക്കാതെ തോന്നുന്നത് തോന്നും പോലെ ചെയ്ത് പിതൃഗൃഹവും പതിഗൃഹവും തകർക്കുന്ന ഒരു ക്രൂര സ്വഭാവമാണിത്. അതിനാണ് വികർത്തനം എന്നുപറയുന്നത്. വികർത്തനം എന്നാൽ തട്ടിത്തകർക്കുക എന്നർത്ഥം. ഇത് അത്യന്തം നീചമായ സ്വഭാവമാണ് എന്നതിനാൽ അതിനെപ്പറ്റി പറയുമ്പോൾ ത്തന്നെ ഇടയിൽ ഒരു പദം വച്ചേ ആകാവൂ എന്ന നിർബന്ധബുദ്ധിയാണോ എന്ന് ഈ അവ്യയപ്രയോഗംകൊണ്ട് തോന്നാം.

ഉൽകൃഷ്ടമായ സ്ത്രീത്വത്തിന്റെ ഉദാഹരണം രാമായണപ്രസിദ്ധമായ സീതാദേവിയാണ്. രണ്ടാമത്തേത് സാധാരണ കാണപ്പെടുന്ന ഒന്നായതുകൊണ്ട് ഒരു പ്രത്യേക ഉദാഹരണം ആവശ്യമില്ല. മൂന്നാമത്തേതിന്റെ ഉദാഹരണം രാമായണത്തിലെ ശൂർപ്പണഖയാണ്. ഇതാണ് സ്ത്രീസ്വഭാവത്തിന്റെ മൂന്നുവശങ്ങൾ. ഇതറിഞ്ഞുകഴിഞ്ഞാൽ വിവാഹത്തിനോടുതന്നെ ഒരാൾക്ക് വൈമുഖ്യം ഉണ്ടായെന്നുവരാം. അതിന്റെ ആവശ്യമില്ല. എന്നാണ് ഈ മന്ത്രത്തിന്റെ നാലാംപാദം കാണിയ്ക്കുന്നത്.

സ്ത്രീസ്വഭാവത്തിൽ വരുന്ന ദൂഷ്യങ്ങളെ മന്ത്രഹോമാദികളേകൊണ്ട് ഇല്ലാതാക്കാം. വിവാഹസന്ദർഭത്തിൽ ചെയ്യുന്ന ഹോമകർമ്മങ്ങളുടെ പ്രയോജനം വധൂസംസ്കരണമാണ് എന്നു പറയാറുണ്ട്. അതുകൊണ്ടുദ്ദേശിയ്ക്കുന്നത് ഈ സ്വഭാവദൂഷ്യത്തെ ഇല്ലായ്മ ചെയ്യലാണ്. എത്രതന്നെ സ്വഭാവദൂഷ്യമുള്ളവളാണെങ്കിലും മനസ്സിന്റേയും മനോവൃത്തികളുടേയും അധീശന്മാരായ ദേവന്മാരെ പ്രാർത്ഥനാഭരിതമായ മന്ത്രോച്ചാരണങ്ങൾക്കൊണ്ട് പ്രസാദിപ്പിയ്ക്കാനായാൽ ആ ദേവന്മാർ വധുവിന് സ്വഭാവനൈർമ്മല്യത്തെ ഉണ്ടാക്കും എന്ന വിശ്വാസമാണ് ഇതിന്നടിസ്ഥാനം. സഹസ്രാബ്ദങ്ങളായി നടന്നുവരുന്ന ഈ പ്രക്രിയ ഈ കർമ്മത്തിന്റെ ഫലദാതൃത്വത്തേയും ഗുണപുഷ്ടിയേയും എടുത്തുകാണിയ്ക്കുന്നുണ്ട്.

വൈവാഹികജീവിതത്തിന്റെ വിശദാംശങ്ങളെ വ്യക്തമായി മനസ്സിലാക്കി സ്ത്രീസ്വഭാവത്തിന്റെ വിഭിന്ന വശങ്ങളെ വിവരിച്ചുകാണിച്ചതിനുശേഷം ഇതെല്ലാം അറിഞ്ഞുകൊണ്ട് വിവാഹം ചെയ്യുന്നതിൽ തെറ്റില്ല എന്നു സൂചിപ്പിയ്ക്കുംപോലെ വിവാഹമന്ത്രത്തെ പറയുന്നു.

ഗൃഭ്ണാമി തേ സൗഭഗത്വായ ഹസ്തം
മയാപത്യാ ജരദഷ്ടിര്യഥാസഃ
ഭഗോ അര്യമാ സവിതാപുരന്ധിർ-
മ്മഹ്യന്ത്വാദുർഗാർഹപത്യായ ദേവാഃ
താം പുഷഞ്ഛിവതമാമേരയസ്വ
യസ്യാം ബീജംമനുഷ്യാ വപന്തി.

യാന ഊരൂ ഊശതീവിശ്രയാതേ
യസ്യാമുശന്തഃ പ്രഹരാമശേപം. (ഋ. 10.8.36,37)
പുനഃ പത്നീമഗ്നിര ദാദാ-
യുഷാ സഹവർചസാ

ദീർഘായുരസ്യായഃ പതിർ-
ജീവാതി ശരദഃശതം
സോമഃ പ്രഥമോ വിവിദേ
ഗന്ധർവ്വോ വിവിദ ഉത്തരഃ
തൃതീയോ അഗ്നിഷ്ടേപതി-
സ്തുരീയസ്തേ മനുഷ്യജാഃ
സോമോദദദ് ഗന്ധർവ്വായ
ഗന്ധഛർവ്വോ ദദഗ്നയേ
രയിം ച പുത്രാശ്ചാദാ-
ദഗ്നിർമഹ്യമഥോ ഇമാം
ഇഹൈവസ്തം മാവിയൗഷ്ടം
വിശ്വമായുർവ്യശ്നുതം
ക്രീളന്തൌപുത്രൈർ നപ്തൃഭിർ-
മോദമാനൗ സ്വേഗൃഹേ
അനഃ പ്രജാംജനയതു പ്രജാപതി
രാജരസായ സമനക്ത്വര്യമാ
അദുർമങ്ഗലീഃ പതിലോകമാവിശ
ശംനോഭവദ്വിപദേ ശംചതുഷ്പദേ

ഗൃഹസ്ഥജീവിതത്തിനായി നിന്നെ ദേവന്മാർ എനിയ്ക്ക് ദാനം ചെയ്തിരിയ്ക്കുകയാണ്. പതിയായ എന്നോടുകൂടി ജീവിതകാലം മുഴുവൻ സന്തുഷ്ടമായി കഴിയാം എന്നതിനെ സൂചിപ്പിച്ചുകൊണ്ട് വധുവിന്റെ പാണി ഗ്രഹിയ്ക്കുന്ന വരൻ ആ ബന്ധനത്തിൽ ബോധപൂർവ്വം ഉൾപ്പെടുകയാണ്.

ബന്ധനമാണെന്നറിഞ്ഞുകൊണ്ടുതന്നെ എന്തിന് ബന്ധനത്തിൽപ്പെടണം എന്നാണെങ്കിൽ മറ്റൊരുപാട് ഊരാക്കുടുക്കുകളിൽനിന്ന് രക്ഷപ്പെടാൻ വേണ്ടിയാണ് ഈ ബന്ധനത്തിൽ കടന്നുകയറുന്നത് എന്നുപറയേണ്ടിവരും. മനുഷ്യത്വത്തെ അകറ്റി മൃഗത്വത്തെ മുൻപോട്ടു കൊണ്ടുവരുന്ന ശീലങ്ങൾ, സ്വഭാവങ്ങൾ ഒഴിവാക്കാൻ ഈ വിവാഹബന്ധം ആവശ്യമാണ്. കാലിൽതറച്ച മുള്ളെടുത്തു കളയാൻ മറ്റൊരു മുള്ള് ഉപയോഗിയ്ക്കുംപോലെ ഇത് മുള്ളാണെന്നറിഞ്ഞുകൊണ്ടുതന്നെ സ്വയം കൈകൊണ്ടതാണ് ഈ വൈവാഹികബന്ധം.

മറ്റൊരു വിധത്തിൽ പറഞ്ഞാൽ മായികമായ ഒരു പാട് തെറ്റിദ്ധാരണകളെ ഒഴിവാക്കാൻ വേണ്ടി താരതമ്യേന അപകടം കുറവായ ഒരു മാർഗ്ഗത്തെ അവലംബിയ്ക്കുകയാണ് ഗൃഹസ്ഥജീവിതത്തിലൂടെ ചെയ്യുന്നത്. ഇത്തരം ആശയങ്ങളെ ഉൾക്കൊണ്ടിട്ടുവേണം വിവാഹ

ജീവിതത്തിൽ ഏർപ്പെടാൻ എന്നാണ് ഈ പ്രതിപാദനം കൊണ്ടുദ്ദേശിയ്ക്കുന്നത്. ഈ ബോധം ഉൾക്കൊണ്ടുകൊണ്ട് വരൻ വധുവിന്റെ പാണിഗ്രഹണം ചെയ്യുകയാണ്.

ഈ പാണിഗ്രഹണകർമ്മംതന്നെ ഭാരതീയവൈവാഹികകർമ്മത്തിന്റെ മഹനീയത കാണിയ്ക്കുന്നുണ്ട്. തുല്യന്മാർ തമ്മിലുള്ള അഭിവാദനരീതിയാണ് കൈകൊടുക്കൽ. തന്നേക്കാൾ താഴെയുള്ളവർ അല്ലെങ്കിൽ തന്നേക്കാൾ മേലെയുള്ളവർ ഈ രണ്ടു വിഭാഗത്തിൽപ്പെട്ടവരുടേതായാലും പാണിഗ്രഹണം സ്വതവേ ഉചിതമല്ല. ഇവിടെ വധൂവരന്മാർ പരസ്പരം കൈകൊടുക്കുകയാണ്. അതുതന്നെ വധു വരന്റെ നേരെ കൈപിടിയ്ക്കലല്ല. വരൻ വധൂവിന്റെ കൈപിടിയ്ക്കലാണ്. എന്നുവെച്ചാൽ വധുവിന്നല്പം മാന്യതകൊടുത്തുകൊണ്ടാണ് ഈ കർമ്മമെന്നർത്ഥം.

പാണിഗ്രഹണത്തോടുകൂടി ഒരുകാര്യം ആദ്യമേ പറഞ്ഞുവെയ്ക്കുന്നുണ്ട്. നിന്റെ സൌഭാഗ്യത്തിനുവേണ്ടിയാണ് ഞാൻ നിന്റെ കൈപിടിയ്ക്കുന്നത്. സ്ത്രീയുടെ സൗഭാഗ്യം സന്താനലബ്ധിയോടെയാണ് പൂർണ്ണമാകുന്നത്. അതിനുവേണ്ടി ഞാൻ നിന്നെ സ്വീകരിയ്ക്കുന്നു അഥവാ സഹായിയ്ക്കുന്നു. എന്ന ഭാവമേ ഈ ബന്ധത്തിനുള്ളൂ എന്നു വരൻ തന്റെ ഭാവനൈർമ്മല്യത്തെ പ്രകാശിപ്പിയ്ക്കുകയാണ്. ഈ ബന്ധത്തിന്റെ ഉദ്ദേശ്യം കാമപൂർത്തിയല്ല. വംശവൃദ്ധിയാണ് എന്നർത്ഥം. ആ ലക്ഷ്യം നേടിക്കഴിഞ്ഞാൽ നമുക്കിരുവർക്കും ഒരുമിച്ച് ജീവിതലക്ഷ്യത്തിലേയ്ക്ക് നീങ്ങാം.

ജീവിതത്തിൽ അതാത് കാലത്ത് ചെയ്യേണ്ട കാര്യങ്ങൾ വേണ്ടപോലെ ചെയ്തുതീർക്കാനുള്ള കഴിവുതരുന്നത് ഭഗൻ എന്ന ദേവനാണ്. ആ പ്രവൃത്തിയിലെ ക്ലേശത്തെ ലഘൂകരിയ്ക്കുന്ന ശക്തിവിശേഷത്തെ അര്യമാവ് എന്നുപറയുന്നു. ആ പ്രവൃത്തികൊണ്ട് തന്റെ ശരീരമാകുന്ന ഈ കൊട്ടാരത്തിനു ഹാനിയൊന്നും വരാതെ നിലനിർത്താൻ ശക്തിതരുന്ന ദേവനാണ് പുരന്ധി. ഈ പ്രക്രിയ തുടങ്ങിവെച്ചത് അതാതിന്റെ വ്യക്തിത്വത്തെ മാറ്റംകൂടാതെ നിലനിർത്തുന്ന സവിതാവാണ്. സവിതാവ് എന്നാൽ സൃഷ്ടാവ് എന്നർത്ഥം. സ്ത്രീയുടെ സ്ത്രീത്വത്തേയും പുരുഷന്റെ പൌരുഷത്വത്തേയും നിലനിർത്തുന്ന പ്രകൃതിശക്തിയാണ് സവിതാവ്.

ഈ അധിഷ്ഠാനദേവതകൾ നിന്നെ എനിയ്ക്കുതന്നിരിയ്ക്കുന്നു എന്ന് മന്ത്രത്തിൽ പറഞ്ഞതിന് അവർ ചെയ്യുന്നതായ സംരക്ഷണ നിരീക്ഷണകർമ്മങ്ങൾ ഇനി എന്നിലൂടെയായിരിയ്ക്കുമെന്നു സൂചിപ്പിയ്ക്കുന്നു. ഗാർഹപത്യധർമ്മത്തിനായിട്ടാണ് വരന് വധുവിനെ

കൊടുത്തത്. ഗാർഹപത്യധർമ്മം ലോപംകൂടാതെ അനുഷ്ഠിച്ച് ഒട്ടും പോറൽ പറ്റാതെ പുറത്തുകടക്കാൻ ഈ ശക്തിവിശേഷങ്ങളുടെ അനുഗ്രഹം കൂടിയേ തീരൂ.

പാണിഗ്രഹണം ചെയ്തതിനുശേഷം വരൻ പൂഷാവിനോട് പ്രാർത്ഥിയ്ക്കുകയാണ്; ഇവളിൽ പ്രജാസൃഷ്ടിയ്ക്കുവേണ്ട സാഹചര്യം ഒരുക്കിത്തരണേയെന്ന്. ശാരീരികവും മാനസികവുമായി സന്താനോൽപ്പാദനത്തിന് തയ്യാറാവാത്ത പക്ഷം വിവാഹജീവിതം അലങ്കോലപ്പെടുമെന്ന് മാത്രമല്ല, ലക്ഷ്യം പ്രാപിയ്ക്കാതെയുമാവും. അതിനിടവരാൻ പാടില്ല.

വിവാഹമണ്ഡപത്തിൽ നിൽക്കുന്ന വധുവിനെ അഥവാ സൂര്യയെ പൂഷാവിന്റെ കയ്യിൽ ഏൽപ്പിയ്ക്കുകയാണ്. ആ ദേവൻ നാലുദിവസം കൊണ്ട് ഇവളിൽ വേണ്ടതായ പരിവർത്തനം വരുത്തി ഉൽപ്പാദനക്ഷമമാക്കണം എന്നാണ് ഉദ്ദേശ്യം. സ്ത്രീയുടെ ശൈശവം മുതൽ യൌവ്വനം വരേയുള്ള കാലഘട്ടത്തെ നാലാക്കിത്തിരിയ്ക്കുമ്പോൾ ഓരോന്നിനും പോഷണം നൽകാൻ ഓരോ ദേവന്മാരുണ്ട്.

ഒന്നാമത്തെ ഘട്ടത്തിൽ സോമദേവനാണ് പതി. ഔഷധീശനും അമൃതകലാനാഥനുമായ സോമദേവൻ സ്ത്രീയുടെ ലളിതവും മൃദുലവുമായ ശാരീരികമാനസികവശങ്ങളെ പരിപോഷിപ്പിയ്ക്കുന്നു. അടുത്തഘട്ടത്തിൽ പതി വിശ്വാവസു എന്ന ദേവഗന്ധർവ്വനാണ്. ഈ ഗന്ധർവ്വൻ കന്യകയിൽ ലൈംഗികാകർഷണം ഉണ്ടാവാനുള്ള പരിതസ്ഥിതി ഒരുക്കുന്നു. പെൺകുട്ടിയുടെ പ്രഥമ ആർത്തവകാലം മുതൽ ഈ ഘട്ടം തുടങ്ങുന്നു.

മൂന്നാമത്തെ പതി അഗ്നിയാണ്. അഗ്നിയെന്നാൽ ദൃഢവും നിസ്സംശയവുമായ ഇച്ഛാശക്തിയാണ് സൂചിപ്പിച്ചിട്ടുള്ളത്. കൌമാരകാലം ഒരു പെൺകുട്ടിയിൽ വിവിധങ്ങളായ ഭാവനകളെ അങ്കുരിപ്പിയ്ക്കുന്ന ഒരു കാലഘട്ടമാണ്. വിവാഹത്തെക്കുറിച്ചും വിവാഹജീവിതത്തെക്കുറിച്ചും ഒട്ടേറെ മുഗ്ധഭാവനകൾ അവൾ ഈ ഘട്ടത്തിൽ മെനഞ്ഞെടുക്കുന്നു. അതിൽ സ്വയം രമിയ്ക്കുകയും ചെയ്യുന്നു. അവളുടെ ഭാവനയിൽ ഇതൊക്കെയാണ് വിവാഹവും വൈവാഹികജീവിതവും എന്ന് ഉറപ്പിയ്ക്കുകയാണ്. ഈ ഇച്ഛാദാർഢ്യത്തിന്റെ പതിയാണ് അഗ്നിദേവൻ.

ഈ ഘട്ടത്തിലാണ് പെൺകുട്ടികൾക്ക് വേദം കാരുണ്യത്തോടെ ഒരു സനാതനസത്യം പറഞ്ഞുകൊടുക്കുന്നത് “ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ!” നീ വിചാരിയ്ക്കുന്നപോലെയല്ല ഇതൊക്കെ എന്ന്. വൈദികവും ലൌകികവുമായ ജീവിതത്തിൽ

നൈപുണ്യം നേടിയ മാതാപിതാക്കളും കാരണവന്മാരും ബോധ്യപ്പെടു ത്തേണ്ട കാലഘട്ടമാണിത്.

അടുത്ത ഘട്ടം വിവാഹജീവിതകാലമാണ്. അതിന്റെ പതി മനു ഷ്യനാണ്. അഥവാ വരൻ. സൗന്ദര്യസന്താനസൌഭാഗ്യത്തോടും സമൃദ്ധിയോടും കൂടിയാണ് അഗ്നി വരന് കന്യകയെ നൽകുന്നത്. അങ്ങനെയാണ് സന്തുഷ്ടമായ വിവാഹജീവിതം ആരംഭിയ്ക്കുന്നത്. ഈ അഗ്നി ദമ്പതിമാർക്ക് അഭീഷ്ടങ്ങൾ കൊടുത്തുകൊണ്ടും അവരുടെ ഉപാസനയെ സ്വീകരിച്ചുകൊണ്ടും വിവാഹകാലഘട്ടം മുഴുവൻ ഒന്നിച്ചുണ്ടാവും.

വിവാഹകാലഘട്ടം പലതരത്തിലുള്ള ആശകളും അഭിലാഷങ്ങളും പൊട്ടിപ്പുറപ്പെടുന്ന കാലമാണ്. ഇഷ്ടാനിഷ്ടങ്ങൾ കൂടെക്കൂടെ വന്നുകൊണ്ടിരിയ്ക്കും. ആഗ്രഹങ്ങളേയും ഇഷ്ടങ്ങളേയും അടക്കുക എന്നത് സംയമപ്രധാനമായ മറ്റു മൂന്നാശ്രമങ്ങളിലേയും സമ്പ്രദായ മാണ്. ഇവിടെ ആഗ്രഹങ്ങളെ അടക്കുകയല്ല, അവയെ പവിത്രീകരി യ്ക്കുകയാണ് ചെയ്യേണ്ടത്. ഇക്കാര്യത്തിൽ ദമ്പതിമാരെ സഹായി യ്ക്കുവാൻ ഈ കാലഘട്ടത്തിൽ അഗ്നിയ്ക്ക് പ്രത്യേകമായ ഒരു കഴിവുണ്ട്.

ഇഷ്ടം സാധിപ്പിച്ചുകൊടുക്കാൻ ഏതുദേവനും സാധിയ്ക്കും. ഇഷ്ടത്തെ നല്ല ഇഷ്ടമാക്കി മാറ്റാൻ ഇച്ഛാശക്തിസ്വരൂപനായ അഗ്നിയ്ക്കേ കഴിയൂ. അതുകൊണ്ടാണ് ഗൃഹസ്ഥന്റെ ഗാർഹപത്യാ ഗ്നി സ്വിഷ്ടകൃത്താണ്* എന്നുപറയുന്നത്. സു ഇഷ്ടകൃത്താണല്ലോ സ്വിഷ്ടകൃത്ത്. ആഗ്രഹങ്ങളെ പരമലക്ഷ്യത്തിനനുയോജ്യമായി രൂപപ്പെടുത്താൻ കഴിഞ്ഞാൽ അത് സ്വിഷ്ടമായി അഥവാ സു ഇഷ്ട മായി. ആ കഴിവുള്ള അഗ്നിയാണ് സ്വിഷ്ടകൃത്ത്. ഈ അഗ്നിയുടെ അവലംബത്തിൽ ഗൃഹജീവിതത്തിന്റെ പല ഊരാക്കുടുക്കുകളേയും കടന്നുയരാൻ കഴിയും. പതനത്തിലുള്ള അവസരം താരതമ്യേന കുറയും. ഈ ഘട്ടത്തിൽ ഇതൊരു നേട്ടമാണ് എന്നതിന് സംശയമില്ല. ജീവിതത്തിന്റെ വ്യത്യസ്ത കാലഘട്ടങ്ങളിൽ അതിനനുസൃതമായ ആശ്രമവൃത്തി ആചരണത്തിൽ കൊണ്ടുവരിക എന്നത് ഭാരതീയ സംസ്കാരത്തിൽ മാത്രമുള്ള ഒരു പ്രത്യേകതയാണ്. ഏറ്റവും താഴ്ന്നനിലയിലുള്ള വ്യക്തിയെ ഈ ആശ്രമസമ്പ്രദായം പടിപടിയായി ഉയർത്തി പൂർണ്ണതയിലെത്തിയ്ക്കുന്നു. എന്നാൽ ബ്രഹ്മചര്യാശ്രമത്തി ലിരിയ്ക്കുമ്പോൾ ഇതൊഴിച്ച് മറ്റൊന്നിലും മനസ്സും ആഗ്രഹവും പോകാൻ പാടില്ല. ബ്രഹ്മചാരി ഗൃഹസ്ഥജീവിതത്തെക്കുറിച്ച് ചിന്തി യ്ക്കുകയോ അതിലെ അനുകൂലസ്ഥിതിയെപ്പറ്റി ആഗ്രഹിയ്ക്കുകയോ

ചെയ്യുന്നുവെങ്കിൽ അത് ബ്രഹ്മചര്യത്തിന്റെ പൂർണ്ണമായ അനുഷ്ഠാനത്തിന് മങ്ങലേൽപ്പിയ്ക്കാം. അതുപോലെത്തന്നെ ഗൃഹസ്ഥാശ്രമി ബ്രഹ്മചാരിയേയോ സംന്യാസിയേയോക്കുറിച്ച് അഭിലാഷപൂർവ്വം ചിന്തിയ്ക്കുകയാണെങ്കിൽ അത് ഗാർഹസ്ഥ്യത്തിന് ഒരു ലോപമാണ്. അതുകൊണ്ട് ഇവിടെ വേദം അനുശാസിയ്ക്കുന്നത്, ഇവിടെത്തന്നെയിരിയ്ക്കുക എന്നതാണ്. എക്കാലവും ഗൃഹസ്ഥാശ്രമം ദീക്ഷിച്ചിരിയ്ക്കുക എന്നല്ല അർത്ഥം. ഗൃഹസ്ഥാശ്രമത്തിലിരിയ്ക്കുമ്പോൾ മനസ്സ് പൂർണ്ണമായും അതിൽ നിർത്തണമെന്ന് താൽപ്പര്യം. സമ്പൂർണ്ണമനസ്സോടെ ഇത് വലിയൊരു നേട്ടമാണെന്നു കരുതി ആശ്രമധർമ്മങ്ങളെ അനുഷ്ഠിയ്ക്കുമ്പോൾ അതിന്റെ ഫലം പൂർണ്ണമായി ലഭിയ്ക്കാൻ ഇടവരുന്നു. ഗൃഹസ്ഥധർമ്മത്തിൽ ഭാര്യാഭർത്താക്കന്മാർക്ക് അഭിപ്രായവ്യത്യാസങ്ങൾ വന്ന് അതിൽ നിന്നുള്ള മാനസിക അകൽച്ച വരാനിടയാകരുത് എന്നതിലും വേദത്തിന് നിഷ്ക്കർഷയുണ്ട്. ഈ ആശ്രമത്തിൽ ഇരിയ്ക്കേണ്ടിടത്തോളം കാലം ഇതുതന്നെ വലുത്. ഇതിൽനിന്ന് വലുതായി മറ്റൊന്നില്ല എന്ന ചിന്താഗതി അവലംബിയ്ക്കണം. ജീവിതകാലം മുഴുവൻ ഇതിൽത്തന്നെ സന്തോഷപൂർവ്വം കഴിയേണ്ടിവന്നാൽ അതിൽ മുറുമുറുപ്പില്ലാത്ത ഒരു മാനസികാവസ്ഥയെ സ്വയം സൃഷ്ടിച്ചുവെയ്ക്കണം. ഇത് ഒരിടത്താവളമാണെന്നു കരുതുമ്പോൾ അതിനോടുള്ള കടപ്പാട് അത്രയും കുറയുന്നു. നേരെമറിച്ച് ഇതാണ് തന്റെ ശാശ്വതമായ പരീക്ഷണവേദി എന്നു ധരിച്ചാൽ അതിൽ നിന്നു കിട്ടുന്ന ഊർജ്ജം ആശ്രമധർമ്മങ്ങളെ അവികല്പമായി നടപ്പിലാക്കാൻ സഹായിയ്ക്കുന്നു. ഭാര്യാമക്കളോടും മരുമക്കളോടുംകൂടി സന്തുഷ്ടമായി രമിയ്ക്കാൻ അഭിലഷിയ്ക്കണം. അത് ഒരു ജീവിതലക്ഷ്യം എന്നപോലെ കാണുകതന്നെ വേണം. ഗൃഹസ്ഥജീവിതത്തിന്റെ പരിപൂർണ്ണതയിൽ ഇന്ദ്രിയങ്ങൾ സ്വഭാവികമായി അടങ്ങുന്നു. അഭിലാഷങ്ങൾ ശമിയ്ക്കുന്നു. മനസ്സിന് പ്രശാന്താവസ്ഥ സിദ്ധിയ്ക്കുന്നു. അവിടെ നിന്ന് വീക്ഷിയ്ക്കുമ്പോൾ തനിയ്ക്ക് പുത്രപൌത്രാദിവംശാഭിവൃദ്ധിയ്ക്കും ധനലാഭത്തിനും കാരണം ഈ പ്രപഞ്ചത്തിന്റെ മുഴുവൻ നാഥനായ പ്രജാപതിയാണെന്നു മനസ്സിലാവുന്നു. മനുഷ്യനിൽ ശത്രുമിത്രഭേദത്തെ ഉണ്ടാക്കി ക്ലേശിപ്പിയ്ക്കുന്ന ദുഷ്ടസംസ്കാരത്തെ നശിപ്പിയ്ക്കുന്ന അര്യമാവ് എന്ന ദേവനാണ് ഞങ്ങളെ ജീവിതാന്ത്യംവരെ യോജിപ്പിച്ചുനിർത്തുന്നത് എന്നും വ്യക്തമായി ഗ്രഹിക്കാൻ കഴിയുന്നു. ചുരുക്കിപ്പറഞ്ഞാൽ ഈ ജീവിതവിജയത്തിനു കാരണം ദൈവികശക്തികളാണ് എന്ന ബോധം ഉള്ളിൽ വളർന്നുവരുന്നു എന്നർത്ഥം. ഈ ബോധത്തിന്റെ വളർച്ചയോടെ ഒരുവന് ഗൃഹസ്ഥധർമ്മങ്ങളെ മുൻപേപോലെ ഉൽക്ക

ടമായ ഭാവപൂർണ്ണതയിൽ കൈകാര്യം ചെയ്യാൻ വയ്യാതാവുന്നു. കാരണം എല്ലാവരിലും മിത്രഭാവമല്ലാതെ ശത്രുഭാവം കാണാൻ തീരെ കഴിയാത്ത ഗൃഹസ്ഥന് ആ ജീവിതം കൊണ്ടുനടത്താൻ ഒട്ടേറെ പ്രയാസങ്ങളുണ്ടാകും. വീക്ഷണവൈശിഷ്ട്യം തൊട്ടുതീണ്ടിയിട്ടില്ലാത്ത ഒരു കൂട്ടം ആളുകളോടാണ് അയാൾക്ക് ഇടപെടേണ്ടത്. അവിടെ പുറമേയ്ക്കെങ്കിലും ഭേദബുദ്ധി അല്പസ്വല്പം വേണ്ടിവരും. അതിനു തീരെ സാദ്ധ്യതയില്ലാത്ത അവസ്ഥയിൽ ഗൃഹസ്ഥജീവിതം അടുത്ത തലമുറകളിലേയ്ക്ക് കൈമാറി തൊട്ടടുത്ത ആശ്രമവൃത്തിയിലേയ്ക്ക് മുന്നേറുകയാണ് വേണ്ടത്. അതായത് വാനപ്രസ്ഥവൃത്തി അവലംബിയ്ക്കാം എന്നർത്ഥം.

അഘോരചക്ഷുരപതിഘ്ന്യേധി
ശിവാ പശുഭ്യഃ സുമനാഃ സുവർചാഃ.
വീരസൂർദേവകാമാ സ്യോനാ
ശംനോഭവദ്വിപദേശംചതുഷ്പദേ.
ഇമാംത്വമിന്ദ്രമീഢ്വഃ
സുപുത്രാംസുഭഗാംകൃണു
ദശാസ്യാംപുത്രനാധേഹി
പതിമേകാദശംകൃധി.
സമ്രാജ്ഞീശ്വശുരേഭവ
സമ്രാജ്ഞീശ്വശ്രാംഭവ
നനാന്ദരിസമ്രാജ്ഞീഭവ
സമ്രാജ്ഞീഅധിദേവൃഷു.
സമഞ്ജന്തുവിശ്വേദേവാ:
സമാപോഹൃദയാനിനൗ
സംമാതരിശ്വാസംധാതാ
സമുദേഷ്ട്രീദധാതുനൗ.

ഗൃഹസ്ഥജീവിതത്തിന്റെ വൈകല്യം ഇങ്ങനെ കണ്ടു മനസ്സിലാക്കി അതിനെ അനന്തരതലമുറയിലേയ്ക്ക് കൈമാറാൻ ഗൃഹസ്ഥനു കഴിഞ്ഞാൽ മറ്റൊരു സൃഷ്ടിയ്ക്ക് തയ്യാറായിക്കഴിഞ്ഞു എന്നർത്ഥം. അതായത് വാനപ്രസ്ഥാശ്രമപരീക്ഷയ്ക്ക് ഇനി താമസിയ്ക്കണ്ട എന്നാണ് സൂചന. പുത്രനു പുത്രൻ ഉണ്ടായാൽ, ദേഹത്തിൽ ജരാനര ബാധിയ്ക്കാൻ തുടങ്ങിയാൽ ഗൃഹസ്ഥജീവിതത്തിൽനിന്ന് വാനപ്രസ്ഥാശ്രമത്തിലേയ്ക്കു കടക്കാറായി എന്നാണ് സൂചന. വാനപ്രസ്ഥാശ്രമത്തിലും പത്നിയോടുകൂടി ആശ്രമാനുഷ്ഠാനം ചെയ്യാനുള്ള വിധിയാണ്. അല്ലെങ്കിൽ പത്നിയെ പുത്രന്റെയടുത്ത് സംരക്ഷണഭാരം

ഏൽപ്പിച്ച ശേഷം ഒറ്റയ്ക്കും വാനപ്രസ്ഥാശ്രമം ദീക്ഷിയ്ക്കാം. ഗൃഹ സ്ഥാശ്രമത്തിൽ വർത്തിയ്ക്കുന്ന സ്ത്രീ ദുർമംഗലിയാവാൻ പാടില്ല. അതായത് വൈധവ്യം ഒരു സ്ത്രീയ്ക്ക് മരണമാണ് എന്നാണ് ആർഷ സങ്കല്പം. ഭർത്താവിന്റെ മരണശേഷം അദുർമംഗലിയായി പതി ലോകം പ്രാപിയ്ക്കാം എന്ന് വേദം പറയുന്നത് ഇന്നൊരു ദുരാചാ രമായി അധഃപതിച്ചിട്ടുള്ള സതീസമ്പ്രദായത്തെ സാധൂകരിയ്ക്കലല്ല. യഥാർത്ഥപതിവ്രതയ്ക്ക് ഭർത്താവിന്റെ പ്രാണവിയോഗത്തെപ്പറ്റി അറിഞ്ഞാൽ ആ നിമിഷം അവർക്കും പ്രാണവിയോഗം ഉണ്ടാകും എന്നാണ് ശാസ്ത്രസിദ്ധാന്തം. മഹാപതിവ്രതകളായ ഏതാനും സ്ത്രീ കളുടെ ജീവിതവും അതിനുദാഹരണമായി പറയാറുണ്ട്. വൈധവ്യ ത്തെപ്പറ്റി സൂചിപ്പിയ്ക്കാൻ ഈ മന്ത്രത്തിൽ വളരെ ബുദ്ധിപൂർവ്വമായ ഒരുമാർഗ്ഗമാണ് സ്വീകരിച്ചിട്ടുള്ളത്. 'അദുർമംഗലീഃ പതിലോകം ആവിശ' എന്നാണ് പ്രസ്തുത മന്ത്രം. ഇവിടെ പതിലോകത്തെ പ്രാപി യ്ക്കുക എന്നാണ് പറയുന്നത്. ഈ വാക്കിൽ നിന്ന് പതിലോകം ഇവി ടെ നിന്ന് അന്യമാണ് എന്നൊരു സൂചന കിട്ടുന്നുണ്ട്. നാം ഇപ്പോൾ വ്യവഹരിയ്ക്കുന്ന ലോകം ഇഹലോകം. അതിൽനിന്നന്യമായിട്ടുള്ളത് പരലോകം. ഇപ്പോൾ വ്യവഹരിയ്ക്കുന്നിടത്തിൽനിന്ന് അന്യമായൊ രിടത്തേയ്ക്ക് പോകുന്നതിനാണല്ലോ പ്രാപിയ്ക്കുക എന്നുപറയുക. അതായത് പരലോകഗതനായ ഭർത്താവിനെ ദുർമംഗലിയാവാതെ പ്രാപിയ്ക്കുക എന്നർത്ഥം. അതായത് ഭർത്താവിന്റെ പ്രാണത്യാഗ ത്തോടെ സ്വാഭാവികമായി പ്രാണനെ ത്യജിയ്ക്കുന്നവളാണ് ഉത്തമമായ പതിവ്രത. വൈധവ്യദോഷമില്ലാതെ ഒരു സ്ത്രീയ്ക്ക് ജീവിതം പൂർത്തീ കരിയ്ക്കാൻ കഴിയണമെന്നാണ് ഇതിലെ സങ്കൽപ്പം. ദുർമംഗലി യാവാതെ പതിലോകം പ്രാപിയ്ക്കണം എന്നുപറഞ്ഞതിൽ ഹിംസ യുടെ ലേശം പോലുമില്ല എന്നു കാണിയ്ക്കാനാണ് നാലാംപാദം ശന്നോ ഭവ ദ്വിപദേ ശം ചതുഷ്പദേ എന്നാക്കിയത്. ഇതൊരു പ്രതി ജ്ഞാവാചകം പോലെ വേദത്തിൽ പലയിടത്തും ആവർത്തിയ്ക്കുന്ന ഒരു മന്ത്രഭാഗമാണ്. മനുഷ്യർക്കും മൃഗങ്ങൾക്കും യാതൊരു ദോഷവും വരാതെ സുഖം ലഭിയ്ക്കണേ എന്ന പ്രാർത്ഥന നിരന്തരം നടത്തുന്ന വരാണ് ഋഷീശ്വരന്മാർ. അങ്ങനെയുള്ളവരിൽ നിന്ന് ഹിംസയ്ക്കുള്ള പ്രേരണ വരില്ലെന്ന് ഉറപ്പാണല്ലോ. ഇവിടെ ഭർത്താവിന്റെ പ്രാണത്യാഗ ത്തിനോടൊപ്പം ഭാര്യയുടേയും പ്രാണൻ പോകുന്നതാണ് അഭികാമ്യ മായി ഉദ്ദേശിച്ചിട്ടുള്ളത്. ഇങ്ങനെ ചെയ്യുന്നതിന് ഉത്തമമായ പതിവ്ര തയ്ക്കേ സാധിയ്ക്കൂ.

അഷ്ടൈശ്വര്യപൂർണ്ണമായ ഒരു ഉത്തമപതിവ്രതയുടെ ചിത്രം ഇവിടെ കാണിച്ചുതരികയാണ്. വിശിഷ്ടമായ എട്ടു ഗുണങ്ങൾ ഒരു

പതിവ്രതയ്ക്കുണ്ടാവും. അഥവാ ഉണ്ടാകണം എന്നാണ് വൈദികസങ്കൽപ്പം. ജ്ഞാനേന്ദ്രിയങ്ങൾ അഘോരങ്ങളും പ്രശാന്തങ്ങളുമായിരിയ്ക്കുക എന്നതാണ് അതിലെ ഒന്നാമത്തെ ലക്ഷ്യം. ശാന്തിയും കാരുണ്യവും വഴിഞ്ഞൊഴുകുന്ന കണ്ണുകളും ശാന്തിയുളവാക്കുന്ന വാക്കുകളും പ്രശാന്തമായതിനെ മാത്രം കേട്ടുശ്രവിയ്ക്കുന്ന ശ്രവണേന്ദ്രിയങ്ങളും പ്രശാന്തമായ മനസ്സുമാണ് ഇവിടെ വിവക്ഷിച്ചിട്ടുള്ളത്. അങ്ങനെയുള്ള ബാഹ്യചിഹ്നങ്ങൾ കാണപ്പെടുമ്പോൾ അവളിലെ ആന്തരമായ പ്രശാന്തി നമുക്ക് അനുമാനിയ്ക്കാൻ കഴിയും. തനിയ്ക്കുവേണ്ടിയോ തന്റെ ഇഷ്ടലാഭത്തിനുവേണ്ടിയോ, ഭർത്താവ്, ശ്വശുരൻ, ശ്വശ്രു തുടങ്ങിയ ആരുടേയും ഇഷ്ടങ്ങൾ ഹനിയ്ക്കാൻ ഇടവരരുത് എന്ന തരത്തിലുള്ള ഉറച്ച സങ്കൽപ്പം ഒരു പതിവ്രതയ്ക്കുണ്ടാകണം.

ഭർത്തൃമതിയായ അവൾക്ക് മറ്റെല്ലാവരേയും പുത്രഭാവത്തിൽ കാണാനുള്ള തെളിഞ്ഞ കണ്ണുണ്ടാവണം (ശുഭ്രദൃഷ്ടി). ഇത് സ്വായത്തമാക്കി കഴിഞ്ഞാൽ ആ പതിവ്രതയെ ദുഷ്ടചിന്തയോടുകൂടി ആർക്കും നോക്കാൻ പറ്റില്ല എന്ന സ്ഥിതിവരും. അപ്പോൾ അവൾ പശുതുല്യന്മാരായിട്ടുള്ളവർക്കുപോലും മംഗളകാരിണിയായിത്തീരും എന്നുമാത്രമല്ല ദുഷിച്ച കാമത്താൽ കഷ്ടപ്പെടുന്നവരെ കാണുമ്പോൾ അവൾക്ക് അവരോട് ദയയും സഹാനുഭൂതിയും ആണ് തോന്നുക. ആ ദയ ദുഷ്ടമനസ്സിൽപോലും ശാന്തിയെ ഉളവാക്കാനും കാമവാസനയെ അകറ്റാനും സഹായിയ്ക്കുന്നു. അവളിൽനിന്നുള്ള സാത്വികപ്രകാശം സമീപത്ത് വരുന്നവരെപ്പോലും ശിശുതുല്യന്മാരാക്കി മാറ്റുന്നു.

അങ്ങനെയുള്ള ഉത്തമപതിവ്രതയ്ക്ക് ജനിയ്ക്കുന്ന സന്താനങ്ങൾ വീരശൂരസമ്പന്നന്മാരും പൌരുഷശാലികളുമായിത്തീരും. സദാ ഈശ്വരഭക്തിയിൽ മുഴുകിക്കഴിയുന്ന ആ പതിവ്രത കാലതാമസമെന്യേ ദേവന്മാർക്കുകൂടി കാമിയ്ക്കത്തക്കവളായിത്തീരും. അങ്ങനെ ഒരു പതിവ്രതയുടെ സാന്നിദ്ധ്യം ലോകത്തിൽ അളവറ്റ സുഖത്തേയും ശാന്തിയേയും പ്രദാനം ചെയ്യുന്നതായിരിയ്ക്കും. അവരിൽനിന്ന് ലോകത്തിനു സിദ്ധിയ്ക്കുന്ന അനുഗ്രഹം എത്രയെന്ന് കണക്കാക്കാൻ വയ്യ. ലോകാനുഗ്രഹതൽപ്പരയായ ഈ പതിവ്രത ഭാരതീയസ്ത്രീത്വത്തിന്റെ ഉത്തമോദാഹരണമാണ്.

വൈവാഹികജീവിതത്തിന്റെ സാഫല്യം സന്താനലബ്ധിയാണ്. സന്താനം ഉണ്ടായിക്കഴിഞ്ഞാൽ ആ ഗൃഹം അല്ലെങ്കിൽ ആ ദാമ്പത്യം ശോഭനവും ഫലപ്രദവുമായി എന്നാണ് ഭാരതീയസങ്കൽപ്പം. സന്താനലബ്ധിയ്ക്കായി ഈശ്വരനോട് പ്രാർത്ഥിയ്ക്കുക എന്നത് അതിലെ ഒരു പ്രധാന ഘടകമാണ്.

ഗർഭത്തിൽ ധരിയ്ക്കപ്പെടുന്ന ഒരു കുട്ടി സത്സന്താനമാകണമെങ്കിൽ അമ്മ നിരന്തരം ഈശ്വരസ്മരണയിലും ഉൽകൃഷ്ടചിന്തയിലും മുഴുകിക്കഴിയണം. ആഗ്രഹങ്ങൾ സാധിയ്ക്കാതെ വരുന്നത് ഒരു ഗർഭിണിയുടെ സന്താനത്തിന്റെ സ്വഭാവത്തിൽ ന്യൂനത വരുത്തും എന്നിടത്തോളം അതിന്റെ പ്രാധാന്യം നമ്മുടെ പൂർവ്വികർ കണ്ടറിഞ്ഞിട്ടുണ്ട്. സദാസമയവും ഈശ്വരസ്മരണയിലും മഹാത്മാക്കളുടെ ചരിത്രങ്ങളെ അനുസന്ധാനം ചെയ്യുന്നതിലും വ്യാപൃതയായ ഒരു ഗർഭിണി ആ ചെയ്തതിന്റെ ഫലം തന്റെ ഗർഭസ്ഥശിശുവിൽ സംക്രമിപ്പിയ്ക്കുകയാണ് ചെയ്യുന്നത്.

അതൃപ്തിയും കാമക്രോധങ്ങളോടുകൂടിയതുമായ ഒരു മനസ്സ് ഉള്ളവളുമാണ് ഗർഭിണി എങ്കിൽ അതിൽ നിന്ന് ദോഷം സംഭവിയ്ക്കുന്നത് ഗർഭസ്ഥശിശുവിനാണ്. തന്റെ സന്താനത്തിന്റെ നന്മ ഓർത്തെങ്കിലും തന്റെ മനസ്സ് ഉദാത്തവും ശാന്തവുമാക്കാൻ കഴിവതും പരിശ്രമിയ്ക്കണം. അതിനെ പൂർണ്ണമാക്കാൻ ഈശ്വരനോട് സദാ പ്രാർത്ഥിയ്ക്കുകയും വേണം.

ഗർഭിണി ചെയ്യുന്ന അനുഷ്ഠാനങ്ങളെപ്പോലെത്തന്നെ അവളുടെ പതിയും വ്രതാനുഷ്ഠാനങ്ങളിൽ മുഴുകിക്കഴിയണം എന്നാണ് പണ്ടത്തെ ആചാരം. അങ്ങനെ സത്സന്താനലബ്ധി ഉണ്ടായാൽ ദാമ്പത്യം സഫലമായി എന്നു മാത്രമല്ല, ധാർമ്മികബോധമുള്ള ഒരു തലമുറയെ സൃഷ്ടിയ്ക്കുന്നതിൽ തന്നാൽ കഴിയുന്നത് ചെയ്തു എന്ന കൃതാർത്ഥതയും ഉണ്ടാകുന്നു. ആദ്യത്തെ പുത്രൻ ധർമ്മജനും മറ്റുള്ളവരെല്ലാം കാമജന്മാരുമാണെന്നാണ് മനുസ്മൃതിയിൽ പറയുന്നത്. സന്താനസമൃദ്ധി എന്നതുകൊണ്ട് ശാരീരികമായും മാനസികമായും ഗുണവാന്മാരായ പത്തു പുത്രന്മാർ ഉണ്ടാവുക എന്നതാണ് ഉദ്ദേശിച്ചിട്ടുള്ളത്. ഉൽകൃഷ്ടയായ പതിവ്രതയുടെ ഗുണമായി ഭർത്താവിനോടൊപ്പം പ്രാണത്യാഗം ചെയ്യാൻ നിർദ്ദേശിച്ചിട്ടുണ്ടെങ്കിലും അതിലും താഴ്ന്ന ഒരു സ്ത്രീയെക്കൂടി ഇവിടെ സൂചിപ്പിയ്ക്കുന്നുണ്ട്. ഭർത്താവിനു മുൻപു മരിയ്ക്കുക എന്നതാണത്. പക്ഷെ ഇവിടെ അതു മറ്റൊരു വിധത്തിൽ സൂചിപ്പിയ്ക്കുകയേ ചെയ്തിട്ടുള്ളൂ. പത്തു പുത്രന്മാർക്കു ശേഷം പതിനൊന്നാമനായി ഭർത്താവിനെ ആക്കിത്തീർക്കുക എന്നതാണ് ഈ മന്ത്രം അനുശാസിയ്ക്കുന്നത്. പത്നിയുടെ പരേതക്രിയകൾക്ക് പുത്രന്മാർക്കു ശേഷമാണ് ഭർത്താവിന്റെ സ്ഥാനം. ഒന്നാമത്തെ പുത്രൻ മുതൽ പത്തുപേരും ക്രമമായി പുറം തൊട്ടിരുന്നതിന്നുശേഷം പതിനൊന്നാമനായിട്ടാണ് ഭർത്താവ് പത്താമത്തെ പുത്രന്റെ പുറം തൊട്ടിരിയ്ക്കുന്നത്. ഈ പരേതക്രിയയിൽ മാത്രമേ ഇങ്ങനെ ഒരു

ക്രമമുള്ളൂ. അതിനാൽ പത്താമനെ കഴിഞ്ഞ് പതിനൊന്നാമനാക്കുക എന്നുപറഞ്ഞാൽ വ്യംഗ്യമായി ഭർത്താവിനുമുൻപ് മരിയ്ക്കുക എന്നർത്ഥം. ഈ മംഗല്യവേദിയിൽ മരണത്തെപ്പറ്റി സൂചിപ്പിയ്ക്കുന്നതുതന്നെ അമംഗളകരമാണ്. എന്നാൽ ധർമ്മം ഉപദേശിയ്ക്കാതേയും വയ്യ. അതിന് വൈദികഋഷി കണ്ടെത്തിയ ഒരു മാർഗ്ഗമാണ് ഇത്തരത്തിലുള്ള ഒരു പ്രതിപാദനം. ഭർത്തൃമരണത്തിനുശേഷം ജീവിച്ചിരിയ്ക്കുന്ന സ്ത്രീയക്ക് ഭാരതീയസമുദായത്തിൽ ഒട്ടുംതന്നെ സ്ഥാനമുണ്ടായിരുന്നില്ല എന്നത് പിൽക്കാലത്ത് അവരെ ദ്രോഹിയ്ക്കാനും ദണ്ഡിക്കാനും ഉള്ള ഒരു കാരണമായിത്തീരുന്നു. ഈ നിശ്ചയം ചെയ്തവരുടെ സങ്കൽപ്പം അതായിരുന്നില്ല എന്നു വ്യക്തമാണല്ലോ. ഭർത്തൃഗൃഹത്തിൽച്ചെന്നാൽ ഭർത്താവിന്റെ പിതാവിനേയും മാതാവിനേയും സഹോദരീസഹോദരന്മാരേയും അടക്കി വാഴണം എന്നാണ് മന്ത്രം പറയുന്നത്. എന്നാൽ എന്തുകൊണ്ട് അടക്കുന്നത്; ഒട്ടും സംശയിയ്ക്കേണ്ട സ്നേഹംകൊണ്ടും അനുസരണകൊണ്ടുമാണത്. അതാണ് 'സമ്രാജ്ഞി ശ്വശുരേഭവ' എന്നുതുടങ്ങുന്ന മന്ത്രത്തിന്റെ സാരാംശം. ഭർത്തൃപിതാവിനെ ബഹുമാനംകൊണ്ടും അനുസരണകൊണ്ടും കീഴടക്കണം. ഭർത്തൃമാതാവിനെ ശുശ്രൂഷകൊണ്ടും അനുസരണകൊണ്ടും സ്വാധീനിയ്ക്കണം. ഭർത്തൃസഹോദരിമാരെ പരസ്പരസ്നേഹത്താൽ കീഴടക്കണം. ഭർത്തൃസഹോദരനെ ഒട്ടും വ്യത്യാസമില്ലാത്ത പെരുമാറ്റത്താൽ വരുതിയിൽ വരുത്താം. അങ്ങനെ ഭർത്തൃഗൃഹത്തിൽ സംമ്രാജ്ഞിയായി വർത്തിയ്ക്കുക എന്നാണ് ആശംസ. ഇത് ഉദ്ദേശിച്ചപോലെ ഫലപ്രദമാവണമെങ്കിൽ സകലദേവന്മാരുടേയും അനുഗ്രഹം വേണം. ഭർത്താവിന് തന്റെ അച്ഛനമ്മമാരേയും സഹോദരിമാരേയും കുറിച്ചു തോന്നുന്ന അതേനിലയിൽ തനിയ്ക്കും തോന്നണമെങ്കിൽ ഹൃദയങ്ങളുടെ ചേർച്ചയുണ്ടാകണം. ഹൃദയങ്ങളെ കൂട്ടിച്ചേർക്കാൻ ഹൃദയേശ്വരനെ കഴിയൂ. ആ ഹൃദയേശ്വരൻ എന്നിലും ഭർത്താവിലും മറ്റെല്ലാവരിലും ഒരുപോലെ വർത്തിയ്ക്കുന്നു എന്നബോധം നിരന്തരം ഉണ്ടാക്കിത്തരണേ എന്നാണിവിടെ പ്രാർത്ഥിയ്ക്കുന്നത്. അങ്ങനെ മറ്റുവിധത്തിൽ പ്രശ്നബഹുലമാവാൻ സാദ്ധ്യതയുള്ള ഗൃഹജീവിതം സന്തോഷപൂർണ്ണവും ആഹ്ലാദയുക്തവും ആയിത്തീരണം. കല്ലും മുള്ളും നിറഞ്ഞവഴിയാണെന്നു കരുതിയത് പുഷ്പദളം വിരിച്ചതാണ് എന്നറിഞ്ഞനുഭവിയ്ക്കുമ്പോൾ അതിൽ നിന്നുള്ള കൃതാർത്ഥത അളവറ്റതാണ്. അത് അവരുടെ ജീവിതത്തെ ഭാസുരവും അർത്ഥവത്തുമാക്കിത്തീർക്കുന്നു. അതാണ് ഈ പ്രതിപാദനത്തിന്റെ ലക്ഷ്യം.

# യജ്ഞങ്ങൾ എന്ത് എന്തിന്?

## 1

വൈദികകാലത്തെ ആരാധനാസമ്പ്രദായങ്ങളിൽ പ്രഥമവും പ്രധാനവുമായ ഒന്നാണ് യജ്ഞം. അഥവാ യാഗം. യജ്ഞശബ്ദം യജ് ധാതുവിൽനിന്നുണ്ടായതാണ്. ദേവപൂജ സംഗതീകരണം ദാനം എന്നെല്ലാമാണ് അതിനർത്ഥം. ഉദ്ദീപ്തങ്ങളും അമാനുഷങ്ങളുമായ ചൈതന്യ വിശേഷണങ്ങളാണ് ദേവന്മാർ. അവർ പ്രപഞ്ചത്തിൽ വിഭിന്ന കർമ്മങ്ങൾ നിർവ്വഹിയ്ക്കാൻ അധികാരപ്പെട്ട ശക്തിവിശേഷണങ്ങളെന്നുപറയാം. ആ ദേവന്മാരെ ആരാധിച്ചു ബഹുമാനിയ്ക്കുന്നതാണ് ദേവപൂജ. ഈ ദേവപൂജയുടെ ആന്തരമായ ഉദ്ദേശത്തെയാണ് സംഗതീകരണം എന്നതുകൊണ്ട് സൂചിപ്പിയ്ക്കുന്നത്. സംഗതീകരണ ശബ്ദത്തിന് "യോജിപ്പിയ്ക്കുന്നു" എന്ന് സാരം. ബാഹ്യദൃഷ്ടിയിൽ വ്യത്യസ്തമാണെന്നു തോന്നുന്ന വസ്തുക്കളെ അവയുടെ ആന്തരവും ബാഹ്യവുമായ ഭാവങ്ങളെ ഒത്തിണക്കി യോജിപ്പിയ്ക്കുന്നതുതന്നെ സംഗതീകരണം. ദേവപൂജകൊണ്ട് ഈ വിഭിന്ന വസ്തുക്കളെ അഥവാ ഭാവങ്ങളെ എങ്ങനെ യോജിപ്പിയ്ക്കാമെന്ന സംശയനിവൃത്തിയാണ് "ദാനം" എന്ന മൂന്നാമത്തെ അർത്ഥം കൊണ്ട് സാധിയ്ക്കുന്നത്. ഉള്ള വസ്തുവിലുള്ള തന്റെ സ്വത്വബുദ്ധിയെ ത്യജിച്ച് അന്യന് സമർപ്പിക്കുന്നതാണല്ലോ ദാനം. പ്രപഞ്ചവസ്തുക്കളിലും ലോകവ്യവഹാരത്തിലും തന്റെ "അഹംമമാഭിമാന"ങ്ങളെ പരിത്യജിച്ച് അത് യഥാർത്ഥത്തിൽ ആരുടെയായിരുന്നുവോ ആ ശക്തിയ്ക്കു സമർപ്പിയ്ക്കുക. ഈ പ്രക്രിയയ്ക്ക് പ്രേരകമായ സർവ്വാർപ്പണബുദ്ധിയാണ് ദാനത്തിലെ ആന്തര തത്ത്വം. യജ്ഞത്തിന്റെ അർത്ഥമായ ഈ മൂന്നു തത്വങ്ങളിലൂടെ ആന്തരമായ ത്യാഗമാണ് സൂചിപ്പിയ്ക്കപ്പെടുന്നത്. ഇങ്ങനെ നോക്കുമ്പോൾ ആത്മസാക്ഷാൽക്കാരം വരെയുള്ള സകലകർമ്മങ്ങളും യജ്ഞശബ്ദത്തിന്റെ അർത്ഥത്തിൽ ഉൾപ്പെട്ടതായിത്തീരുന്നു.

## 2

പ്രപഞ്ചസൃഷ്ടിയുടെ ആദിയിൽ സച്ചിദാനന്ദസ്വരൂപനായ സർവ്വേശ്വരൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എന്നും, അവിടുത്തെ സങ്കല്പം കൊണ്ടാണ് നാനാരൂപമായ പ്രപഞ്ചം ഉളവായതെന്നും പുരാണങ്ങളും ശാസ്ത്രങ്ങളും ഉൽഘോഷിയ്ക്കുന്നു. ഒരു വിത്തു മണ്ണിൽ നട്ടാൽ

അതു മുളച്ചു ചെടിയാവുന്നു. വിത്തിന്റെ ആകൃതിയും നാമവും നഷ്ടമാകുമ്പോഴേ ചെടി ഉൽഭവിയ്ക്കുന്നുള്ളൂ. വിത്ത് അതിന്റെ തനിമയെ ഉപേക്ഷിയ്ക്കുമ്പോഴാണ് ചെടി മുളയ്ക്കാൻ തുടങ്ങുന്നത്. പ്രപഞ്ചസൃഷ്ടാവിന്റെ മഹാത്യാഗമാണ് പ്രപഞ്ചസൃഷ്ടിയ്ക്കു ആരംഭ മായിത്തീർന്നത്. ഈ ത്യാഗമെന്ന ഗുണവിശേഷം എല്ലാ പ്രവൃത്തി കൾക്കും ഒഴിച്ചുകൂടാത്തതാണ്. ത്യാഗപരമായ ഈ സൃഷ്ടിപ്രക്രിയയെ താത്വികമായും പ്രായോഗികമായും അനുഷ്ഠിച്ചുകാണിക്കുന്നതാണ് യാഗം. നാനാത്വത്തിൽ വർത്തിയ്ക്കുന്ന ഒരാൾക്ക് പെട്ടെന്ന് ഏകത്വത്തി ലേയ്ക്ക് നീങ്ങാൻ കഴിയില്ല. അതിനാൽ ആ നാനാത്വത്തിൽനിന്നു തന്നെ തുടങ്ങി ക്രമേണ ഏകത്വത്തിലേയ്ക്ക് എത്തിക്കുകയാണ് യജ്ഞ പ്രക്രിയ ചെയ്യുന്നത്. ഇന്ദ്രൻ അഗ്നി തുടങ്ങി വിഭിന്നദേവതകളെ വ്യത്യ സ്തഗുണവിശേഷങ്ങളുടെ പ്രതീകങ്ങളായാണ് യാഗത്തിൽ വെവ്വേറെ പൂജിക്കാറ്. എന്നാൽ ആ ചെയ്യുന്ന കർമ്മസന്ദർഭത്തിൽ ഉച്ചരിയ്ക്കുന്ന വേദമന്ത്രങ്ങൾ നാനാത്വത്തോടുകൂടിത്തന്നെ അല്പാല്പമായി ഏകത്വ ത്തിലേയ്ക്ക് ഉപാസകനെ അടുപ്പിയ്ക്കുന്നവയാണ്. തന്നേക്കാൾ എത്ര യോ വൈശിഷ്ട്യം കൂടിയ പ്രപഞ്ചനിയാമകശക്തികൾക്ക് തന്നെ വിധേയമാക്കാനുള്ള ബോധപൂർവ്വമായ പരിശ്രമമാണ് യജ്ഞം എന്നുചുരുക്കം.

## 3

യജ്ഞങ്ങൾ പലതരത്തിലുണ്ടെന്ന് ശാസ്ത്രങ്ങൾ പറയുന്നു. ദ്രവ്യ യജ്ഞം, തപോയജ്ഞം, യോഗയജ്ഞം തുടങ്ങി ഇവയെ ഭഗവദ്ഗീ തയിൽ ശ്രീകൃഷ്ണഭഗവാൻ വിവരിച്ചിട്ടുണ്ട്. ആദ്ധ്യാത്മികമായാലും ആധിദൈവികമായാലും യജ്ഞങ്ങളുടെയെല്ലാം പ്രധാന ലക്ഷണം ത്യാഗം തന്നെ. ത്യാഗമെന്ന വിശിഷ്ടഗുണം പ്രപഞ്ചനിലനിൽപിന് എത്രമാത്രം അത്യാവശ്യമാണെന്ന് കാണിക്കുകയാണ് ഇവയെല്ലാം. പലവിധത്തിൽ ത്യാഗത്തെ പുകഴ്ത്തിയാലും ത്യാഗമെന്ന ഗുണം മനുഷ്യന് സ്വാംശീകരിയ്ക്കാൻ ഏറ്റവും വിഷമമാണ്. കാരണം പ്രപ ഞ്ചത്തെ ഭോഗക്ഷേത്രമായി കാണുന്ന ബഹിർമ്മുഖന്മാർക്ക് ആ മനോഭാവം മാറ്റിയെടുക്കാൻ എളുപ്പമല്ല. സത്യദർശികളായ ഋഷിവര്യ ന്മാർക്ക് ഇത് നല്ലവണ്ണം അറിയാം. അതിനാൽ യജ്ഞസംസ്ഥയെ അതായത് യജ്ഞസമ്പ്രദായത്തെ അവർ രൂപപ്പെടുത്തി. ഈ യജ്ഞാ നുഷ്ഠാനത്തിൽ ആദ്യന്തം വ്യക്തമായി കാണാൻ കഴിയുന്ന ഒരു ഗുണ വിശേഷം നിസ്സ്വാർത്ഥതയാണ്. ത്യാഗത്തിന്റെ മറ്റൊരുപേരാണല്ലോ നിസ്സ്വാർത്ഥത. യജ്ഞാനുഷ്ഠാനത്തിനായി യജമാനൻ സ്വീകരി

യ്ക്കുന്ന സഹായികളെ ഋത്വിക്കുകളെന്നാണ് പറയുന്നത്. അവർ ചെയ്യുന്ന അനുഷ്ഠാനകർമ്മങ്ങളൊന്നും ഇവർക്കുവേണ്ടിയല്ല. എല്ലാം യജമാനന്റെ അഭ്യുദയത്തിനുവേണ്ടിയാണ്. യജമാനൻ ചെയ്യുന്ന കർമ്മങ്ങളെല്ലാം ദേവന്മാർക്കുവേണ്ടിയും. യജ്ഞാനുഷ്ഠാനത്താൽ പ്രസന്നരായ ദേവന്മാർ ചെയ്യുന്ന അനുഗ്രഹമാകട്ടെ സർവ്വപ്രപഞ്ചത്തിനുവേണ്ടിയാണ്. ലോകക്ഷേമകരങ്ങളായ കാര്യങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ടാണല്ലോ യജമാനൻ യാഗം ചെയ്യുന്നത്. ഇങ്ങനെ നോക്കുമ്പോൾ ആരും തൻകാര്യത്തിനുവേണ്ടി ഒന്നും പ്രവർത്തിയ്ക്കുന്നില്ല. പരാർത്ഥത്തിനായ സ്വാർത്ഥം മറന്നുള്ള പ്രവൃത്തി യജ്ഞാനുഷ്ഠാനത്താൽ സ്വാഭാവികമായിത്തീരുന്നു. ഇത് ഒരുവട്ടം പോരാ പലതവണ ആവർത്തിക്കണം. ആവർത്തിക്കുന്തോറും സ്വാർത്ഥാഹങ്കാരം കുറഞ്ഞുവന്നുതുടങ്ങും. സ്വാർത്ഥാഹങ്കാരം എത്രകണ്ട് കുറയുന്നുവോ അത്രയും ചിത്തം ശുദ്ധമായിത്തുടങ്ങുന്നു. ചിത്തശുദ്ധി സത്യസാക്ഷാൽക്കാരത്തിലേയ്ക്കാനയിയ്ക്കുന്നു. ഈ സത്യസാക്ഷാൽക്കാരം ജീവിതത്തെ സഫലമാക്കുന്നു.

## 4

വിവിധതരത്തിലുള്ള യജ്ഞസമ്പ്രദായങ്ങളെ വേദത്തിൽ പ്രതിപാദിച്ചതിന്റെ താൽപര്യമെന്താണെന്ന് നമുക്ക് ഇപ്പോൾ ഗ്രഹിക്കാൻ വിഷമമില്ല. പ്രാപഞ്ചികജനങ്ങൾ സ്വഭാവവൈവിദ്ധ്യമാർന്നവരാണ്. അന്തഃകരണശുദ്ധിയിലും അവർ വിഭിന്ന മേഖലകളിൽ വർത്തിക്കുന്നവരാണ്. ഇവർക്കെല്ലാവർക്കുമായി ഒരു അനുഷ്ഠാനവിധി മാത്രം ചൂണ്ടിക്കാണിച്ചാൽ മതിയാവുകയില്ല. അതിനാൽ അവരവരുടെ മാനസിക നിലവാരമനുസരിച്ച് പറ്റിയമാർഗ്ഗം സ്വീകരിക്കാൻ തക്ക വിധത്തിൽ വിവിധസമ്പ്രദായങ്ങൾ വിധിക്കപ്പെട്ടു. സമ്പ്രദായമേതായാലും യജ്ഞാനുഷ്ഠാനത്തിന്റെ നട്ടെല്ല് നിസ്വാർത്ഥതയാണെന്ന് മറക്കരുത്.

## 5

യജ്ഞങ്ങളാകുന്ന രഥത്തിന്റെ ചക്രങ്ങളായി, ഋക്കിനെയും സാമത്തേയും മേധാവികളായ ഋഷീശ്വരന്മാർ കൽപ്പിച്ചു എന്ന് വേദം പറയുന്നു. ഋക്കും സാമവും എന്നതുകൊണ്ട് ഭക്തിജ്ഞാനങ്ങളെയാണ് സൂചിപ്പിയ്ക്കുന്നത്. യജ്ഞമെന്ന കർമ്മാനുഷ്ഠാനം ലക്ഷ്യത്തിലേയ്ക്ക് നീങ്ങണമെങ്കിൽ ഭക്തിജ്ഞാനങ്ങൾ വേണമെന്നർത്ഥം. ഉപാസ്യദേവതയിൽ ഭക്തിയും അനുഷ്ഠാനത്തിന്റെ ഉദ്ദേശത്തെക്കുറി

ച്ചുള്ള ജ്ഞാനവും വേണമെന്നർത്ഥം. കർമ്മാനുഷ്ഠാനം സുഖകരവും സുഗമവുമാകണമെങ്കിൽ ഭക്തിപൂർവ്വമായ ഭാവന കൂടിയേ കഴിയൂ. ഭാവനാപൂർണ്ണമായ ഹൃദയത്തോടെ ലക്ഷ്യത്തെക്കുറിച്ചുള്ള ബോധ ത്തിനു മങ്ങലേൽക്കാതെ അനുഷ്ഠിയ്ക്കുന്ന യജ്ഞമാണ് സഫല തയേകുക.

## 6

ബാഹ്യമായ യജ്ഞാനുഷ്ഠാനം ആന്തരമായ ഒരു യജ്ഞത്തിന്റെ പ്രതീകമാണ്. നിരന്തരം ഓരോ ജീവിയുടെ പ്രത്യേകിച്ച് മനുഷ്യരുടെ ഉള്ളിലും ഒരുയജ്ഞം നടക്കുന്നുണ്ട്. അതിൽ ജീവാത്മാവാണ് യജമാനൻ. പത്ത് ഇന്ദ്രിയങ്ങളും പഞ്ചപ്രാണന്മാരും മനസ്സും ബുദ്ധിയും എന്നിങ്ങനെ പതിനേഴ് ഋത്വിക്കുകളാണ് പുറമേയുള്ള യാഗത്തിലെ ന്നപോലെ ഈ യാഗത്തിലും ഉള്ളത്. ഇന്ദ്രിയങ്ങളും പ്രാണമനോ ബുദ്ധികളും ചെയ്യുന്ന കർമ്മങ്ങളൊക്കെ “ഇദം മമ” “ഇദം മമ” എന്ന് തന്റേതായി കൽപ്പിയ്ക്കുകയാണ് സാധാരണ ജീവാത്മാവ് ചെയ്യുന്നത്. അതിനാൽ സ്വാഭാവികമായിതന്നെ ബദ്ധനായിത്തീരുകയും ചെയ്യുന്നു. ഭൃത്യന്മാരുടെ പ്രവൃത്തി തന്റേതായി ഞെളിയുന്ന ഒരു കാര്യസ്ഥന്റെ നിലയിൽ നിന്ന്, ഇന്ദ്രിയമനോവ്യവഹാരങ്ങളൊന്നും തന്റേതല്ല ഈശ്വരശക്തിയുടെ വിലാസമാണ് എന്നറിയുന്ന ഒരു വിവേകിയുടെ നിലയിലേയ്ക്ക് ജീവാത്മാവിനെ പരിവർത്തനം ചെയ്യിക്കുകയാണ് നിസ്വാർത്ഥമായ കർമ്മത്തിന്റെ യഥാർത്ഥ ഉദ്ദേശ്യം. പുറമെ പതിനേഴു ഋത്വിക്കുകളെ വരിച്ച് മന്ത്രത്തിലും അനുഷ്ഠാനത്തിലും വള്ളിപുള്ളി വ്യത്യാസമില്ലാതെ നടത്തിയാലും ഈ ഉൽകൃഷ്ടമായ ലക്ഷ്യബോധ മില്ലെങ്കിൽ ആ യജ്ഞാനുഷ്ഠാനം വിഫലം തന്നെ. ദേവന്മാർ ഹവിസ്സു സ്വീകരിച്ച് അനുഗ്രഹിക്കുമ്പോഴും അവരോട് പ്രാർത്ഥിക്കേണ്ടത് ഈ നിസ്വാർത്ഥബോധത്തേയും അതിൽ നിന്നുളവാകുന്ന ശാന്തിയേയു മാണെന്നറിയുന്നില്ലെങ്കിൽ യഥാർത്ഥഫലം കിട്ടിയതായി കരുതാൻ വയ്യ. ഈ ലക്ഷ്യബോധം പൂർണ്ണമായുണ്ടെങ്കിൽ പ്രാർത്ഥനാനിരത മായ മനസ്സോടെ അനുഷ്ഠിയ്ക്കുന്ന കർമ്മങ്ങൾ ഒട്ടൊക്കെ ന്യൂനാ ധിക്യം വന്നാലും അത് കർമ്മസാഫല്യത്തെ ഇല്ലാതാക്കുകയില്ല. ദേഹാ ത്മഭാവത്തിൽ വർത്തിക്കുന്ന ജീവന് സർവ്വാത്മഭാവത്തിന്റെ ഉത്തുംഗശൃംഗം കയറാനുള്ള കോണിയാണ് യജ്ഞാനുഷ്ഠാനം. അതിനെ ആ നിലയിൽ കണ്ട് അനുഷ്ഠിയ്ക്കുന്നവർ മാത്രമേ ലക്ഷ്യം പ്രാപിക്കുന്നുള്ളൂ.

# 7

യജ്ഞം മുതലായ ശ്രൗതകർമ്മങ്ങൾ കർമ്മകാണ്ഡത്തിൽ പെട്ട താണെന്നും ജ്ഞാനാഭ്യാസം ശ്രവണമനനനിദിദ്ധ്യാസനരൂപത്തി ലുള്ളതാണെന്നും അതു ഉപനിഷത്പ്രോക്തമാണെന്നും കർമ്മയജ്ഞ ങ്ങൾ പരസ്പരവിരുദ്ധമാണെന്നും ഒരു പഴയ അഭിപ്രായഗതിയുണ്ട്. ആത്യന്തികലക്ഷ്യം ആത്മസാക്ഷാൽക്കാരമാണെന്നതിൽ ആർക്കും തർക്കമില്ല. അതിലേയ്ക്കു നയിയ്ക്കുന്ന വഴിയെപ്പറ്റിയാണ് വിരുദ്ധാ ഭിപ്രായം. ശ്രൗതകർമ്മങ്ങളുടെ അനുഷ്ഠാനരീതിയും അതിനുപയോ ഗിയ്ക്കുന്ന വേദമന്ത്രങ്ങളുടെ അർത്ഥവും ശരിയായി ഗ്രഹിക്കുമ്പോൾ അത് ആത്മസാക്ഷാത്ക്കാരം വരെയുള്ള സാധനയുടെ ഒരു പ്രകടി തരൂപം; അതായത് അഭിനയമാണെന്നും കാണാൻ കഴിയും. ലക്ഷ്യപ്രാ പ്തിക്കായുള്ള ആഭിമുഖ്യം തീവ്രമാകുമ്പോൾ ഇങ്ങനെ ഒരു തന്മയീ ഭാവം വരുമെന്ന് അനുഭവജ്ഞന്മാർ പറയുന്നു. ശാസ്ത്രവും ഇതിനെ അനുവദിക്കുന്നുണ്ട്. ശ്രീമദ്ഭാഗവതത്തിൽ രാസപഞ്ചാദ്ധ്യായിയിൽ കൃഷ്ണവിരഹാതുരകളായ ഗോപികാസ്ത്രീകൾ ഒരു ഘട്ടത്തിൽ കൃഷ്ണലീലകൾ സ്വയം അഭിനയിച്ചു എന്നു പ്രതിപാദിച്ചിട്ടുണ്ട്. ഇതിൽ നിന്ന് തന്മയീഭാവത്തിൽ ഈ അഭിനയരൂപേണയുള്ള താദാത്മ്യം ശാസ്ത്രസമ്മതമാണെന്നു തെളിയുന്നു. ഇന്ദ്രിയങ്ങൾക്ക് എന്തെങ്കിലും പ്രവർത്തിക്കാതിരിക്കാൻ വയ്യാത്ത ഒരു സ്ഥിതിയാണ് ബഹിർമുഖാവസ്ഥ. ഈ ബഹിർമുഖാവസ്ഥയിലും ഇന്ദ്രിയ വ്യാപാ രങ്ങൾ ലക്ഷ്യത്തിനു വിരുദ്ധമാവാതിരിക്കണമെങ്കിൽ അതിന് അനുഗുണമായ ഒരു പ്രവർത്തനപദ്ധതി ഇന്ദ്രിയങ്ങൾക്കു നൽകണം. ആ പ്രവർത്തനപദ്ധതി കേവലം പുറമേയ്ക്കുള്ള കാട്ടിക്കൂട്ടലാവാ തിരിയ്ക്കാൻ സഹായകമാവുന്നത് കർമ്മസന്ദർഭത്തിലുള്ള അർത്ഥ വത്തായ വേദമന്ത്രങ്ങളാണ്. വേദവും യജ്ഞവും തമ്മിൽ അഭേദ്യമായ ഒരു ബന്ധമുണ്ടെന്ന് അഭിജ്ഞന്മാർ പറയാറുണ്ട്. വേദം ശരിയായി ഗ്രഹിക്കണമെങ്കിൽ യാഗക്രിയകൾ അറിഞ്ഞിരിയ്ക്കണം. കുറഞ്ഞ പക്ഷം ഒരു യാഗമെങ്കിലും നിഷ്കർഷയോടുകൂടി കാണണം എന്ന് പറഞ്ഞ് കേട്ടിട്ടുണ്ട്. അതുപോലെ യാഗത്തിന്റെ തത്ത്വം മനസ്സിലാ ക്കാൻ മന്ത്രാർത്ഥജ്ഞാനം അനിവാര്യമാണെന്നും കാണാം. ഇതു കൊണ്ട് യാഗവും വേദവും പരസ്പരപൂരകമാണെന്നു വ്യക്തമാവു ന്നല്ലോ.

# 8

കൃതയുഗത്തിൽ കേവലം ബ്രഹ്മധ്യാനംകൊണ്ട് മാത്രമാണ് മുക്തി പ്രാപിച്ചിരുന്നത്. ത്രേതായുഗത്തിൽ ധ്യാനത്തിന്റെ സ്ഥാനം യജ്ഞം ഏറ്റെടുത്തു. ദ്വാപരത്തിൽ ഈശ്വരപൂജയും കലിയുഗത്തിൽ തിരുനാമ സങ്കീർത്തനവും ആ സ്ഥാനത്തുവന്നു. അന്തരംഗസാധനയായ ധ്യാനത്തിൽ മുഴുകുന്നവർക്ക് തന്റെ വ്യക്തിത്വത്തെയും തന്നോടു ബന്ധപ്പെട്ട വസ്തുക്കളേയും പൂർണ്ണമായും ഈശ്വരന് അർപ്പിക്കുവാനാണ് താല്പര്യം. അവിടെ ഒന്നും തിരിച്ചുകിട്ടുവാനുള്ള അഭിലാഷമില്ല. യജ്ഞാനുഷ്ഠാനത്തിൽ ദേവന് സമർപ്പിച്ച ചരുപുരോഡാശാദികളും സോമരസവും നെയ്യും എല്ലാം ധാരാളമായി ശ്രദ്ധാപൂർവ്വം ഹോമിയ്ക്കും. പക്ഷെ അവസാനം അതിൽനിന്ന് ഒരംശം സമ്പാതമെന്ന് നിലയിൽ പ്രസാദമായി സ്വീകരിക്കാനുള്ള വിധിയുണ്ട്. കൃതയുഗത്തിലെ മനുഷ്യരെ വെച്ചുനോക്കുമ്പോൾ ത്രേതായുഗത്തിലെ മനുഷ്യരിൽ അല്പമൊരു ലോഭം- നിസ്വാർത്ഥതയുടെ പര്യായമായ ലോഭം- കടന്നുകൂടി എന്നർത്ഥം. വളരെക്കുറച്ചേ സമ്പാദമായി തിരിച്ചെടുക്കുന്നുള്ളു എങ്കിലും തിരിച്ചെടുക്കുന്നു എന്നതിനാണ് അവിടെ പ്രാധാന്യം. വിഗ്രഹരൂപത്തിൽ ഈശ്വരനെ പ്രതിഷ്ഠിച്ച് പൂജിക്കുന്ന ദ്വാപരയുഗത്തിൽ ദേവന് അർപ്പിയ്ക്കുന്നത് മുഴുവൻ തന്നെ പ്രസാദമായി തിരിച്ചെടുക്കുകയാണ്. ദേവസന്നിധിയിൽ സങ്കല്പപൂർവ്വം പ്രണാഹുതി ചെയ്തുകഴിഞ്ഞാൽ നിവേദ്യവസ്തുക്കൾ മുഴുവൻ തന്നെ പ്രസാദമായി തിരിച്ചെടുക്കുന്നു. ദേവന്മാർ ചക്ഷുസ്സുകൊണ്ട് വീക്ഷിയ്ക്കുന്നതല്ലാതെ ഭക്ഷിയ്ക്കുന്നില്ല എന്ന വേദവചനം ഇത് പ്രമാണമായി ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു. വാസ്തവത്തിൽ ഇവിടെ ലോഭരൂപമായ സ്വാർത്ഥം ഏതാണ്ട് നൂറുശതമാനവും പ്രകടമാവുകയാണ് ചെയ്യുന്നത്. കലിയുഗത്തിൽ ഭാവനാപൂർവ്വമായ വാക്കിനെ മാത്രമേ ഈശ്വരങ്കൽ അർപ്പിക്കേണ്ടതുള്ളൂ. അതാണല്ലോ തിരുനാമ സങ്കീർത്തനം. ദ്രവ്യസമർപ്പണം തീരെയില്ല. എന്നാൽ കൃതയുഗത്തിൽ ധ്യാനത്തിന്റെ തന്മയീഭാവത്തിന് എത്രമാത്രം ക്ലേശമുണ്ടോ അത്ര തന്നെ ക്ലേശം കലിയുഗത്തിൽ ഭാവനാപൂർവ്വമായി തിരുനാമം ജപിയ്ക്കുന്നതിനുമുണ്ട് എന്നുകാണാം. ആദ്യവും അവസാനവും അതായത് കൃതയുഗത്തിലും കലിയുഗത്തിലും- അന്തരംഗഭാവനയ്ക്കാണ് പരമപ്രാധാന്യം. മറ്റു യുഗങ്ങളിൽ യാഗത്തിലായാലും പൂജയിലായാലും അന്തരംഗഭാവനയ്ക്ക് ഒരു സ്ഥാനമുണ്ട് എന്നല്ലാതെ പരമപ്രാധാന്യമില്ല. ഏതായാലും മാനസികമായ അപചയത്തിൽനിന്ന് മനുഷ്യനെ ഉദ്ധരിച്ച് ആത്മീയമണ്ഡലങ്ങളിലെ ഔന്നത്യങ്ങളിലേയ്ക്ക്

എത്തിക്കാനുള്ള പരിശ്രമത്തിന്റെ വിവിധരൂപങ്ങളാണ് നാലുയുഗങ്ങളിലും അനുഷ്ഠിയ്ക്കാൻ വേദം നിർദ്ദേശിച്ചിട്ടുള്ളത്. ഇതിൽ നിന്നൊക്കെ ഒന്നു വ്യക്തമാവുന്നത് യജ്ഞം വേണ്ടുംവിധം അനുഷ്ഠിച്ചാൽ ആത്മീയതയുടെ ഔന്നത്യത്തെ അധിരോഹണം ചെയ്യാൻ കഴിയുമെന്നതാണ് അത്. മുമ്പുപറഞ്ഞപ്പോലെ യജ്ഞമാകുന്ന രഥത്തിന്റെ ചക്രങ്ങൾ ഋക്കും സാമവും ആകണം– അതായത് ഭക്തിജ്ഞാനങ്ങളാൽ നയിയ്ക്കപ്പെടണമെന്ന് മാത്രം.

## 9

യജ്ഞത്തെ പ്രത്യേകിച്ച് ഒരു കാലഘട്ടത്തിന്റെ അനുഷ്ഠാനരീതിയായി പരിമിതപ്പെടുത്തുന്നത് തെറ്റാണ്. ജീവന്റെ ആത്മാഭിമുഖമായ പ്രയാണത്തിന്റെ ബുദ്ധിപൂർവ്വമായ ഒരു വിവരണാത്മകചിത്രീകരണമാണ് അതെന്നു പറയാം. ചിത്രീകരണം യജ്ഞക്രിയകളിലൂടേയും വിവരണം അതാതു സന്ദർഭത്തിൽ ഉപയോഗിക്കാൻ വിധിച്ചിട്ടുള്ള മന്ത്രങ്ങളിലൂടെയും സാധിക്കുന്നു. ഇങ്ങനെ ഒരു പ്രയോജനം ഇതിനുള്ളതുകൊണ്ടാണ് അത് വീണ്ടും ആവർത്തിക്കാൻ വിധിച്ചിട്ടുള്ളത്. ബാഹ്യേന്ദ്രിയപ്രവർത്തനങ്ങൾ യജ്ഞനിർവഹണത്തിലും മനസ്സും വാക്കും യജ്ഞോപയോഗിയായ മന്ത്രവിശേഷണങ്ങളിലും വ്യാപരിക്കണമെന്നു സാരം. ഇങ്ങിനെ ഇത് ഒരു സംസ്ക്കാരമായിമാറണം. അതാണ് ഇതിന്റെ പ്രയോജനവും സാഫല്യതയും എന്നു തോന്നുന്നു.

## 10

യജ്ഞമെന്നു കേൾക്കുമ്പോൾ അതിന്റെ വിരോധികൾക്ക് ഓർമ്മയിൽ വരുന്നത് പശ്വാലംഭത്തെക്കുറിച്ചാണ്. പശ്വാലംഭം വിധിച്ചിട്ടുള്ളതുകൊണ്ട് യജ്ഞം നിന്ദ്യവും ഹീനവുമാണെന്നാണവരുടെ പക്ഷം. ഇതിനുകാരണം അവർ അത്രമാത്രം കാരുണ്യശാലികളാണെന്നതൊന്നുമല്ല. ക്രൂരതയ്ക്കും നിന്ദ്യകർമ്മങ്ങൾക്കും അനുകൂലം നിൽക്കുന്നവരും കഠിനഹൃദയന്മാരുമാവാം അവർ. എങ്കിലും യാഗത്തിലെ പശുഹിംസയെ എതിർക്കുവാൻ അവർ മുമ്പിലുമാവും.

## 11

സർവ്വഹിതൈഷിയായ വേദം വളരെ പ്രാധാന്യമായി കരുതി അനുഷ്ഠിയ്ക്കാൻ വിധിച്ചിട്ടുള്ള യജ്ഞങ്ങൾക്ക് ഇങ്ങനെ ഒരപാകത, ഇതൊരപാകതയാണെന്നു കരുതുന്നുവെങ്കിൽ ഉണ്ടാവാൻ പാടില്ലാത്തതാണ്. നമുക്ക് അതിന്റെ തത്ത്വത്തെ ഒന്നു വിശകലനം ചെയ്യാം.

യജ്ഞം ചെയ്യാൻ അർഹത സിദ്ധിയ്ക്കുന്നതിനുവേണ്ടി അതിനു മുമ്പായി ചെയ്യേണ്ട ചില അനുഷ്ഠാനങ്ങളാണ് സാവിത്രാനുഷ്ഠാനം, ആധാനം എന്നിവ. സാവിത്രവ്രതാനുഷ്ഠാനം അഥവാ കൂശ്മാണ്ഡി ഹോമം യജ്ഞാനുഷ്ഠാനത്തിനുള്ള ചിത്തശുദ്ധിയ്ക്കുള്ളതാണ്. "യദ്ദേവാദേവഹേഡനം" തുടങ്ങി കൂശ്മാണ്ഡിമന്ത്രങ്ങൾ ജപിച്ച് നെയ്യ് ഹോമിയ്ക്കുകയും മറ്റുമാണ് ചടങ്ങ്. അതുപോലെത്തന്നെയാണ് ആധാനവും. അതിലും ത്രേതാഗ്നിയെ കൽപ്പിയ്ക്കാനും ത്രേതാഗ്നി കാര്യങ്ങൾ നിർവ്വഹിക്കാനുള്ള പരിശുദ്ധി സമ്പാദിക്കുകയുമാണ് ലക്ഷ്യം. സത്യം മുതലായ സദ്ഗുണങ്ങളിൽ ഉറച്ചുനിൽക്കാനും അതിന് വിപരീതമായിട്ടുള്ളവയെ ത്യജിക്കാനുമുള്ള ദൃഢനിശ്ചയം ഇതിലൂടെ ഒന്നുകൂടി ഊട്ടിയുറപ്പിയ്ക്കുകയാണ് ഇവിടെ. ആധാനത്തിൽ സർവൌഷധം ബ്രഹ്മൗദനം എന്നീ അർത്ഥവത്തായ ക്രിയകൾക്കുശേഷം അദ്ധ്വര്യു നൽകുന്ന അരണികളെ ഹൃദയത്തിൽ ചേർത്തുപിടിച്ച് യജമാനൻ ഒരു സങ്കല്പപൂർവ്വകമായ പ്രതിജ്ഞ ചെയ്യുന്നു. "ഇദമഹമനൃതാൽ" എന്നു തുടങ്ങുന്ന ആ മന്ത്രത്തിന്റെ ചുരുക്കത്തിലൊരർത്ഥം ഇതാണ്. അനൃതത്തെ എന്നെന്നേയ്ക്കുമായി കളയുകയും മാനുഷികഭാവം വെടിഞ്ഞ് ദൈവികഭാവം സ്വീകരിയ്ക്കുകയും ചെയ്യുന്നു. മഹത്തായ ഈ സങ്കല്പം ഹൃദയപൂർവ്വം ചെയ്യുന്ന ഒരാൾക്ക് അതിനനുസൃതമായ ആന്തരപരിവർത്തനം വരുമെന്ന് തീർച്ച. ദൈവികഭാവത്തിന്റെ മുഖമുദ്രയായ കാരുണ്യം ദയ എന്നിവ ഹൃദയത്തിൽ പ്രകാശിച്ച ഒരു വ്യക്തിയ്ക്ക് എങ്ങിനെ പശുഹിംസയെന്ന ക്രൂരകൃത്യം ചെയ്യാൻ കഴിയും. പണ്ട് കാലങ്ങളിൽ തപഃപ്രഭാവന്മാരായ ഋത്വിക്കുകളും മറ്റും ചെയ്യുന്ന യജ്ഞാനുഷ്ഠാനത്തിൽ പശുഹിംസ നടന്നിരിക്കില്ല. വപയെടുത്തുകഴിഞ്ഞ പശുവിനെ സങ്കല്പപൂർവ്വം മന്ത്രപ്രോക്ഷണം ചെയ്താൽ അതു എണീറ്റുപോകുമായിരുന്നു. പിന്നീട് തപഃശക്തി കുറഞ്ഞുവന്നപ്പോൾ പശു വീണ്ടും ജീവിക്കാതെയായി. അപ്പോൾ അതിന്റെ അവയവങ്ങളും ഹോമിക്കാൻ പാകപ്പെടുത്തിത്തുടങ്ങി. വപാഹോമമല്ലാതെ മാംസഹോമം ആദിയിൽ ഉണ്ടായിരുന്നിരിക്കില്ല. ക്രമേണ തപശക്തി കുറഞ്ഞുവരികയും യജ്ഞാനുഷ്ഠാനം ചെയ്യുന്ന ഉപാസ്യദേവതയിലുള്ള ഭയഭക്തിയുടെ ഉന്നതമേഖലയിൽനിന്ന് താഴോട്ടു പോരുകയും ചെയ്തപ്പോൾ ഋഷീശ്വരന്മാർ ഒരു നിശ്ചയം ചെയ്തു. മനശ്ശക്തിയും തപശക്തിയും കുറഞ്ഞ കലികാലത്ത് യാഗം ചെയ്യരുത് എന്ന് പരാശരസ്മൃതി പറയുന്നു.

അശ്വാലംഭം ഗവാലംഭം സന്യാസം പലപൈതൃകം
ദേവരാച്ചസുതോൽപ്പത്തിം കലൗ പഞ്ച വിവർജ്ജയേൽ

# 12

യാഗത്തിന്റെ ചടങ്ങുകളിൽ പശുസംജ്ഞാപനത്തിന്റെ മന്ത്രങ്ങൾ വിചിന്തനം ചെയ്താൽ മേൽപറഞ്ഞ അഭിപ്രായം അടിസ്ഥാന രഹിതമല്ലെന്നു തോന്നും. എന്നാൽ വേദവ്യാഖ്യാതാക്കൾ അതിന് അർത്ഥമെഴുതിയിട്ടുള്ളത് യാഗത്തിൽ പശുഹിംസ ആകാമെന്ന മട്ടിലാണ്. ഈ വ്യാഖ്യാതാക്കളുടെ കാലമായപ്പോഴേയ്ക്കും വപയെ ടുത്തു കഴിഞ്ഞാൽ പശുവിന് വീണ്ടും ജീവൻ ഉണ്ടാകുന്ന സമ്പ്രദായം ഇല്ലാതായിട്ടുണ്ടാവാം.

ആദ്യമായി യജ്ഞപശുവിനെ കയറിട്ടു ബന്ധിച്ചശേഷം ജലം കൊണ്ട് പ്രോക്ഷണം ചെയ്യുന്ന മന്ത്രം ഇതാണ്. "അദ്ഭ്യസ്തൗഷധീഭ്യഃ പ്രോക്ഷാമി'' അതായത് ഔഷധജലം കൊണ്ട് നിന്നെ ഞാൻ പ്രോക്ഷണം ചെയ്യുന്നു എന്നു സാരം. ആ പശുവിന്റെ തലയിൽ നെയ്യു ഹോമിക്കുന്ന മന്ത്രമാണിത്. "സംതേ പ്രാണോ വായുനാഗഛതാം"- നിന്റെ ആന്തരമായ പ്രാണൻ പുറമെയുള്ള വായുവിനോട് സംഗമി യ്ക്കട്ടെ എന്ന്. ആന്തരപ്രാണൻ തല്ക്കാലത്തേയ്ക്ക് പുറമേയുള്ള വായുവിനോട് ചേർന്നുനിന്നാൽ ശരീരം നിശ്ചലമാവുമല്ലോ. ഒരി യ്ക്കൽ പുറത്തുപോയി വായുവിനോടു ചേർന്നുനിന്ന പ്രാണൻ വീണ്ടും ശരീരത്തിൽ പ്രവേശിക്കാൻ കാരണം തപസ്വിയും സത്യസങ്ക ല്പനുമായ യജമാനന്റെ ആശീർവാദമാണ്. അതു നിനക്ക് നല്ലപോലെ ഉണ്ടാവട്ടെ എന്നു അദ്ധ്വരു പ്രാർത്ഥിയ്ക്കുകയാണ് "സംയജ്ഞപതിഃ ആശിഷാ സംയുജ്യന്താ." എന്ന മന്ത്രംകൊണ്ട്. ഈ സമയത്ത് യജമാ നൻ ഗാഢമായ അനുസന്ധാനത്തിൽ മുഴുകിയിരിയ്ക്കേണ്ടതാണ്. അതിനാൽ യജമാനപത്നി സൂര്യനെനോക്കി ഒരു മന്ത്രം ജപി യ്ക്കുന്നു-''നമസ്തേ ആതാന''-സൂര്യരശ്മികളാണ് ആതാനകൾ (ആതന്യന്തേ വിസ്താര്യന്തേ ഭാസ്കരേണ ഇത്യാതാനാഃ-രശ്മയഃ) ജഗൽപ്രാണനായ സൂര്യന്റെ രശ്മികൾ ഈ പശുവിന്റെ പ്രാണങ്ങളെ യഥാസമയം സന്നിവേശിപ്പിക്കാൻ വേണ്ടിയുള്ള നമസ്കാരപൂർവ്വമായ പ്രാർത്ഥനയാണ്. സഹധർമ്മചാരികളാണല്ലോ പതിയും പത്നിയും. പതി അതായത് യജമാനൻ ആന്തരമായും പത്നി ബാഹ്യമായും പ്രാർത്ഥനാനിരതരാകുന്നു എന്നർത്ഥം. മനസ്സുകൊണ്ടും വാക്കു കൊണ്ടുമുള്ള പ്രാർത്ഥന നടക്കുന്നു. അതിന്റെ ഫലമായി നിശ്ചേ ഷ്ടനായ പശുവിൽ നിന്ന് വപയെടുക്കാനായി അതിന്റെ ശരീരഭാഗത്ത് ഒരു ഔഷധം പുരട്ടുന്നു. "ഔഷധേത്രായസ്വൈനം" എന്ന മന്ത്ര ത്തോടെ ശരീരം കീറുന്നതിനുള്ള കത്തിയെടുക്കുന്നത് പ്രാർത്ഥനാ

നിർഭരമായ ഹൃദയത്തോടെയാണ്. അതിന്റെ മന്ത്രം ഇതാണ്. സ്വധിതേ മൈനം ഹിംസീഃ അല്ലയോ ഔഷധമേ നീ ഇവനെ രക്ഷിയ്ക്കണേ "അല്ലയോ കത്തി നീ ഇവനെ കൊല്ലരുതേ കത്തികൊണ്ട് കീറുന്നത് പ്രത്യേക കാര്യത്തിന്നാണ് കൊല്ലാനല്ല എന്നാണല്ലോ ഇതിന്റെ സൂചന. ഇങ്ങനെ പ്രാർത്ഥനാപൂർവ്വമായി സംജ്ഞാപനം നടത്തിയതിനു ശേഷം പത്നി വീണ്ടും പശുവിനെ ഓരോ അവയവങ്ങളുടേയും വർദ്ധനവിനുവേണ്ടി ബലത്തിനുവേണ്ടി പ്രാർത്ഥിയ്ക്കുന്നു. "ഐന്ദ്രഃ പ്രാണഃ അംഗേ അംഗാനി ദേദ്ധ്യൽ" എന്നു തുടങ്ങിയ മന്ത്രത്തിന്റെ സാരം ഇതാണ്.

ഇങ്ങനെ യാഗത്തിന്റെ അനുഷ്ഠാനവും മന്ത്രങ്ങളും പരിശോധിയ്ക്കുമ്പോൾ നമുക്ക് ഏതാണ്ട് വ്യക്തമായി തന്നെ ഗ്രഹിക്കാൻ കഴിയും; മുൻകാലത്ത് യജ്ഞപശുവിനെ നിശ്ശേഷ്ടമാക്കി വപയെടുത്തതിനുശേഷം വീണ്ടും അതിന് ഉയിരേകുന്ന ഒരു സമ്പ്രദായം നിലവിലുണ്ടായിരുന്നു എന്ന്. പിന്നീട് യജ്ഞകർത്താക്കൾക്ക് കർമ്മശക്തിയും മനഃശക്തിയും കുറഞ്ഞുവന്നപ്പോൾ വീണ്ടും പുനർജീവിക്കൽ അസാദ്ധ്യമായിത്തീർന്നു. അതിനാൽ പശുസംജ്ഞപനമെന്നത് പശുഹിംസയായി മാറി. "ശംനോ അസ്തു ദ്വിപദേ ശം ചതുഷ്പദേ" എന്നു നിരന്തരം ഹൃദയപൂർവ്വം പ്രാർത്ഥിച്ചിരുന്ന ഋഷീശ്വരന്മാർ വെറും മിണ്ടാപ്രാണിയെ ശ്വാസം മുട്ടിച്ചുകൊണ്ട് ഇഷ്ടദേവതയ്ക്കു ബലി കൊടുക്കുമെന്നു കരുതുന്നതു വേദത്തേയും വൈദികസമ്പ്രദായത്തേയും നിന്ദിക്കലല്ലേ? അതൊരിക്കലും ശരിയാവാൻ വയ്യ.

## 13

യജ്ഞം ആദിയിൽ വളരെ ലളിതമായും അർത്ഥഗർഭമായതുമായ ഒരു അനുഷ്ഠാനമായിരുന്നിരിയ്ക്കണം ഭാവനയ്ക്കു പ്രാധാന്യം കൊടുത്തുകൊണ്ടുള്ള അതിൽ അതാതു സമയത്തു വിനിയോഗിയ്ക്കുന്ന മന്ത്രങ്ങളിലൂടെ പൂർണ്ണമായ അർത്ഥവ്യാപ്തി ഗ്രഹിക്കാൻ കഴിഞ്ഞിരുന്നു. എന്നാൽ കാലാന്തരത്തിൽ അനുഷ്ഠാനത്തിനു വൈവിധ്യവും ആർഭാടവും കൂടിവന്നപ്പോൾ ഭാവനയും തത്വാർത്ഥവും മങ്ങി. എന്നുമാത്രമല്ല അനുഷ്ഠിയ്ക്കുന്നവരുടെ കാമലോഭങ്ങൾ അനുഷ്ഠാനത്തിൽ പ്രതിഫലിക്കാൻ തുടങ്ങി. അതോടെ യജ്ഞാനുഷ്ഠാനത്തിൽ ആദിയിലുണ്ടായിരുന്ന അന്തസ്സത്തയ്ക്കു മങ്ങലേറ്റു. യഥാർത്ഥമായ ഉദ്ദേശലക്ഷ്യങ്ങൾ തിരോഹിതമായപ്പോൾ അയഥാർത്ഥങ്ങളായ ഭാവനകളും സങ്കല്പങ്ങളും അവിടെ സ്ഥാനം പിടിച്ചു. വേദവിദ്യയെന്നപോലെ യജ്ഞസംസ്ഥയും ഇരുണ്ടുമങ്ങി.

## 14

ആത്മത്യാഗപൂർവ്വമായ പ്രവൃത്തികളിലൂടെ ജീവിതലക്ഷ്യം നേടുന്ന പ്രക്രിയയുടെ സുന്ദരമായ ചിത്രീകരണമാണ് യജ്ഞം. ശതപഥബ്രാഹ്മണം പറയുന്നത് സ്വയംഭൂവായ ബ്രഹ്മദേവൻ തപസ്സുചെയ്ത് തന്നെ ഭൂതങ്ങളിലും തന്നിൽ ഭൂതങ്ങളേയും ഹോമിച്ചുവെന്നും ഈ ആത്മഹൂതിയിൽ എല്ലാറ്റിലും ശ്രേഷ്ഠമായ പദത്തെ പ്രാപിച്ചുവെന്നുമാണ്. [ബ്രഹ്മവൈ സ്വയംഭൂഃ തപോതപ്യത അഹം ഭൂതേഷ്വാത്മാനം ജുഹ്വാനി; ഭൂതാനി ചാത്മനീതി തൽസർവ്വഭൂതേഷ്വാത്മാനം ഹുത്വാ ഭൂതാനി ചാത്മനി; സർവ്വേഷാം ഭൂതാനാം ശ്രൈഷ്ഠ്യം പർയ്യൈൽ (ശതപഥം 13-4-3-1)] ആത്മാവിന്റെ ആനന്ദാത്മകത്വത്തെ പ്രതീകാത്മകമായി കാണിക്കുന്ന സോമരസത്തെ പവിത്രീകരണം നടത്തി പിഴിഞ്ഞെടുത്ത് ഇന്ദ്രാദി സകലദേവന്മാർക്കും അർപ്പിക്കുകയും അതിന്റെ ശിഷ്ടം പാനം ചെയ്യുകയും ചെയ്യുക എന്ന അനുഷ്ഠാനത്തിലൂടെ ഈ പ്രക്രിയയാണ് ചിത്രീകരിക്കപ്പെടുന്നത്. സോമാഭിഷവം ചെയ്ത് ആഹുതി ചെയ്യുന്നതിനുപയോഗിയ്ക്കുന്ന പാത്രങ്ങൾക്ക് ഗ്രഹങ്ങൾ എന്നാണ് പേര്. ഗ്രഹിക്കപ്പെടുന്നത് ഏതിലോ അതാണ് ഗ്രഹം. ഓരോ ഇന്ദ്രിയങ്ങളും ഗ്രഹങ്ങളാണ്. അതിൽ വിഷയരസത്തോടു ചേർന്ന ആനന്ദമാണ് സാധാരണ നിറഞ്ഞിരിയ്ക്കുക. അതുമാറ്റി ശുദ്ധീകരിച്ച് ശുദ്ധമായ ബ്രഹ്മാനന്ദം നിറയ്ക്കുകയും അത് അതാത് ഇന്ദ്രിയാധിഷ്ഠാനദേവതകൾക്കും സമർപ്പിക്കുകയും ചെയ്യുകയെന്നതാണ് സോമാഹുതി. അർത്ഥവത്തായ അസംഖ്യം പേരുകൾ യജ്ഞോപകരണങ്ങൾക്ക് ഉള്ളതായിക്കാണാം അതെല്ലാം തത്വാർത്ഥദ്യോതകങ്ങളാണ്. ലക്ഷ്യസൂചകങ്ങളുമാണ്.

## 15

ബ്രഹ്മാനന്ദത്തിന്റെ പ്രതീകമാണ് സോമരസം. അമൃതത്തിന്റെ പര്യായമായി സോമശബ്ദത്തെ ഭാഗവതത്തിൽ ഒരുദിക്കിൽ പ്രയോഗിച്ചിട്ടുണ്ട്. “മോഹയിത്വാ*f*സുരഗണാൻ ഹരിഃ സോമമപായയൽ” (ഭാഗ.8-ാം സ്കന്ധം). പുരാണപ്രസിദ്ധമായ ഈ അമൃതമാണ് വേദത്തിലെ സോമരസം. അത് എല്ലാ ജീവികളിലും അന്തർലീനയായിക്കിടപ്പുണ്ട്. അതിനെ ശുദ്ധീകരിച്ച് കലർപ്പില്ലാത്ത ആനന്ദസ്വരൂപനായ സർവ്വേശ്വരനിൽ അർപ്പിക്കുക എന്നതാണ് യജ്ഞത്തിലെ പ്രധാന ചടങ്ങായ സോമാഹുതി. ഭൗതികതയുടെ മാലിന്യമേറ്റ ചിത്തത്തിനു കലർപ്പറ്റ ആനന്ദത്തെ സംഭരിക്കാനാവില്ല. തന്റെ

ശരീരത്തോടും അതുമായി ബന്ധപ്പെട്ട ആളുകളോടും വസ്തുക്കളോടുമുള്ള ആസക്തി- അഥവാ സ്നേഹം- ഇത് ആനന്ദത്തിന്റെ വിഷയസ്പർശത്താൽ മലിനമായ രൂപമാണ്. വിഷയാനന്ദം ബ്രഹ്മാനന്ദത്തിന്റെ ഒരു നിഴൽ മാത്രമാണെങ്കിലും അതിനോട് ജീവികൾക്കുള്ള ആസക്തിതന്നെ എത്ര തീവ്രമാണ്. അതിന്റെ എത്രയോ മടങ്ങ് മഹത്വവും ഗുരുത്വവുമുള്ളതാണ് ബ്രഹ്മാനന്ദമെന്നറിയുമ്പോൾ അതിനോടുള്ള-അഥവാ അതിൽ ലയിക്കാനുള്ള-ത്വര എത്ര തീവ്രമാകണം! ഈ ത്വരയാണ് യഥാർത്ഥത്തിൽ ഒരുവന് യജ്ഞാനുഷ്ഠാനത്തിനുള്ള അധികാരിത്വം നൽകുന്നത്. ബാഹ്യമായി ദീക്ഷ മുതലായ ചടങ്ങുകൾ അധികാരിത്വത്തെ ഉളവാക്കുന്നു എന്നാണ് സങ്കല്പം. എന്നാൽ യഥാർത്ഥ അധികാരിത്വം ഈ പിടച്ചിലാണ്. ജീവന് ഈശ്വരനിലേയ്ക്കുള്ള ആകർഷണം സഹജമാണെങ്കിലും വിഷയാനുഭവത്തിന്റെ മാലിന്യത്താൽ അത് പ്രാവർത്തികമാകുന്നില്ല. തുരുമ്പുകയറിയ സൂചി കാന്തത്തിന്മേൽ കൊണ്ടുവെച്ചാലും ആകർഷിക്കപ്പെടാത്തതുപോലെ. വിഷയാനുഭവത്തിൽ നിന്നുളവായ മാലിന്യം നീക്കിയാൽ ഈ ആകർഷണം താനേ വരും. യജ്ഞാനുഷ്ഠാനത്തിനുമുമ്പ് അനുഷ്ഠിക്കേണ്ടതായ കർമ്മങ്ങളായ കൂശ്മാണ്ഡിഹോമം, ആധാനം മുതലായവ ഈ പവിത്രീകരണമെന്ന ഉദ്ദേശത്തോടുകൂടിയാണ്. എങ്കിലും അതിന് വിനിയോഗിക്കുന്ന മന്ത്രങ്ങളും മറ്റും അർത്ഥപൂർവ്വമായി ചിന്തിക്കുന്നവർക്കേ ഈ തത്ത്വം ഗ്രഹിക്കാൻ കഴിയുകയുള്ളൂ എന്നുമാത്രം. യജ്ഞാനുഷ്ഠാനത്തിന്റെ ശാസ്ത്രീയതയേയും അതിന്റെ തത്ത്വപ്രതിപാദനപരമായ വംശങ്ങളെയും കുറിച്ച് എത്ര പറഞ്ഞാലും അധികമാവുകയില്ല. അത്രയും വലുതാണ് അതിന്റെ വിപുലതയും അഗാധതയും ആനുഷംഗികമായി അതിന്റെ ചില വശങ്ങളെ മാത്രമേ ഇവിടെ സൂചിപ്പിയ്ക്കാൻ ശ്രമിക്കുന്നുള്ളൂ.

താൻ അനുഷ്ഠിക്കാൻ പോകുന്ന ഈ മഹത്കർമ്മം ആദ്യമായി അനുഷ്ഠിച്ചത് പ്രജാപതിയാണെന്നതിനാൽ അതിനെ സ്മരിച്ചുകൊണ്ടാണ് ഓരോ ഋത്വിക്കുകളേയും വരിയ്ക്കുന്നത്. പ്രപഞ്ചയജ്ഞത്തിന്റെ അദ്ധ്വര്യു ആദിത്യനും ബ്രഹ്മൻ ചന്ദ്രനും ഹോതാവ് അഗ്നിയും ഉദ്ഗാതാവ് പർജന്യനുമാണ്. അതിനാൽ ഇപ്പോൾ മനുഷ്യരൂപത്തിൽ ചന്ദ്രാദിദേവന്മാരുടെ പ്രതിനിധികളെന്ന നിലയ്ക്കാണ് വരിക്കുന്നത്. ഈ ഋത്വിക്കുകളിൽ അതാതു ദേവഋത്വിക്കുകളുടെ ചൈതന്യം പൂർണ്ണമായി പ്രകാശിക്കണമേ എന്ന പ്രാർത്ഥനയാണ് ഈ അനുസ്മരണത്തിനു പിന്നിൽ. പ്രപഞ്ചയാഗത്തിൽ അതാതു ഋത്വിക്കുകളെ കൽപ്പിച്ചതിന്റെ താത്വികവശം അൽപമൊന്നു ചിന്തിക്കുന്നത് നന്നായിരിക്കുമെന്നു കരുതുന്നു.

## 16

പ്രവർത്തനവും പ്രേരണയും ആദാനപ്രദാനങ്ങളും ചെയ്യുന്ന ഋത്വിക്കാണല്ലോ അദ്ധ്വര്യുവായി കൽപ്പിക്കപ്പെട്ടത്. ഈ പ്രപഞ്ചയാഗത്തിന്റെ പ്രേരകനും പ്രവർത്തകനും എല്ലാം ആദിത്യനാണെന്ന് ആധുനികശാസ്ത്രം തന്നെ ഇന്ന് തെളിയിച്ചിരിയ്ക്കുന്നു. സൂര്യനില്ലെങ്കിൽ പ്രപഞ്ചമില്ല. അതുപോലെ അർദ്ധ്വര്യുവില്ലെങ്കിൽ യജ്ഞമില്ല. ഈ പ്രവർത്തനകുശലനായ അദ്ധ്വര്യുവും യജമാനനുവേണ്ടി യജമാനനാൽ നിയുക്തനായിട്ടാണ് പ്രവർത്തിയ്ക്കുന്നത്. ജഗദാധാരനായ ആദിത്യനും സ്വയം പ്രവർത്തിക്കുകയല്ല. സർവ്വേശ്വര പ്രേരണയാൽ പ്രവർത്തിക്കുകയാണെന്നാണല്ലോ ആർഷസിദ്ധാന്തം. ഇങ്ങിനെ വേദാന്ത തത്വങ്ങളെ ചിത്രീകരിക്കും വിധം രൂപപ്പെടുത്തിയ സംവിധാനമാണ് യജ്ഞമെന്ന് ചുരുക്കംപേരേ മനസ്സിലാക്കുന്നുള്ളൂ. അതു ശരിയായി ധരിച്ചാൽ യജ്ഞത്തെക്കുറിച്ച് ഇന്നുള്ള നിന്ദാഭാവവും വെറുപ്പും നീങ്ങി അതിനോടുള്ള ബഹുമാനവും കൂടുതലായി അറിയാനുള്ള താൽപര്യവും സ്ഥാനം പിടിക്കും.

## 17

ഋത്വിക്കുകളെ വരിക്കുന്നതിൽ മറ്റൊരു ശ്രദ്ധേയമായ സംഗതികൂടി ഉള്ളത് ഒന്ന് സൂചിപ്പിക്കാതെ ഈ വിവരണം അവസാനിപ്പിക്കാൻ മനസ്സുവരുന്നില്ല. ഋത്വിക്കുകളെ വരിക്കുന്ന മന്ത്രത്തിൽ ദേവതാ സംബന്ധമായ അംശം മന്ദസ്വരത്തിലും മനുഷ്യസംബന്ധമായ അംശം ഉച്ചസ്വരത്തിലുമാണ് ചൊല്ലുക പതിവ്. ഇതിന്റെ തത്ത്വം ഇതാണ്. ഇപ്പോൾ യാഗത്തിന് താൻ വരിക്കുന്ന വ്യക്തികൾ പ്രത്യക്ഷത്തിൽ ആരാണെന്നതിന് സംശയമില്ല. നിസ്സംശമായത് ഉച്ചത്തിൽ പറയാമല്ലോ. എന്നാൽ ഈ മനുഷ്യവ്യക്തിത്വത്തിൽ ആരോപിക്കപ്പെടുന്ന ദേവന്മാരെക്കുറിച്ച് പ്രത്യക്ഷാനുഭവമില്ല; ശാസ്ത്രജന്യമായി പരമ്പരാഗതമായ സങ്കല്പമേയുള്ളൂ. അദ്ധ്വര്യുവായി വരിക്കപ്പെടുന്ന വ്യക്തി ആദിത്യദേവൻ തന്നെയെന്ന പ്രത്യക്ഷാനുഭവം ഇല്ലാത്തതിനാൽ മന്ദസ്വരത്തിൽ പറയുന്നു. "ആദിത്യോമേദ്ധ്വര്യുഃ" (ഉപാംശുസ്വരം). വ്യക്തിനാമത്തോടെ "ത്വാവൃണേ" എന്ന ഭാഗം ഉച്ചത്തിൽ. ഗുരുശാസ്ത്രപരമ്പരയാ ഗ്രഹിച്ച തത്വം തന്നെ സംബന്ധിച്ച് സത്യമാണെന്ന് ഉത്തമബോദ്ധ്യമുണ്ടെങ്കിലും ലോകത്തോടു അത് ഉച്ചൈസ്തരം ഉൽഘോഷിക്കാൻ പ്രത്യക്ഷാനുഭവം തന്നെ വേണം എന്നു സാരം. യജ്ഞത്തിനായി താൻ വരിക്കുന്ന ഈ മനുഷ്യവ്യക്തിയുടെ നാമ

രൂപങ്ങൾ പ്രത്യക്ഷാനുഭവമായതിനാൽ സംശയരഹിതമായി ഉൽഘോഷിക്കാം. മനുഷ്യവ്യക്തിയിൽ ആരോപിതമായ ദേവവിശേഷത്തെപ്പറ്റി ഉപാംശുസ്വരത്തിൽ അതായത് മന്ദസ്വരത്തിലേ പറയാവൂ. കാരണം അവിടെ പ്രത്യക്ഷാനുഭവമില്ല. സ്വയം ബോദ്ധ്യം വരാൻ ഗുരുശാസ്ത്രാദിവചനങ്ങളിലുള്ള ശ്രദ്ധ മതി, ലോകത്തെ ബോദ്ധ്യപ്പെടുത്താൻ പ്രത്യക്ഷാനുഭവം തന്നെ വേണം. എത്ര ഉദാത്തമായ ഭാവന!

## 18

ഒരു കർമ്മം ചെയ്ത് കുറെ കാലത്തിനുശേഷം ഒരു പക്ഷേ അടുത്ത ജന്മത്തിലായിരിയ്ക്കും അതിന്റെ ഫലം അനുഭവിക്കുന്നത്. കർമ്മവും ഫലപ്രാപ്തിയും ഇങ്ങനെ വ്യത്യസ്തകാലദേശങ്ങളിലാകുമ്പോൾ അതിനെ ഇണക്കിചേർക്കാൻ മീമാംസകന്മാർ കണ്ടെത്തിയ ഒരു ഉപായമാണ് ‘അപൂർവ്വം’ എന്ന ഒരു ഫലവിശേഷം. ഏതുകർമ്മം ചെയ്യുമ്പോഴും അതു പുണ്യമായാലും പാപമായാലും അതിൽനിന്ന് “അപൂർവ്വം” എന്ന ഒന്നുണ്ടാവുന്നു. അതാണ് കർമ്മഫലസിദ്ധിയ്ക്കു ഹേതു. ശരീരം നശിക്കുമ്പോഴും സൂക്ഷ്മശരീരത്തോടു ബന്ധപ്പെട്ട് ഈ “അപൂർവ്വം” നിലനിൽക്കുമത്രേ. മുക്തിപര്യന്തം ഇതിന് നിലനിൽപ്പുണ്ട്. ഈ സിദ്ധാന്തമനുസരിച്ചുള്ള ഒരു സംഗതി യജ്ഞാനുഷ്ഠാനത്തിലുണ്ട്. യാഗത്തിന്റെ ആദ്യത്തിൽ ഹോതൃഹോമം എന്ന ഒരു കർമ്മമുണ്ട്. അതിൽ ഹോമിക്കുവാൻ തയ്യാറാകുന്ന നെയ്യിന് അപൂർവ്വം എന്നാണ് പേര്. ഈ ഹോമം കഴിഞ്ഞാലും നെയ്യ് സൂക്ഷിച്ചുവെയ്ക്കുകയും ചില പ്രത്യേകഘട്ടങ്ങളിൽ അതുപയോഗിക്കുകയും ചെയ്യും. അവസാനദിവസം അവഭൃഥസ്നാനത്തിനുശേഷമുള്ള ഒരു ഹോമം കൂടി കഴിഞ്ഞാലേ ഇതിന്റെ ഉപയോഗം കഴിയുകയുള്ളൂ. “അപൂർവ്വം മുടിയുക” എന്നാണ് ഈ ചടങ്ങിന് പേര്. ജന്മജന്മാന്തരങ്ങളായി പുണ്യപാപരൂപമായി കർമ്മങ്ങൾ വഹിച്ചു നീങ്ങുന്ന ജീവാത്മാവ് ആത്മസാക്ഷാൽക്കാരത്തിൽ പുണ്യപാപക്കെട്ട് നശിച്ച് മുക്തനാകുന്നു എന്ന തത്വത്തെയാണല്ലേ ഇതു കാണിക്കുന്നത്. “ക്ഷീയന്തേ ചാസ്യ കർമ്മാണി” എന്ന് ഉപനിഷത്ത് പ്രഖ്യാപിക്കുന്നുണ്ടല്ലോ.

## 19

ഇതേപോലെതന്നെ അർത്ഥവത്തായ ഒന്നാണ് സോമക്രയം എന്ന ചടങ്ങ്. സോമലത പ്രതിഫലം കൊടുത്തു വാങ്ങിക്കുകയാണ് ഇവിടെ. ഒരു വയസ്സുള്ള പശു, സ്വർണ്ണം, ആട്, പശുവും കുട്ടിയും കാള, എന്നിങ്ങനെ പത്തുകൂട്ടമാണ് വിലയായി കൊടുക്കുന്നത്. വിലയുറ്റ

എല്ലാ വസ്തുക്കളേക്കാളും വിലപിടിച്ചതാണ് ബ്രഹ്മാനന്ദം അഥവാ സോമം എന്നാണ് ഇത് കാണിക്കുന്നത്. എല്ലാം ത്യജിച്ച് ബ്രഹ്മാനന്ദം ബോധപൂർവ്വം കൈവശം വന്നുവെങ്കിലും അതിനെ അനുഭവിക്കാൻ ഇനിയും ആയിട്ടില്ല. ഈശ്വരാനുഗ്രഹം കൊണ്ടല്ലാതെ വില കൊടുത്തു വാങ്ങി അനുഭവിക്കാവുന്നതല്ല ബ്രഹ്മാനന്ദം. സോമക്രയത്തിനുവേണ്ടി ഒന്നാമതായി കൊടുക്കുന്ന വില പശുക്കുട്ടിയാണ്. വേദജ്ഞാനത്തിനും വാക്കിനുമാണ് ഗോശബ്ദം സാധാരണ ഉപയോഗിക്കാറ്. ആ ഗോവിനെയാണ് ബ്രഹ്മാനന്ദത്തിനായി കൊടുക്കുന്നത്. ജ്ഞാനരാശിയെ ഉപേക്ഷിച്ച് വാക്കിനെ സംയമനം ചെയ്തുവേണം ബ്രഹ്മാനന്ദത്തെ നേടാൻ എന്നാണ് ഇതിന്റെ സൂചന. "വാചം യച്ഛമനോയച്ഛ പ്രാണാൻ യച്ഛേന്ദ്രിയാണിച" എന്നു ഭാഗവതം ഈ തത്വത്തെ വെളിപ്പെടുത്തിയിരിയ്ക്കുന്നു.

## 20

സോമക്രയം കഴിഞ്ഞാൽ അതിനെ തേരിലേറ്റി എഴുന്നള്ളിച്ചു കൊണ്ടുപോയി സിംഹാസനത്തിലിരുത്തിയ ശേഷം ആതിത്ഥ്യേഷ്ടി എന്ന ഒരു ക്രിയയുണ്ട്. അത് വിഷ്ണുവിനായിട്ടാണ് ചെയ്യുന്നത്. സോമന്റെ ആഗമനം പ്രമാണിച്ച് അനുഷ്ഠിക്കുന്ന അതിഥിപൂജ എന്തുകൊണ്ടാണ് വിഷ്ണുവിനായത് എന്ന് സംശയംതോന്നാം. ഇവിടെ ഒരു വലിയ രഹസ്യം അനാവരണം ചെയ്തിരിക്കുകയാണ് എന്നു സൂക്ഷ്മമായി ചിന്തിക്കുമ്പോൾ വ്യക്തമാവും. അത്താവ് അഥവാ ഭക്ഷിയ്ക്കുന്നവൻ എന്ന നിലയിൽ വിഷ്ണുവും അന്നത്തിന്റെ രൂപത്തിൽ സോമവും വിഭിന്നരൂപത്തിലാണെങ്കിലും ഏകമാണ്. ബ്രഹ്മാനന്ദത്തെ അനുഭവിക്കുവാൻ കൊതിക്കുന്ന ഭാവത്തിൽ ജീവാത്മാവ് എന്ന സ്ഥിതിയുണ്ടെങ്കിലും യഥാർത്ഥത്തിൽ ആ ജീവാത്മാവും ആനന്ദസ്വരൂപം തന്നെയാണ്. "ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ" എന്ന ഗീതാശ്ലോകം ഇതു വ്യക്തമാക്കുന്നുണ്ട്. വിഷ്ണുസഹസ്രനാമത്തിലും "അന്നമന്നാദ ഏവ ച" എന്ന നാമങ്ങളിൽ ഇതുതന്നെയാണ് വ്യക്തമാക്കിയിരിക്കുന്നത്. അവിജ്ഞാതൻ എന്ന സഖാവ് പുരഞ്ജനന് ഉപദേശിക്കുന്നതായി പുരഞ്ജനോപാഖ്യാനത്തിൽ ഭാഗവതവും ഈ തത്വം പ്രതിപാദിക്കുന്നു. "യദഗ്നേസ്യാമഹം ത്വം; വാ ഘാ സ്യാ അഹം സ്യുഷ്ടസത്യാ ഇഹാശിഷഃ" എന്ന ഋഗ്വേദമന്ത്രവും ഇതുതന്നെ സൂചിപ്പിക്കുന്നു.

## 21

വൈദികകാലത്ത് വിഷ്ണുവിന് പ്രാധാന്യമുണ്ടായിരുന്നില്ല. പുരാണകാലഘട്ടത്തിലാണ് വിഷ്ണുവിന് പ്രാധാന്യം കിട്ടിയത് എന്ന് പ്രബലമായ ഒരു വാദഗതിയുണ്ട്. ഋഗ്വേദത്തിൽ വിഷ്ണുസൂക്തങ്ങൾ മറ്റു ദേവന്മാരെ കുറിച്ചുള്ളതിനെ അപേക്ഷിച്ച് എണ്ണത്തിൽ കുറവാണ് എന്നതാണ് അതിന് തെളിവായി ചൂണ്ടിക്കാണിക്കാറ്. ഈ വാദഗതി ശരിയല്ല എന്ന് യാഗത്തിലെ ഈ അനുഷ്ഠാനം തെളിയിക്കുന്നു. വിഷ്ണുവിനെ തന്നെയാണ് സോമനെന്ന നാമത്തിൽ പ്രതിപാദിക്കുന്നത് എന്നതിന്റെ തെളിവാണല്ലോ സോമനുവേണ്ടി ചെയ്യുന്ന ആതിഥ്യേഷ്ടി വിഷ്ണുവിനായി സമർപ്പിക്കുന്നത്. ഈ സോമദേവനെ- അഥവാ ബ്രഹ്മാനന്ദസ്വരൂപമായ സോമത്തെകുറിച്ചു പ്രതിപാദിക്കാൻ ഋഗ്വേദത്തിൽ ഒരു മണ്ഡലം മുഴുവനായി നീക്കിവച്ചിരിയ്ക്കുന്നു. പത്തു മണ്ഡലങ്ങളുള്ള ഋഗ്വേദത്തിൽ ഒമ്പതാമത്തെ മണ്ഡലം മുഴുവൻ സോമദേവനെ കുറിച്ചുള്ള സ്തുതിയാണ്. മറ്റെല്ലാ ദേവന്മാരേക്കാളും സോമദേവനാണ് അഥവാ സോമദേവതാരൂപിയായ വിഷ്ണുവിനാണ് പ്രാധാന്യം എന്നാണല്ലോ ഇതു വിളിച്ചുപറയുന്നത്. പുരാണങ്ങളിൽ വിഷ്ണുവിന് പ്രാധാന്യം നൽകിയിട്ടുണ്ടെങ്കിൽ ഇതിന് തികച്ചും വേദസമ്മതിയുണ്ട് എന്നാണ് ഇതു കാണിക്കുന്നത്.

## 22

സോമക്രയവും സോമപ്രണയനവും കഴിഞ്ഞാൽ ഋത്വിക്കുകൾ ചെയ്യുന്ന ഒരു ഐകമത്യശപഥമാണ് "താനുനപ്ത്രം" എന്ന ക്രിയ. മന്ത്രപൂതമായ നെയ്യ് തൊട്ടുകൊണ്ട് എല്ലാ ഋത്വിക്കുകളും ശപഥം ചെയ്യുകയാണ് ഞങ്ങളെല്ലാം തികച്ചും യോജിച്ച് പ്രവർത്തിച്ചുകൊള്ളാമെന്ന്. ഇനിയങ്ങോട്ടുള്ള പ്രവർത്തനങ്ങളിൽ എല്ലാവരും ഏകോപിച്ച് പ്രവർത്തിച്ചാലേ ഫലസിദ്ധിയുണ്ടാവുകയുള്ളൂ. അതിനായി അവർ സത്യപ്രതിജ്ഞ ചെയ്യുകയാണ്.

## 23

താത്വികമായി ഈ ചടങ്ങിന് വലിയ പ്രാധാന്യമുണ്ട്. ഈശ്വരാന്വേഷണപ്രക്രിയയിൽ ഒരു ഘട്ടം കഴിഞ്ഞാൽ ഇന്ദ്രിയങ്ങളും മനസ്സും ബുദ്ധിയും അന്യചിന്ത വിട്ട് ഏകോപിച്ചുതന്നെ നീങ്ങണം. അങ്ങനെയല്ലെങ്കിൽ ലക്ഷ്യപ്രാപ്തി സാദ്ധ്യമല്ല. അവയെ ഏകോപിപ്പിയ്ക്കാൻ വേണ്ടിയുള്ള ദൃഢനിശ്ചയമാണ് ഋത്വിക്കുകളുടെ ശപഥത്തിലൂടെ സൂചിപ്പിയ്ക്കുന്നത്. എന്നാൽ ഇതിൽ തന്നെ ഒരു വിശേഷമുണ്ട്.

സാമഗാനം ചെയ്യുന്ന ഉദ്ഗാതാവും ആ ഗണത്തിൽപെട്ട മറ്റു ഋത്വിക്കുകളും ഇതിൽ പങ്കുചേരേണ്ടതില്ല. എന്താണ് ഇതിനു കാരണം? സാമം ജ്ഞാനസ്വരൂപമാണ്. ജ്ഞാനം സിദ്ധിച്ചവർക്കു വിഭിന്ന മനസ്ഥിതിയുണ്ടാവില്ല. അതിനാൽ അവർ ശപഥത്തിൽ പങ്കുചേരേണ്ടതുമില്ല. ഋഗ്വേദം ഭക്തിയുടേയും സാമവേദം ജ്ഞാനത്തിന്റേയും യജുർവ്വേദം കർമ്മത്തിന്റേയും സ്വരൂപമാണെന്നു മുമ്പു വ്യക്തമാക്കിയിട്ടുണ്ടല്ലോ.

## 24

ദശപദം എന്ന ഒരു പ്രത്യേക സ്ഥാനത്തിൽ അഗ്നിയെ സ്ഥാപിക്കുന്ന പ്രക്രിയയാണ് അഗ്നിപ്രണയനം. ഉത്തരവേദി, ദശപദം ഇളസ്പദം എന്നെല്ലാം ആ സ്ഥാനത്തിന് പേരുണ്ട്. ഈ പ്രത്യേക സ്ഥാനത്തു അഗ്നി ജ്വലിപ്പിച്ച് അതിലാണ് സോമാഹുതി. ഈ സോമാഹുതിയ്ക്ക് സോമത്തെ പവിത്രീകരിച്ച് എടുക്കുംപോലെ ഗാർഹപത്യാഗ്നിയെ പല പ്രക്രിയകളിലൂടെ സംസ്കരിച്ച് പിന്നീടാണ് ദശപദത്തിൽ സ്ഥാപിക്കുന്നത്. യജമാനൻ, പത്നി, അദ്ധ്വര്യു തുടങ്ങിയവരെ ഒരു വസ്ത്രത്തിന് കീഴിൽ ആച്ഛാദിതരായിട്ടാണ് ഇതു കൊണ്ടുപോകുന്നത്. സുഷുമ്നാനാഡിക്കുള്ളിലൂടെയാണല്ലോ മൂലാധാരത്തിൽ ചുരുങ്ങിക്കിടക്കുന്ന അഗ്നി സഹസ്രാരപത്മത്തിലെത്തുന്നത്. അവിടെയാണ് ശക്തി ശിവനുമായി കൂടിച്ചേരുന്നത്. ആ ശിവശക്ത്യൈക്യത്തിൽ നിന്നാണ് ആനന്ദാമൃതപ്രസ്രവണം ഉണ്ടാകുന്നത്. അതുതന്നെയാണ് യജ്ഞത്തിലെ സോമാഹുതി. ജീവാത്മാവ് ഏകമാണെങ്കിലും വിഭിന്ന പ്രവർത്തനമേഖലകളിൽ വിഭിന്ന നാമങ്ങളിൽ അറിയപ്പെടുന്നു. അതാണ് ദേവാദിദേവന്മാർ. എല്ലാ ദേവന്മാർക്കും സോമം പ്രത്യേകം പ്രത്യേകം ആഹുതി ചെയ്യുന്നുണ്ട്. അതിന്റെ ഉദ്ദേശം ബ്രഹ്മാനുഭൂതിക്കുശേഷവും ജീവന്മുക്താവസ്ഥയിൽ ഇന്ദ്രിയമനസ്സുകളുടെ നാഥനായി അവയ്ക്കെല്ലാം ആനന്ദം ഉളവാക്കിക്കൊണ്ട് ഈ ലോകത്തിൽ തന്നെ ജീവിച്ച് ലോകസംഗ്രഹം ചെയ്യാനാണ്. ഒളിച്ചോടാനല്ല വേദവും യജ്ഞവും നമ്മെ പഠിപ്പിയ്ക്കുന്നത്. ഉറച്ചുനിന്നു പൊരുതാനാണ്.

## 25

പ്രവർഗ്ഗ്യമെന്ന ക്രിയയ്ക്ക് മുമ്പ് അവാന്തരദീക്ഷ എന്ന ഒരു അർത്ഥവത്തായ ചടങ്ങുണ്ട്. യജമാനന്റെ ദേഹം അഗ്നിയുടേതിലും അഗ്നിയുടേത് യജമാനനിലും അനുപ്രവേശം ചെയ്യുകയെന്നതാണ് ഇതിന്റെ സങ്കല്പം. അതിന്റെ മന്ത്രം ഇതാണ്.

"യാ മമ തനുരേഷാ സാ ത്വയി;
യാ തവ തനുരിയം സാ മയി"

എന്റെ ശരീരം അവിടുത്തേതിലും അവിടുത്തെ ശരീരം എന്നിലും ആവണേ എന്നാണ് പ്രാർത്ഥന. മാനുഷികമായി ദൗർബല്യങ്ങളുള്ള തന്റെ ശരീരം ഇനിയങ്ങോട്ടുള്ള തീവ്രസാധനയ്ക്കു അനുയോജ്യമല്ല എന്നറിയുമ്പോൾ അത് സമ്പൂർണ്ണമായി ഈശ്വരനിൽ സമർപ്പിക്കുന്നു. അപ്പോൾ അവിടുത്തെ വരപ്രസാദത്താൽ ഒരു പുതിയശരീരം സിദ്ധിച്ചപോലെയുള്ള അനുഭവമാകുന്നു. പുതുതായ ശരീരത്തിനും മനസ്സിനും അമാനുഷികമായ കഴിവുകളുളവാക്കുന്നു. ശരിക്കും ഈശ്വരീയശരീരംതന്നെയായി തീരുന്നു അത്. അതായത് അർപ്പണബുദ്ധിയോടുകൂടിയ സാധകനിൽ ഈശ്വരശരീരം തന്നെ അതിന്റെ എല്ലാ വൈഭവങ്ങളോടും കൂടി പ്രകാശിച്ചു എന്നർത്ഥം. ഗീതാചാര്യൻ അർജ്ജുനനോട് പറഞ്ഞത് ഇവിടെ അനുസ്മരണീയമാണ്.

ന തു മാം ശക്യസേ ദ്രഷ്ടും
അനേനൈവ സ്വചക്ഷുഷാ
ദിവ്യം ദദാമി തേ ചക്ഷുഃ
പശ്യേമ യോഗമൈശ്വരം.

''നിന്റെ ഈ കണ്ണുകളെക്കൊണ്ട് നിനക്ക് എന്റെ വിശ്വരൂപം കാണാനുള്ള കഴിവില്ല. അതിനാൽ ഞാൻ നിനക്കു ദിവ്യദൃഷ്ടി തരുന്നു. ദിവ്യമായ എന്റെ സ്വരൂപം കൺകുളിർക്കെ കണ്ടോളൂ''. എന്നാണ് ഭഗവദ്വചനത്തിന്റെ അർത്ഥം. ഇവിടെ ചക്ഷുസിനെ ഉപലക്ഷണമായി പറഞ്ഞുവെന്നേയുള്ളൂ. ഈശ്വരന്റെ ദിവ്യരൂപത്തെ കാണാനും കേൾക്കാനും തൊടാനും മണക്കാനും അറിയാനും ഒന്നും ഈ മനുഷ്യശരീരം കൊണ്ടാവില്ല. ദിവ്യശരീരം തന്നെ വേണം. ദിവ്യശരീരം ദേവന്മാർക്കുള്ളതാണല്ലോ. അതുകൊണ്ടാണ് എന്റെ ശരീരം അങ്ങയ്ക്കു തരാം അങ്ങയുടെ ശരീരം എനിക്കുതരൂ എന്ന് യജമാനൻ പ്രാർത്ഥിയ്ക്കുന്നത്. ഇങ്ങിനെ രൂപാന്തരപ്രാപ്തി സിദ്ധിച്ച യജമാനനാണ് പ്രവർഗ്ഗ്യം എന്ന ഉൽകൃഷ്ടകർമ്മം ചെയ്യാൻ അധികാരി.

## 26

മഹാവീരം എന്നു പേരായ ഒരു മൺകുടം ആഹവനീയത്തിൽ വെച്ച് അതിൽ നെയ്യ് നിറയ്ക്കുന്നു. നല്ലവണ്ണം തിളച്ച ആ നെയ്യിൽ പശുവിൻപാലും ആട്ടിൻപാലും കൂട്ടിച്ചേർത്ത് ഹോമിക്കുന്നു. അപ്പോൾ

ജ്വാല ഉയർന്നുപൊങ്ങുന്നു. ഇതാണ് പ്രവർഗ്ഗ്യം എന്ന ക്രിയയുടെ ചുരുക്കം. ഈ സമയത്തു ഉദ്ഗാതനും ഹോതനും ചൊല്ലുന്ന സ്തുതി ശസ്ത്രങ്ങൾ സുപ്രധാനങ്ങളാണ്. ബ്രഹ്മവിജ്ഞാനം പ്രഥമം പുരസ്താൽ" എന്നാരംഭിയ്ക്കുന്ന നൂറുമന്ത്രങ്ങളാണ് ഹോതൻ ചൊല്ലുന്നത്. അതിന്റെ അർത്ഥത്തെ ചിന്തിക്കുമ്പോൾ വലിയൊരു ഭാവന ഈ ക്രിയയ്ക്കു പിന്നിലുണ്ടെന്നു വ്യക്തമാകും. മഹാവീരം എന്ന മൺകുടം വീരസാധകന്റെ ചിത്തമാണ്. അതിൽ തപസ്സിനാൽ പാകത വന്ന മനോവൃത്തികളാണ് നെയ്യ്. അതിന് സ്വയം ഔന്നത്യത്തിലേയ്ക്കു ഉയരാനുള്ള കഴിവില്ല. ഈശ്വരകൃപയാകുന്ന പാല് അതിൽ പതിക്കുമ്പോഴാണ് അതു അത്ഭുതപൂർവ്വമാം വണ്ണം ഉയർന്നു പൊന്തുന്നത്. ഈ ഭാവനാപൂർവ്വമായ പ്രക്രിയയ്ക്കു മുമ്പും കഴിഞ്ഞിട്ടും ശാന്തിജപം നിർബന്ധമാണ്. ഇത് നിത്യവും ഒരു നേരം ആവർത്തിക്കണം. ഇതിനെ തുടർന്നുള്ള പ്രക്രിയയാണ് ഉപസത്ത്. ഇരുമ്പ്, വെള്ളി, സ്വർണ്ണം എന്നിവയാൽ നിർമ്മിതമായ മൂന്നു തടസ്സങ്ങളെ ക്രമേണ മറികടക്കുകയാണ് ഈ ചടങ്ങിലൂടെ. ഇതു നിത്യവും ഒരു നേരം ചെയ്യണം. പൂർവ്വാഹ്നത്തിലും അപരാഹ്നത്തിലുമാണ് ചെയ്യേണ്ടത്. സൂത്യത്തിന്റെ തലേദിവസം അവസാനത്തെ പ്രവർഗ്ഗ്യോപസത്തുക്കളാണ്. പൂർവ്വാഹ്നത്തിലെ കഴിഞ്ഞാൽ ഉടൻ അപരാഹ്നത്തിലേതു തുടങ്ങുകയായി. സമയപരിഗണനയില്ലെന്നർത്ഥം. വൈധീഭക്തിയിൽ നിന്ന് പരാഭക്തിയിലെത്തിയെന്നർത്ഥം. വൈധീഭക്തിയിൽ ഉപാസനയ്ക്ക് സമയവും ചിട്ടയുമൊക്കെയുണ്ട്. അങ്ങിനെ നിഷ്ഠയോടെ ചെയ്യുന്ന ഉപാസനയുടെ ഫലമായി കുറെ കഴിയുമ്പോൾ സ്ഥലകാലനിഷ്ഠയില്ലാതാവും. അതിനും അപ്പുറം പോവുമെന്നർത്ഥം. എപ്പോഴും ഏതുരൂപത്തിലും ഉപാസനയില്ലാത്ത ഒരു നിമിഷം പോലുമില്ലെന്ന സ്ഥിതി വരും. ഈ സ്ഥിതി എത്തിക്കഴിഞ്ഞു എന്നാണ് പൂർവ്വാഹ്നത്തിലെ ക്രിയകഴിഞ്ഞു ഉടനെത്തന്നെ അപരാഹ്നത്തിലെ തുടങ്ങുന്നുവെന്നതുകൊണ്ട് കാണിച്ചത്. പ്രവർഗ്ഗ്യോപസത്തുകൾ കഴിയുമ്പോൾ സ്ഥലകാലനിഷ്ഠയില്ലാതാവും. അതിനും അപ്പുറം പോവുമെന്നർത്ഥം. എപ്പോഴും ഏതുരൂപത്തിലും ഉപാസനയില്ലാത്ത ഒരു നിമിഷം പോലുമില്ലെന്ന സ്ഥിതി വരും. ഈ സ്ഥിതി എത്തിക്കഴിഞ്ഞു എന്നാണ് പൂർവ്വാഹ്നത്തിലെ ക്രിയകഴിഞ്ഞ ഉടനെത്തന്നെ അപരാഹ്നത്തിലെ തുടങ്ങുന്നുവെന്നതുകൊണ്ട് കാണിച്ചത്. ഇതോടെ പ്രവർഗ്ഗ്യോപസത്തുക്കൾ സമാപിച്ചു. യജ്ഞപുരുഷന്റെ നഷ്ടപ്പെട്ട ശിരസ്സ് തിരിച്ചുകിട്ടി എന്നർത്ഥം. ശ്രദ്ധയാണല്ലോ യജ്ഞപുരുഷന്റെ ശിരസ്സ്–"ശ്രദ്ധൈവ ശിരഃ" എന്നു ബ്രാഹ്മണത്തിൽ പറയുന്നു.

## 27

അഗ്നിയുടെ മൂന്നു രൂപവിശേഷങ്ങൾ ഭൂമി അന്തരീക്ഷം ആകാശം ഇവയിൽ സ്ഥിതിചെയ്യുന്നു. അവ കൊണ്ട് ഭൂമി തുടങ്ങിയ സ്ഥാനങ്ങളിൽ നിന്നുളവാകുന്ന പ്രതിബന്ധങ്ങളെ നീക്കണേ എന്ന പ്രാർത്ഥനയോടെ ചെയ്യുന്ന ആഹുതിയാണ് ഉപസത്ത് എന്ന ഇഷ്ടിയിലെ പ്രത്യേകത.

സ്ഥൂലസൂക്ഷ്മകാരണശരീരങ്ങളാണ് പൃഥിവി അന്തരീക്ഷം ആകാശം എന്ന് എടുക്കുമ്പോൾ ഭാവന ചെയ്യുമ്പോൾ ഈ മൂന്നുസ്ഥാനങ്ങളിൽ നിന്നും തനിയ്ക്ക് നേരിടേണ്ടിവരുന്ന പ്രതിബന്ധങ്ങളെ അതാത് സ്ഥാനങ്ങളിലുള്ള ഈശ്വരഭക്തി വിശേഷങ്ങൾ നശിപ്പിക്കണേ എന്ന പ്രാർത്ഥനയാകും ഈ അനുഷ്ഠാനത്തിന്റെ ആന്തരതത്ത്വം. ഇച്ഛാശക്തിയാണ് അഗ്നി എന്നുകരുതുമ്പോൾ തീവ്രമായ ശുഭേച്ഛ ശരീരത്രയങ്ങളിലെ പ്രതിബന്ധങ്ങളെ നീക്കുന്നു എന്നർത്ഥം. ഉപസത്ത് ഇഷ്ടി മൂന്നുദിവസമാണ് ചെയ്യാറ്. അതിൽ ഓരോ ദിവസം ഓരോ ശരീരങ്ങളെ പ്രതിബന്ധവിമുക്തമാക്കി ആനന്ദലബ്ധിയ്ക്ക് തയ്യാറാക്കുന്നു എന്നു കരുതാം.

## 28

സോമാഭിഷവം ചെയ്യുന്ന സ്ഥലത്ത് നാലു കോണുകളിലായി നാലുകുഴികൾ കുഴിയ്ക്കും. അതിനു ഉപരവങ്ങൾ എന്നാണ് പേര്. പുറമേയ്ക്ക് നാലും വെവ്വേറെയാണെങ്കിലും ഒരു കുഴിയിൽകൂടി കയ്യിട്ടാൽ നാലു കുഴികളും ഉള്ളിൽ കയ്യെത്തണം അതാണ് ഈ കുഴികളുടെ പ്രത്യേകത. ഇതിന്റെ മുകളിൽ ഒരു പലകവെച്ച് അടച്ച് അതിന്മേൽ കാളത്തോലും വിരിച്ച് അതിലാണ് സോമരസം പിഴിഞ്ഞുവീഴ്ത്തുക. തോലിന്റെ നാലുവശമായി അൽപ്പം ഉയർന്നു നിൽക്കുന്ന നാലു കുറ്റികുഴികളുണ്ടാകും. അതിൽ മുട്ടുന്നതുകൊണ്ട് തോലിന്റെ നാലുപുറവും ഉയർന്നു നിൽക്കും. ഒരു തോൽപാത്രത്തിന്റെ ആകൃതി വരും. ഇതിനുമുകളിൽ ഹവിധാന ശകടത്തിന്റെ നുകം വരത്തക്കവിധം വെച്ചിരിയ്ക്കും. ആ നുകത്തിന്മേൽ ഒരു വസ്ത്രം വിരിച്ച് അതിലേക്കാണ് സോമരസം ഇടിച്ചുപിഴിഞ്ഞു വീഴ്ത്തുക. അരിച്ചെടുക്കാനുള്ള വസ്ത്രത്തിന്റെ പേര് ദശാപവിത്രം എന്നാണ്. ഈ ഉപരവക്കുഴികൾ കുഴിച്ച് അതിൽ "വലഗം" എന്ന ഒരു ദുഷിച്ച വസ്തുവിനെ മാറ്റണം. സോമരസത്തെ വറ്റിച്ചുകളയാനായി അസുരന്മാർ നിക്ഷേപിച്ചതാണത്രെ ഇത്. "വൃണോതീതി വലഃ മേഘഃ സ ഇവ ആച്ഛാദയന്തോ യേ ഗച്ഛന്തി തേ വലഗാഃ"– എന്നാണ് നിർവ്വചനം.

മേഘത്തെപ്പോലെ പ്രകാശത്തെ മറയ്ക്കുന്ന ശക്തിവിശേഷമാണ് വലഗം എന്നർത്ഥം. ഇത് ഉപരവകുഴികളിലാണ് ഒളിഞ്ഞിരിയ്ക്കുന്നത്. ഈ ഉപരവകുഴികൾ എന്തിന്റെ പ്രതീകമാണെന്നും കൂടി അറിയുമ്പോഴാണ് ഈ അനുഷ്ഠാനത്തിന്റെ സ്വാരസ്യവും ഗാംഭീര്യവും വെളിപ്പെടുക.

## 29

ബൃഹദാരണ്യകോപനിഷത്തിൽ ഇങ്ങിനെ ഒരു മന്ത്രമുണ്ട്.

അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുധ്നഃ
തസ്മിൻ യശോനിഹിതം വിശ്വരൂപം
തസ്യാസത ഋഷയഃ സപ്തതീരേ
വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ

അർത്ഥം: കീഴ്ഭാഗത്തുള്ള ദ്വാരത്തോടുകൂടിയതും അടിഭാഗം മുകളിലായിട്ടുള്ളതുമായ ഒരു പാത്രമുണ്ട്. ആ പാത്രത്തിൽ നാനാരൂപമായ യശസ്സ് നിഹിതമായിരിയ്ക്കുന്നു. അതിന്റെ തീരത്ത് ഏഴു ഋഷികൾ ഇരിക്കുന്നു. ശബ്ദരാശിയോടുകൂടിയ സംസർഗ്ഗം ചെയ്യുന്നവാക്ക് എട്ടാമത്തേതാകുന്നു.

ശിരഃ കപാലത്തിനും കീഴെ നാലു ദ്വാരങ്ങൾ കണ്ണുകൾ ചെവികൾ നാസികകൾ വായ എന്നിവയാണ്. പുറമേയ്ക്ക് വേറെവേറെയാണ് എങ്കിലും ഉള്ളിൽ അവ ഒന്നു തന്നെയാണ്. ഈ ജ്ഞാനേന്ദ്രിയ കേന്ദ്രത്താലാണ് പ്രകാശത്തെ നിരോധിക്കുന്ന തമസ്സിന്റെ ശക്തി ഒളിഞ്ഞിരിയ്ക്കുന്നത്. അതാണ് തന്നിൽതന്നെയുള്ള ആനന്ദനിധിയെ ഗ്രഹിക്കാനിടക്കൊടുക്കാതെ മനസ്സിനെ ബഹിർമുഖമായി പായിയ്ക്കുന്നത്. ആ ശക്തിയെ കുത്തിപ്പറിച്ചു കളഞ്ഞാലേ ബ്രഹ്മാനന്ദത്തെ അവിടെ സംഭരിക്കാൻ കഴിയുകയുള്ളൂ. തലയോടിന്റെ സ്ഥാനത്ത് കുഴി മൂടിയിട്ട പലക സഹസ്രാരപത്മത്തിൽ ആനന്ദാമൃതവർഷം നടക്കുന്നതിന്റെ പ്രതീകമാണ് സോമാഭിഷവം. ഈ സോമരസം അരിച്ചെടുക്കുന്നതിനായി വിരിച്ച വസ്ത്രത്തിന്റെ പേരും അർത്ഥവത്താണ്. “ദശാപവിത്രം” എന്നാണ് അതിന്റെ പേര്. അതിന്റെ വിപരീതരൂപം “പവിത്രദശ” എന്നാണല്ലോ. വിഷയമാലിന്യങ്ങൾ കലർന്ന ബ്രഹ്മാനന്ദത്തെ കലർപ്പില്ലാത്തതാക്കാൻ അന്തഃകരണത്തിന്റെ പവിത്രദശയ്ക്കേ കഴിയൂ. ഈ സോമരസം സംഭരിക്കുന്ന പാത്രത്തിന് ദ്രോണകലശം എന്നാണ് പേര്. അതിന്റെ ആകൃതി ഒരു ആലിലപോലെയാണ്. പൃഥിവീതത്വപ്രധാനമായ സ്ഥൂലശരീരത്തിലെ ഹൃദയസ്ഥാനത്തെയാണ് ഇത് പ്രതിനിധാനം ചെയ്യുന്നതെന്നു കരുതുന്നതിൽ തെറ്റില്ല.

ഇങ്ങനെ സൂക്ഷ്മമായി വിശകലനം ചെയ്തുനോക്കുമ്പോൾ യോഗ വേദാന്തതത്വങ്ങളെ തന്നെയാണ് ഈ അനുഷ്ഠാനത്തിലൂടെ പ്രകട മാക്കുന്നത് എന്നുകാണാം. എല്ലാ അനുഷ്ഠാനങ്ങളേയും ഇതുപോലെ വിശകലനം ചെയ്ത് തത്വത്തെ വേർതിരിച്ചെടുക്കാമെങ്കിലും ഇപ്പോൾ ഇവിടെ അതിനൊരുങ്ങുന്നില്ല. ഏതാനും ചിലതുകൂടി പറയാം

## 30

ഗ്രഹങ്ങൾ എന്ന ഊർദ്ധ്വപാത്രങ്ങളിലാണ് സോമരസം ആഹുതി ക്കായി ഗ്രഹിക്കുക. ഓരോ ദേവന്മാർക്കും പ്രത്യേകം പ്രത്യേക മായിട്ടാണ് ഗ്രഹിക്കുന്നത്. ഖരം എന്ന ഒരു പ്രത്യേകസ്ഥാനത്താണ് ഇത് ഗ്രഹിച്ചുവെക്കുക. ഏവർക്കും വേണ്ടി ഗ്രഹിച്ചുവോ ആ ദേവന് സമയം വരുമ്പോൾ ആഹുതി ചെയ്യുന്നു.

## 31

സോമ ഇടിച്ചുപിഴിയുന്ന ഗ്രാവസ്തോതൻ എന്ന ഒരു ഋത്വിക്ക് കുറെ സ്തുതികൾ ചൊല്ലുന്നു. ഈ ഗ്രാവസ്തോതൻ ഒരു വസ്ത്രം കൊണ്ട് കണ്ണുമൂടിക്കെട്ടിയിട്ടാണ് സ്തുതിയ്ക്കുന്നത്. ഗ്രാവം എന്നത് സോമ ഇടിച്ചു ചതയ്ക്കുന്നതിനുള്ള കല്ലാണ്. അതിനെ സ്തുതിയ്ക്കു ന്നതുകൊണ്ട് ഗ്രാവസ്തോതൻ എന്ന പേരു സിദ്ധിച്ചു. സോമലതയെ ഇടിച്ചു ചതക്കാനുള്ള കല്ലിനെ ഇത്ര സ്തുതിക്കാനുണ്ടോ എന്നു തോന്നാം. എന്നാൽ അതിന്റെ തത്വമാലോചിച്ചാൽ സ്തുതിക്കുന്നതിൽ തെറ്റില്ലെന്ന് വ്യക്തമാവും.

## 32

നിർബ്ബാധം പടർന്നുപന്തലിച്ചുകിടക്കുന്ന വള്ളിയാണ് സോമലത. അത് അതിന്റെ സ്വാഭാവികമായ രീതിയിൽ പടർന്നുവളർന്നു പോവുക യാണെങ്കിൽ അതിലുള്ള സോമരസം അനുഭവിക്കാൻ കഴിയുകയില്ല. പിന്നെ എന്തുവേണം? അതിനെ പറിച്ചെടുത്ത് ചുരുട്ടിമടക്കി കല്ലിന്മേൽ വച്ച് കുത്തിച്ചതക്കുമ്പോഴേ അതിന്റെ നീര് പിഴിഞ്ഞെടുക്കാൻ സാധി ക്കുകയുള്ളൂ. മനുഷ്യജീവൻ ഒരു സോമലത പോലെയാണ്. അവനിൽ ബ്രഹ്മാനന്ദം ഒളിഞ്ഞിരിപ്പുണ്ട്. എന്നാൽ ഇന്ദ്രിയങ്ങൾക്കു അടിമയായി വിഷയാസക്തനായി വളർന്നുവരുന്ന ജീവന് ബ്രഹ്മാനന്ദം അനുഭവ യോഗ്യമാകുന്നില്ല. പ്രതിബന്ധങ്ങളും കഷ്ടതകളും വന്ന് നിരങ്കുശ മായ ജീവഗതിക്കു തടസ്സം വരുമ്പോഴെ ആ ജീവൻ തന്നിലുള്ള ബ്രഹ്മാനന്ദത്തിലേയ്ക്ക് തിരിയുന്നുള്ളൂ. വള്ളി ചതച്ചു പിഴിയാൻ

കല്ലെന്ന പോലെ ജീവന്റെ നിരങ്കുശമായ ബാഹ്യപ്രയാണത്തെ തടയാനുള്ള ഹേതുക്കളാണ് വിപത്തുക്കൾ. വിപത്തുവരുമ്പോൾ വീണ്ടുവിചാരവും അന്തർമുഖതയും സിദ്ധിക്കുന്നു. അന്തർമുഖത ഗാഢമാകുമ്പോൾ ബ്രഹ്മാനന്ദരസം തന്നിൽതന്നെ കണ്ടെത്തുന്നു. പിന്നീട് അതിൽ മുഴുകി ധന്യത നേടുകയും ചെയ്യുന്നു. വിപത്ത് എന്ന കല്ലുകളാണ് ഈ ധന്യാവസ്ഥയിലേയ്ക്കുനീങ്ങാൻ കാരണമെങ്കിൽ അവയെ സ്തുതിക്കുകയല്ലേ വേണ്ടത്? പക്ഷെ സാധാരണക്കാർ ആരും വിപത്തിനെ പൂവിട്ടു പൂജിച്ച് സ്തുതിക്കാറില്ല. കാരണം അവർ ബഹിർമ്മുഖന്മാരാണ്. അവർക്ക് വിപത്തിന്റെ അനന്തരഫലങ്ങ ളെക്കുറിച്ച് അറിഞ്ഞുകൂടാ. അതറിയണമെങ്കിൽ ബഹിർമ്മുഖദൃഷ്ടിയെ തടയണം. അപ്പോൾ ഗ്രാവസ്തോതനെപോലെ വിപത്തുകളെന്ന ഗ്രാവങ്ങളെ സ്തുതിക്കാൻ കഴിയും. ഗ്രാവസ്തോതൻ കണ്ണുമൂടിക്കെ ട്ടിയിരിയ്ക്കുന്നത് ഈ അന്തർമ്മുഖതയെയാണ് സൂചിപ്പിയ്ക്കുന്നത്. ബാഹ്യത്തിൽ കണ്ണുമൂടിക്കെട്ടാതെതന്നെ ജീവിതാനുഭവങ്ങളിൽ നിന്ന് അന്തർമുഖതയെ കൈവരിക്കാൻ കഴിഞ്ഞ ഒരു ഭാഗ്യവതി, ഗ്രാവ സ്തുതി നടത്തിയത് ഭാഗവതം രേഖപ്പെടുത്തിയിട്ടുണ്ട്.

വിപദഃ സന്തുനഃ ശശ്വൽ തത്രതത്ര ജഗദ്ഗുരോ
ഭവതോ ദർശനംയൽ സ്യാൽ അപുനർഭവദർശനം
(കുന്തീസ്തുതി ഭാഗവതം- പ്രഥമസ്കന്ധം)

ഞങ്ങൾക്കു വീണ്ടും വീണ്ടും ആപത്തുകൾ തരണേ; അവയി ലൂടെയാണ് ഞങ്ങൾക്ക് അവിടുത്തെ ദർശനം കിട്ടുന്നത്. ആ ദർശനം ഞങ്ങൾക്ക് വീണ്ടും ഈ സംസാരത്തിലേയ്ക്ക് മടങ്ങേണ്ടതില്ലാത്ത ആനന്ദാവസ്ഥയെ നൽക്കുന്നു എന്ന് ഭാഗവത ശ്ലോകാർത്ഥം.

## 33

സോമാഹുതിയിൽ ഒന്നാമതായി ചെയ്യുന്നത് ഉപാംശുഗ്രഹവും അന്തര്യാമഗ്രഹവുമാണ്. പ്രാണാപാനന്മാർക്കു വേണ്ടിയാണ് ഇത് സമർപ്പിക്കുന്നത്. ഇന്ദ്രിയാധിഷ്ഠിതാക്കളായ മറ്റു ദേവന്മാരേക്കാളും ശ്രേഷ്ഠത പ്രാണനാണല്ലോ.

ഐന്ദ്രവായഗ്രഹം, മൈത്രാവരുണഗ്രഹം, ആശ്വിനഗ്രഹം, ശുക്രഗ്രഹം, മന്ഥിഗ്രഹം, ആഗ്രയണഗ്രഹം തുടങ്ങി പതിനാറിലേറെ ഗ്രഹങ്ങളിൽ സോമം ഗ്രഹിച്ച് ആഹുതി ചെയ്യുന്നു. ഇന്ദ്രിയാധി ഷ്ഠാനദേവതകൾ ആനന്ദരസപാനത്തിൽ തൃപ്തയാൽ അതായത് ഇന്ദ്രിയങ്ങൾക്ക് ഓജസ്സും വീര്യവും കർമ്മകുശലതയും സിദ്ധിയ്ക്കും.

ഈ കഴിവുകൾ ലോകസേവനത്തിനായി ഉപയോഗിച്ച് ജീവിതം സഫലമാകുക എന്നതാണ് വൈദിക ആദർശം. ഒരിക്കലും ലോക രംഗത്തുനിന്ന് ഒളിച്ചോടിപ്പോകുവാൻ വൈദികധർമ്മം ആരെയും പ്രേരിപ്പിക്കുന്നില്ല. ഇന്ദ്രിയമനോബുദ്ധികളുടെ ദാസന്മാരായി ദീനഹീന ഭാവത്തോടെ ജീവിക്കാതെ അവയുടെ നാഥന്മാർക്ക് സ്വന്തം ഇഷ്ട മനുസരിച്ച് അവയെ പ്രവർത്തിപ്പിക്കാൻ കഴിയണം. ഇതിനുള്ള കഴിവ് നേടുകയാണ് യജ്ഞാനുഷ്ഠാനത്തിന്റെ ഉദ്ദേശം. സോമാഹുതി എന്നതുതന്നെ ആത്യന്തികമായി നോക്കുമ്പോൾ ഒരു മഹാത്യാഗത്തെ യല്ലേ സൂചിപ്പിക്കുന്നത്. ഏറ്റവും ഉൽകൃഷ്ടവും അഭികാമ്യവുമായ സോമരസം കൈവശം വന്നുചേർന്നിട്ടും അതിനെ സ്വയം അനുഭ വിക്കാതെ തന്റെ ഉപാസ്യദേവതയ്ക്ക് ബോധപൂർവ്വം സമർപ്പിക്കുകയാ ണല്ലോ ചെയ്യുന്നത്. അതിനുശേഷം അതിൽ ശേഷിച്ചത് പ്രസാദമെന്ന നിലയിൽ സ്വീകരിക്കുന്നുവെന്നുമാത്രം.

## 34

യജ്ഞത്തിലെ അവഭൃഥസ്നാനംതന്നെ ആ കാരുണ്യാമൃതവാരി ധിയിൽ ആണ്ടുമുങ്ങുന്നതിന്റെ പ്രതീകമല്ലേ? സോമാഹുതിയും സോമപാനവും കഴിയുമ്പോഴേയ്ക്കും താൻ സകല ഭേദബുദ്ധികൾക്കും അതീതനായി കഴിഞ്ഞു എന്ന തത്വത്തെ സൂചിപ്പിക്കുന്നതാണ് അവഭൃഥസ്നാനത്തിലെ ഒരു ചടങ്ങ്. ജലത്തിൽ ഒരു ഇഷ്ടി (ഹോമം) ചെയ്യുന്നു. തീയ്യിലായിരുന്നു ഇതുവരെ ഹോമം ചെയ്തിരുന്നത്. ഇതാ ഇവിടെ ജലത്തിൽ ഹോമം നടത്തുന്നു. ഇതു എന്തുകൊണ്ടാകാം? കാരണം മറ്റൊന്നുമല്ല. ബ്രഹ്മാനന്ദഭൂതിക്കുശേഷം ഭേദബുദ്ധിതീരെ നശിച്ച ഈ ധന്യാത്മാവിന് തീയും വെള്ളവും തമ്മിലുള്ള വ്യത്യാ സം കാണാൻ കഴിയുന്നില്ല. അഗ്നിയിലെന്നപോലെ ജലത്തിലും തന്റെ ഉപാസ്യദേവതയെ കാണാൻ കഴിഞ്ഞാൽ പിന്നെ അവിടെ ഹോമിക്കു ന്നതിലെന്താണ് തെറ്റ്?

## 35

അവഭൃഥസ്നാനത്തിനുശേഷം വീണ്ടും തീയ്യ് കടഞ്ഞുനോക്കി ഒരു ഇഷ്ടികൂടി ചെയ്തതിനുശേഷമാണ് അപൂർവ്വം മുടിയുക എന്ന ചടങ്ങ്. ആരംഭത്തിൽ ഹോതൃഹോമം മുതൽ സൂക്ഷിച്ച അപൂർവ്വമെന്ന ആജ്യം മുഴുവനും അഗ്നിയിൽ ഹോമിക്കുകയാണ് ഇതിന്റെ ക്രിയ. ബ്രഹ്മാന ന്ദാനുഭൂതിയോടെ സഞ്ചിതവും ആഗാമിയുമായ എല്ലാ കർമ്മവാസ നകളും നശിച്ചു എന്നതിന്റെ സൂചനയാണിത്. അവസാനം അഗ്നിയെ അരണിയിലേയ്ക്ക് ആവാഹിച്ചെടുത്തതിനുശേഷം യാഗശാല കത്തി

ക്കുന്നു. ഈശ്വരസാക്ഷാൽക്കാരമടക്കം എല്ലാ അനുഭൂതികൾക്കും ഉപകരണമായ ശരീരംകൂടി അവസാനം അഗ്നിയിൽ ഹോമിക്കുകയാണല്ലോ ലോകരീതി. അതിന്റെ സൂചനയാകാം ഈ ശാല കൊള്ളി വെയ്ക്കൽ.

## 36

അഗ്നിഷ്ടോമമെന്ന സോമയാഗത്തിലെ ചില പ്രധാനക്രിയകളെക്കുറിച്ചാണ് ഇവിടെ പരാമർശിക്കപ്പെട്ടത്. അഗ്നിഷ്ടോമം അത്യഗ്നിഷ്ടോമം, ഉക്ഥ്യം, ഷോഡശി, വാജപേയം, ആപ്തോര്യമം, അതിരാത്രം എന്നിങ്ങനെ ഏഴു വിഭാഗങ്ങളുണ്ട്. ദിവ്യയജ്ഞങ്ങളാണ് ഇവ. ഇവയ്ക്ക് മൂന്നു വകഭേദങ്ങളുണ്ട്. പാകയജ്ഞം, സോമയജ്ഞം, പശുയജ്ഞം എന്നിങ്ങനെ. അഗ്നിഷ്ടോമത്തിൽ ഈ മൂന്നുവിഭാഗങ്ങളും ഉൾപ്പെട്ടിരിയ്ക്കുന്നതിനാൽ അതിന് വൈശിഷ്ട്യം കൂടും. അഗ്നിഷ്ടോമത്തിന്റെ അവാന്തരവിഭാഗങ്ങളാണ് അത്യഗ്നിഷ്ടോമം മുതലായവ.

## 37

ഈ സോമയാഗം അഥവാ അഗ്നിഷ്ടോമം നാലുവിധത്തിലുണ്ട്. ഏകാഹം, അഹീനം, സാദ്യസ്കം, സത്രം എന്നിങ്ങനെയാണ് അവയുടെ പേര്. ഒരു ദിവസം കൊണ്ട് ചെയ്തുതീർക്കാവുന്ന സോമയാഗമാണ് ഏകാഹം. ഒരു ദിവസം മുതൽ പതിനൊന്നുദിവസങ്ങൾ വരെ ആവർത്തിച്ചു ചെയ്ത് അനുഷ്ഠിക്കുന്നതാണ് അഹീനസോമയാഗം. പതിമൂന്നുദിവസം മുതൽ ആയിരം വർഷം വരെ ചെയ്യുന്ന സോമയാഗമാണ് സത്രം. പത്തുദിവസങ്ങളിൽ പൂർണ്ണമാകുന്ന സോമയാഗം അഹീനവും സത്രവുമാകുന്നു. അതിനാൽ അതിനെ അഹീനസത്രം എന്നു പറയുന്നു. സങ്കല്പം മുതൽ അവഭൃഥസ്നാനം വരെ അഞ്ചുദിവസം കൊണ്ട് പൂർത്തീകരിക്കേണ്ട കൃത്യങ്ങൾ ഒരു ദിവസം കൊണ്ട് പൂർണ്ണമാകുന്നത് സാദ്യസ്കം എന്ന സോമയാഗമാകുന്നു. സുത്യാദിദിവസങ്ങളെ അടിസ്ഥാനമാക്കിയാണ് ഇവിടെ ദിവസങ്ങളുടെ കണക്കുകൂട്ടിയിട്ടുള്ളത്. ആദ്യത്തെ നാലുദിവസം ഓരോ വിധത്തിലുള്ള ഇഷ്ടികളും സോമാഭിഷവത്തിനുള്ള തയ്യാറെടുപ്പുമാണ് നടക്കുന്നത്. ഈ നാലു ദിവസത്തിനുശേഷമാണ് സുത്യം എന്ന അഞ്ചാംദിവസം. ദിവസഗണനയിൽ മറ്റു നാലുദിവസവും ഒഴിവാക്കി അഞ്ചാമത്തെ ഒരുദിവസം മാത്രം കണക്കിലെടുക്കുന്നതിനാൽ അത് 'ഏകാഹം' ആയി. എന്നാൽ സാദ്യസ്കം എന്നതിൽ എല്ലാം ഒരു ദിവസത്തിനുള്ളിൽ ഒതുങ്ങുന്നു.

(സദ്യ: കരോതിയൽ തൽസാദ്യസ്കം) പെട്ടെന്നു ചെയ്തു തീർക്കുന്നതേതോ അതാണ് സാദ്യസ്കം എന്നർത്ഥം.

## 38

അഗ്നിഷ്ടോമം എന്നതിന്റെ സൂചന അഗ്നിയെ സ്തുതിക്കുന്ന ഹോമം; അവസാനം സാമഗാനമായിട്ടുള്ള അഗ്നിയെ സ്തുതിക്കുന്ന ഹോമമെന്നുമാണ്. അഗ്നിഷ്ടോമത്തിലെ അവസാനത്തെ സാമസ്തുതി "യജ്ഞായജ്ഞീയം" എന്ന സാമമാണ്. മൊത്തം അതിന്റെ–ഉക്ഥ്യം മുതലായവയും ഇതുപോലെ അവസാനത്തെ സാമസ്തുതിയെ അടിസ്ഥാനമാക്കിയുള്ള പേരുകളാണ്. അഗ്നിഷ്ടോമത്തിൽ പന്ത്രണ്ടു സാമസ്തുതികളുണ്ട്. ഉക്ഥ്യത്തിൽ അഗ്നിഷ്ടോമത്തിലെ പന്ത്രണ്ടും കൂടാതെ മൂന്നു സാമസ്തുതികളും കൂടി പതിനഞ്ചു സ്തുതികളുണ്ട്. ഷോഡശിയിൽ ഇതിനോടുകൂടി ഒന്നുകൂടി പതിനാറാണ് സ്തോത്ര സംഖ്യ. അഗ്നിഷ്ടോമം ചെയ്ത് ഉക്ഥ്യം ചെയ്യാതെ ഷോഡശി ചെയ്താൽ അതിന് അത്യഗ്നിഷ്ടോമമെന്നാണ് പേര്. അഗ്നിഷ്ടോമത്തിലെ പന്ത്രണ്ടു സ്തുതികളും ഷോഡശിയിലെ ഒന്നുംകൂടി പതിമൂന്നു സ്തുതികളാണ് അത്യഗ്നിഷ്ടോമത്തിൽ. വാജപേയത്തിൽ പതിനേഴും അതിരാത്രത്തിൽ ഇരുപത്തിഒമ്പതും ആപ്തോര്യാമത്തിൽ മുപ്പത്തിമൂന്നുമാണ് സ്തുതികൾ. സാമഗാനസ്തുതിയെ സ്തോത്രം എന്നും പറയുന്നു. സ്തുതിശസ്ത്രങ്ങളുടെ എണ്ണം തുല്യമാവണമെന്നു നിയമമുണ്ട്. "സ്തുതമനുശംസതി" എന്ന ഐതരേയ ബ്രാഹ്മണവും "സ്തവതോഥശംസത" എന്നു ശതപഥ ബ്രാഹ്മണവും പറയുന്നു. (ഐ.ബ്രാ. 5.24.5)(ശതപഥബ്രാ. 8.1.33)

## 39

ഋത്വിക്കുകൾ നാലുഗണങ്ങളിൽ നാലുവീതം പതിനാറും ഒരു സദസ്യനും അടക്കം പതിനേഴാണ്. കേരളത്തിലെ സമ്പ്രദായമനുസരിച്ചാണ് ഈ കണക്ക്. മറ്റിടങ്ങളിൽ സദസ്യർ ഒന്നിലധികം ഉണ്ടാവും. പ്രവാചകൻ എന്ന ഒരു ഋത്വിക്കും കൂടുതലായുണ്ട്. ഇതിനുപുറമേ പത്തു ചമസാദ്ധ്വര്യുക്കൾ എല്ലായിടത്തുമുണ്ട്.

ബ്രഹ്മൻ, ബ്രാഹ്മണാച്ഛംസി, അഗ്നീധ്രൻ, പോതൻ എന്നിവർ ബ്രഹ്മഗണത്തിലും ഹോതാവ്, മൈത്രാവരുണൻ, അച്ഛാവാകൻ, ഗ്രാവസ്തോതൻ എന്നിവർ ഹോതൃഗണത്തിലും അദ്ധ്വര്യു, പ്രതിപ്രസ്ഥാതൻ, നേഷ്ടൻ, ഉന്നേതൻ എന്നിവർ അദ്ധ്വര്യുഗണത്തിലും ഉദ്ഗാതാവ്, പ്രസ്തോതൻ, പ്രതിഹർത്താവ് , സുബ്രഹ്മണ്യൻ

എന്നിവർ ഉദ്ഗാതൃഗണത്തിലും പെടുന്നു. ഈ പതിനേഴു ഋത്വിക്കുകൾ മനുഷ്യശരീരത്തിൽ നിരന്തരം നടക്കുന്ന യജ്ഞത്തിലും തുല്യമാണ്. ശങ്കരാചാര്യസ്വാമികൾ ഇങ്ങനെ സംഗ്രഹിച്ചിരിക്കുന്നു.

"പഞ്ചപ്രാണമനോബുദ്ധി ദശേന്ദ്രിയ സമന്വിതം".

അഞ്ചു പ്രാണന്മാർ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ, അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, ഇങ്ങിനെ പതിനേഴാണ് സൂക്ഷ്മശരീരത്തിലെ ഘടകങ്ങൾ. ആന്തരയജ്ഞം അങ്ങനെ നടന്നുകൊണ്ടേയിരിക്കുന്നു. ജീവാത്മാവാണ് യജമാനൻ. ബ്രഹ്മാനുഭൂതിയെന്ന സോമരസാസ്വാദനം തന്നെ ലക്ഷ്യം.

## 40

ഉപനയനം മുതൽ ബ്രാഹ്മണന് അഗ്നിയെ രണ്ടുനേരവും ഉപാസിക്കണം. സന്ധ്യാവന്ദനത്തിനുശേഷം ഇരുസന്ധ്യകളിലും സമിദാധാനം (ചമതയിടൽ) ബ്രഹ്മചാരിക്ക് നിർബന്ധമാണ്. സമിദാധാനത്തിലെ ഉപസ്ഥാനമന്ത്രം ഇതാണ്. 'അഗ്നിശ്രദ്ധാം ചമേധാം ച ആവിനിപാതം സ്മൃതിഞ്ചമേ. ഈളിതോ ജാതവേദാശ്ശുനംനഃ സംപ്രയച്ഛതു' 'എല്ലാറ്റിനേയും അറിയുന്ന അഗ്നിദേവാ! അവിടുന്നു ശ്രദ്ധയും മേധയും സ്മൃതിയും ജീവിതകാലം മുഴുവൻ ഞങ്ങൾക്ക് പ്രദാനം ചെയ്യണേ! ജീവിതത്തിൽ ആത്യന്തികസുഖവും ഞങ്ങൾക്ക് അനുഭവവേദ്യമാക്കണേ!'

## 41

ബ്രഹ്മചാരിക്ക് ഗുരുകുലവാസവും വേദാദ്ധ്യയനവും ഗുരുസേവയും ആണ് കർത്തവ്യം. അതിനുവേണ്ടതായ ഗുണവിശേഷണങ്ങളാണല്ലോ ഇവ. ഗുരുകുലത്തിൽ നിന്ന് മടങ്ങിവന്ന് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുമ്പോഴും വേണം അഗ്നി, ഉപാസന. വിവാഹം കഴിഞ്ഞ് വധുവുമൊത്ത് സ്വന്തം ഗൃഹത്തിലേയ്ക്കു മടങ്ങുമ്പോൾ, ഏതൊരഗ്നിസാക്ഷിയായിട്ടാണോ വിവാഹം ചെയ്തത് ആ അഗ്നിയേയും കൂടെ കൊണ്ടുപോരണം. സ്വന്തം ഗൃഹത്തിൽ ഔപാസനാഗ്നിയായി അതിനെ നിലനിർത്തണം. ഒരു നേരവും പതിയോ, പത്നിയോ ആരെങ്കിലും ഒരാൾ ഔപാസനം ഇടുകയും വേണം. ഗൃഹസ്ഥന് ഈ അഗ്നി "സ്വിഷ്ടകൃത്താ''ണ്. ഇഷ്ടകൃത്തുക്കളായ ദേവശക്തിവിശേഷങ്ങൾ പലതുമാകാം. ''സു ഇഷ്ടകൃത്താ''യിട്ട് അഗ്നിമാത്രമേയുള്ളൂ. സൽകർമ്മങ്ങളിൽ ഇഷ്ടത്തെ ഉണ്ടാക്കി ചെയ്യുന്ന അഗ്നിയാണ്

സ്വിഷ്ടകൃത്ത്. ഈ അഗ്നിയെ ഔപാസനാഗ്നിയെന്നും ഗാർഹപത്യാഗ്നിയെന്നും സ്മാർത്താഗ്നിയെന്നും പല പേരിൽ പറയാറുണ്ട്. ഈ സ്മാർത്താഗ്നിയിൽ ചിലകർമ്മങ്ങൾ ചെയ്ത് സർവൗഷധം എന്ന പതിനാലുവസ്തുക്കൾ ഹോമിച്ചതിനുശേഷമാണ് അതിനെ ശ്രൗതാഗ്നിയായി മൂന്നായി പിരിച്ച് സ്ഥാപിക്കുന്നത്. സ്മാർത്താഗ്നി പ്രണവസ്വരൂപവും ത്രേതാഗ്നി "ഭൂഃഭുവഃസ്വഃ" എന്ന വ്യാഹൃതി സ്വരൂപവുമാണ്. പൃഥിവിയിൽ അതായത് ഗാർഹപത്യത്തിൽ അഗ്നിചൈതന്യവും അന്തരീക്ഷപ്രതീകമായ അന്വാഹാര്യത്തിൽ അഥവാ ദക്ഷിണാഗ്നിയിൽ വായു ചൈതന്യസ്വരൂപവും ആകാശ പ്രതീകമായ ആഹവനീയത്തിൽ സൂര്യചൈതന്യസ്വരൂപവുമാണ് ഈ അഗ്നികൾ എന്നാണ് ശാസ്ത്രോക്തി. ആധാനം എന്ന കർമ്മത്തിന്റെ മദ്ധ്യത്തിലാണ് ഈ അഗ്നിവിഹരണം. ഗാർഹപത്യാഗ്നികുണ്ഡം വൃത്താകൃതിയിലും അന്വാഹാര്യമെന്ന ദക്ഷിണാഗ്നികുണ്ഡം അർദ്ധ ചന്ദ്രാകൃതിയിലും ആഹവനീയാഗ്നികുണ്ഡം ചതുരശ്രമായിട്ടുമാണ് ഉണ്ടാക്കുന്നത്. രണ്ടു ദിവസമായി നടത്തുന്ന ആധാനകർമ്മത്തിൽ ആദ്യത്തെ ദിവസം ഗാർഹപത്യകുണ്ഡത്തിലും അന്വാഹാര്യത്തിലും അഗ്നിവിഹരണം കഴിയും. ആഹവനീയത്തിലെ അഗ്നിവിഹരണം പിറ്റേ ദിവസം അർദ്ധോദയസമയത്താണ്. ആഹവനീയത്തിലെ ചൈതന്യം സൂര്യദേവന്റെ പ്രതീകമാണല്ലോ.

## 42

മൂലാധാരത്തിൽ ഗാർഹപത്യാഗ്നിയും അനാഹതത്തിൽ ദക്ഷിണാഗ്നിയും ആജ്ഞാചക്രത്തിൽ ആഹവനീയാഗ്നിയും പ്രജ്വലിപ്പിക്കുന്നു എന്നു യോഗശാസ്ത്രവീക്ഷണപ്രകാരം പറയാം. മൂലാധാരത്തിലെ അതായത് ഗാർഹപത്യത്തിലെ അഗ്നി ഇച്ഛാശക്തിയുടേയും അന്വാഹാര്യമെന്ന അനാഹതത്തിലെ അഗ്നി ക്രിയാശക്തിയുടേയും ആജ്ഞാചക്രത്തിലെ ആഹവനീയാഗ്നി ജ്ഞാനശക്തിയുടേയും പ്രതീകമാണ്. ശുഭേച്ഛയാണല്ലോ ഒരുവനെ ഉൽകൃഷ്ടതയിലേയ്ക്കു നയിക്കുന്നത്. അതുകൊണ്ടാണ് ഗാർഹപത്യമെന്ന ഔപാസനാഗ്നിയെ വിവാഹം മുതൽ തന്നെ ഉപാസിക്കാൻ തുടങ്ങുന്നത്. ഉൽകർഷത്തിനുള്ള അടങ്ങാത്ത ദാഹമാണ് ഒരുവനെ കൂടുതൽ ഉന്നതമായ പദവിയിലേയ്ക്ക് നയിക്കുന്നത്. പലതരത്തിലുള്ള പ്രലോഭനങ്ങളുടെ സങ്കേതമായ ഗൃഹജീവിതം അതിലും ഉയർന്ന ഒരു പടിയിലേയ്ക്കു കയറാനുള്ള ആകാംക്ഷയെ മന്ദീഭവിപ്പിക്കാൻ ഇടയുണ്ട്. അതുകൂടാതെ കഴിക്കാനാണ് സ്വിഷ്ടകൃത്തായ ഗാർഹപത്യാഗ്നിയെ നിത്യേന രണ്ടു

നേരവും ഉപാസിക്കുന്നത്. ഏകാഗ്നിയിൽ നിന്ന് ത്രേതാഗ്നിയിലേയ്ക്കുള്ള ഉയർച്ച ആത്യന്തികലക്ഷ്യത്തിലേയ്ക്ക് ഉപാസകനെ അടുപ്പിക്കുകയാണ്. യാഗത്തിന്റെ നാലാം ദിവസം ഈ ആഹവനീയാഗ്നിയെ ഉത്തരവേദിയിലെ ദശപദം എന്ന പ്രത്യേകസ്ഥാനത്ത് നിക്ഷേപിക്കുന്നു. ഈ ദശപദത്തിന് ഇളസ്പദം എന്നുപേര്. ഇഷ്ടികാചിതിയോടുകൂടിയ യാഗമാണെങ്കിൽ ആ ചിതിയുടെ മുകളിലാണ് ഈ അഗ്നിയെ സ്ഥാപിക്കുക. അഞ്ചുവരിയിൽ ഗരുഡാകൃതിയിൽ ഇഷ്ടിക പടുക്കുന്നതിനാണ് ചിതി എന്നുപറയുന്നത്. മൂലാധാരം മുതൽ അഞ്ചാമത്തെ ആധാരചക്രമായ വിശുദ്ധിയുടെ മുകളിൽ അതായത് ആജ്ഞാചക്രത്തിലാണ് അഗ്നിചയനം. ഇപ്പോൾ ത്രേതാഗ്നി വീണ്ടും ഏകാഗ്നിയായി. ഈ സ്ഥാനം അതായത് ചിത്രീകരണം ഇല്ലാത്തയാഗമാണെങ്കിൽ ദശപദമെന്ന സ്ഥാനത്താണ് തീയ്യിടുന്നത്. ഇവിടെയാണ് സോമാഹുതി. സത്തിനുമേൽ ചിത്തും അതിനുമേൽ ആനന്ദവുമാണല്ലോ ജ്ഞാനശക്തിയായ ആഹവനീയത്തിന്റെ സ്ഥാനം- അതായത് സൂര്യന്റെ സ്ഥാനം- അത് ആകാശത്തിലാണല്ലോ. പഞ്ചഭൂതങ്ങളിൽ ആകാശത്തിന് പ്രാധാന്യമുള്ള സ്ഥാനമാണ് വിശുദ്ധിചക്രം. അതിനുമുകളിലെ ആജ്ഞാചക്രം മനസ്സിനു പ്രാധാന്യമുള്ളതാണ്. “മനോപിഭ്രൂമദ്ധ്യ” എന്നു ആചാര്യസ്വാമികൾ സൗന്ദര്യലഹരിയിൽ ഈ സ്ഥാനം മനോമണ്ഡലമായി നിർദ്ദേശിച്ചിരിയ്ക്കുന്നു. ഈ വിശിഷ്ടസ്ഥാനത്താണ് സോമാമൃതപ്രസ്രവണം അഥവാ സോമാഹുതി. ഇങ്ങിനെ എത്രയോ യോഗതത്വങ്ങൾ ഈ യാഗാനുഷ്ഠാനത്തിൽ അടങ്ങിയിട്ടുണ്ട്. വിസ്തരഭയത്താൽ ആ ഭാഗം ഇനി നീട്ടുന്നില്ല.

## 43

വേദപ്രതിപാദിതമായ യജ്ഞാനുഷ്ഠാനം അതിന്റെ തനതുരൂപത്തിൽ ഇന്നും ഈ നാട്ടിൽ ചില സ്ഥലങ്ങളിലെങ്കിലും നിലനിൽക്കുന്നു എന്നത് അത്ഭുതമാണ്. അതിന്റെ പ്രസക്തി തീരെ നശിച്ചിട്ടില്ല എന്നാണ് ഇതു കാണിക്കുന്നത്. ഇക്കാലത്ത് അതിന്റെ പ്രസക്തി എന്താണ്? നമ്മുടെ പരിമിതമായ അറിവുവെച്ച് നമുക്കൊന്നു ചിന്തിച്ചുനോക്കാം.

നിസ്വാർത്ഥതയ്ക്കും ത്യാഗത്തിനും പരമപ്രാധാന്യം കൊടുക്കുന്നു എന്നതാണ് യജ്ഞാനുഷ്ഠാനത്തിന്റെ ഒന്നാമത്തെ സവിശേഷത. ഭോഗപ്രധാനമായ ആധുനികയുഗത്തിൽ ഈ ത്യാഗസന്ദേശത്തിന് കൂടുതൽ പ്രാധാന്യമുണ്ട്. പരസ്പര ഐക്യത്തോടെ ഏകലക്ഷ്യത്തെ മുൻനിർത്തി പ്രയത്നിച്ച് ലക്ഷ്യപ്രാപ്തി സാധിക്കുന്നതിന്റെ

ആകർഷകമായ ചിത്രീകരണമാണ് യജ്ഞാനുഷ്ഠാനം. പ്രവൃത്തി തീർച്ചയായും വിജയിയ്ക്കും എന്ന് ഈ അനുഷ്ഠാനം നമ്മെ പഠിപ്പിക്കുന്നു. പ്രവർത്തിക്കുന്നത് വിഭിന്നമേഖലകളിലാണെങ്കിലും അവരെല്ലാം ഏകോപിച്ച് ഏകമനസ്സായി പ്രവർത്തിച്ചാലേ കാര്യം വിജയപ്രദമാകുകയുള്ളൂ. ലക്ഷ്യബോധം ഒരിക്കലും മങ്ങിപ്പോകരുത്. ലക്ഷ്യപ്രാപ്തിക്കു വിരുദ്ധമായതിനെയെല്ലാം നിസ്സംശയം തള്ളിക്കളയുക, ആഹാരവിഹാരാദികൾപോലും ചിലപ്പോൾ തടസ്സമായേയ്ക്കാം. അപ്പോൾ സംശയംകൂടാതെ അവയെയും ത്യജിക്കാൻ കഴിയണം. യജ്ഞത്തിൽ എല്ലാറ്റിലും മുമ്പ് ശ്രദ്ധാഹ്വാനം എന്ന ഒരു ചെറിയ ക്രിയയുണ്ട്. ശ്രദ്ധയെ വിളിച്ചുണർത്തുകയാണിവിടെ. ഈ ശ്രദ്ധ അനുഷ്ഠാനത്തിന്റെ അന്ത്യംവരെ ഉണർന്നുകൊണ്ടേയിരിയ്ക്കണം. അതോടുകൂടി ആകൂത്യാവേദനം എന്ന ഒരു ചടങ്ങ് ഉണ്ട്. സങ്കല്പത്തെ ദൃഢീകരിക്കുകയാണിവിടെ. എന്ത് എന്തിനുവേണ്ടി എന്നകാര്യം എപ്പോഴും മനോമുകുരത്തിൽ തെളിഞ്ഞുപ്രകാശിക്കണം. ഇതെല്ലാം ഉണ്ടെങ്കിൽ ലക്ഷ്യപ്രാപ്തി സുനിശ്ചിതമാണ് എന്ന് യജ്ഞാനുഷ്ഠാനം നമുക്ക് ഉറപ്പുതരുന്നു. ഈ ദ്രവ്യയജ്ഞമല്ലാതെ തപോയജ്ഞം, യോഗയജ്ഞം, സ്വാദ്ധ്യായയജ്ഞം എന്നിങ്ങനെ അസംഖ്യം യജ്ഞങ്ങളുണ്ട്. അതിനെല്ലാം പൊതുവായി മൂന്നുഘടകം തീർച്ചയായും ഉറപ്പായിരിയ്ക്കണം. ഒന്ന് അഗ്നി, രണ്ട് ഹവിസ്സ്, മൂന്ന് യജമാനൻ ഈ മൂന്നുഘടകങ്ങളുടേയും നാമരൂപങ്ങൾക്കു മാറ്റം വരാം. എന്നാൽ ഈ മൂന്നും ഉണ്ടായേ പറ്റൂ. അദ്ധ്യാപകൻ താൻ നിർവഹിക്കുന്ന അദ്ധ്യാപനം ഒരു യജ്ഞമായി എടുക്കുകയാണെങ്കിൽ വിദ്യാർത്ഥിയാണ് അഗ്നി. വിദ്യയാണ് ഹവിസ്സ്, അധ്യാപകനാണ് യജമാനൻ. യജമാനൻ അഗ്നിയെ ഹോമത്താൽ തൃപ്തിപ്പെടുത്തും പോലെ അദ്ധ്യാപനത്താൽ വിദ്യാർത്ഥിയെ തൃപ്തനും പ്രസന്നനുമാക്കണം. ഇതാണ് അദ്ധ്യാപകനെന്ന യജമാനന്റെ യാഗം സഫലമായതിന്റെ ലക്ഷണം. വിദ്യാർത്ഥിയേക്കാൾ താൻ മേലെയാണെന്ന ഭാവം ഇവിടെ അദ്ധ്യാപകന് പാടില്ല. വിദ്യാർത്ഥിയും പഠനത്തെ ഒരു യജ്ഞമാക്കുകയാണെങ്കിൽ അദ്ധ്യാപകനാണ് അഗ്നി, നല്ലവണ്ണം പഠനം നടത്തുക എന്നതാണ് ഹവിസ്സ്. ഇത് അദ്ധ്യാപകനിൽ സമർപ്പിക്കുമ്പോൾ അദ്ധ്യാപകൻ സമ്പന്നനും തൃപ്തനുമായി. വിദ്യാർത്ഥിയെന്ന യജമാനൻ അദ്ധ്യാപകനെന്ന അഗ്നിയെ പഠനമെന്ന ഹവിഃസമർപ്പണത്തിലൂടെ തൃപ്തിപ്പെടുത്തുകയാണ്. വിദ്യാർത്ഥി താഴെയും അദ്ധ്യാപകൻ മേലെയുമാണ് ഈ യജ്ഞത്തിൽ. ഇങ്ങനെ ഏതു പ്രവൃത്തിയേയും യജ്ഞമാക്കി മാറ്റുന്ന പക്ഷം ഈ നാടിന്റെ മുഖച്ഛായ തന്നെ മാറും. ഭരണാധികാരികൾ സദ്ഭരണമെന്ന ഹവിസ്സർപ്പിച്ച് ജനങ്ങളാകുന്ന അഗ്നിയെ യജിക്കുകയാണ് എന്നു

ഭാവന ചെയ്താൽ ഭരണാധികാരികളുടെ ഇന്നത്തെ ഈ മാനാഹങ്കാരങ്ങളെല്ലാം മാറും. യജമാനന്റെ സങ്കൽപം 'ഇദം നമമ' എന്നാണ്. രാജ്യത്തിലെ ജനങ്ങൾക്കുവേണ്ടി ചെയ്യുന്ന ഭരണപ്രക്രിയ തനിക്കുവേണ്ടിയല്ല ജനങ്ങൾക്കുവേണ്ടിയാണെന്ന ബോധം ഇടവിടാതെയുണ്ടായാൽ ആ ഭരണരീതി സദ്ഭരണമായി മാറാൻ താമസമില്ല. ജനങ്ങളാകുന്ന അഗ്നിയുടെ പ്രീതിയാണ് തന്റെ ലക്ഷ്യമെന്നു വന്നാൽ അഴിമതിയും ദുർഭരണവും ഒന്നുമുണ്ടാവില്ല. ജനങ്ങളും അനുസരണമെന്ന ഹവിസ്സ് സമർപ്പിച്ച് ഭരണാധികാരികളെ തൃപ്തരാക്കണം. ഭരണാധികാരികളെന്ന അഗ്നിയെ അനുസരണമെന്ന ഹവിസ്സ് അർപ്പിച്ച് ജനങ്ങളാകുന്ന യജമാനന്മാർ പ്രസാദിപ്പിക്കുകയാണ്. അപ്പോൾ ഭരണാധികാരികൾക്ക് ഭരണം ക്ലേശകരമായിതോന്നില്ല.

## 44

ഇങ്ങിനെ ജീവിതത്തിൽ ഓരോ തുറയിലും യജ്ഞസങ്കല്പം ഉൾക്കൊള്ളിക്കാൻ കഴിഞ്ഞാൽ നമുക്കു മനസ്സിലാകും യജ്ഞസങ്കല്പത്തിന്റെ സാർവ്വകാലികപ്രസക്തി. നിസ്വാർത്ഥതയുടെ ഈ ഒരു സങ്കൽപം ഭാരതത്തിന്റെ മാത്രം സ്വത്താണ്. ഇത് ഇന്ന് ലോകത്തിനുമുഴുവൻ അത്യാവശ്യമായിട്ടുള്ളതുമാണ്. നാം ആദ്യം ഇത് അനുഷ്ഠിച്ച് ഇതിന്റെ വ്യാപ്തി ജീവിതത്തിന്റെ എല്ലാ തുറകളിലേയ്ക്കും വ്യാപിപ്പിച്ച് വിജയം നേടിയിട്ടു വേണം ലോകരംഗത്ത് ഇത് പ്രചരിപ്പിക്കാൻ. അനാദിയായ ഈ യജ്ഞഭാവന ഇന്നു ലുപ്തവും ശുഷ്കവുമായിരിക്കുന്നു. അതിനെ വീണ്ടും അതിന്റെ ഔന്നത്യത്തിൽ പ്രതിഷ്ഠിക്കാൻ നമുക്കു കഴിയണം. അത് ഈ കാലഘട്ടത്തിന്റെ ഒരാവശ്യവും നമ്മുടെ മുന്നിലുള്ള ഒരു വെല്ലുവിളിയുമാണ്. നമുക്ക് അത് സ്വീകരിച്ച് വിജയം നേടാൻ കഴിയണം.

## 45

യജ്ഞാനുഷ്ഠാനത്തിൽ സംഭവിക്കാവുന്ന മൂന്നുവിധദോഷങ്ങളെപ്പറ്റി ഐതരേയബ്രാഹ്മണം 15-ാം അദ്ധ്യായത്തിൽ 2-ാം ഖണ്ഡികയിൽ വിവരിക്കുന്നുണ്ട്. ജഗ്ദ്ധം, ഗീർണ്ണം, വാന്തം എന്നിങ്ങനെയാണ് ഈ  മൂന്നു ന്യൂനതകളെ കാണിച്ചിട്ടുള്ളത്.

യാഗത്തിൽ പങ്കെടുക്കുന്ന ഋത്വിക്കുകളെ തിരഞ്ഞെടുക്കുന്നതിൽ സംഭവിക്കാവുന്ന  ന്യൂനതകളാണിവ.

ജഗ്ദ്ധം- എന്നാൽ എച്ചിൽ ആയത് എന്നാണർത്ഥം. (ഭക്ഷിച്ചതിന്റെ ശിഷ്ടം)

ഒരു ബ്രാഹ്മണൻ ധനസമ്പാദനഉദ്ദേശത്തോടെ യജ്ഞത്തിലെ ഋത്വിക്ക് സ്ഥാനം ആഗ്രഹിക്കുകയാണെങ്കിൽ അയാൾ അതിന് അയോഗ്യനാണ്. അയാളെ ഋത്വിക്കായി വരിച്ചുകൊണ്ട് യജമാനൻ യാഗം നിർവ്വഹിക്കുകയാണെങ്കിൽ ആ യജ്ഞം എച്ചിൽപോലെ ദേവന്മാർക്കും സജ്ജനങ്ങൾക്കും വർജ്ജ്യമാണ്. അതുകൊണ്ട് അതിന് ജഗ്ദ്ധം എന്ന പേരുവന്നു.

(തദ്വൈതദേവ ജഗ്ദ്ധം യദാശം സമാനമാർത്ത്വിജ്യം കാരയത ഉതവാമേ ദദ്യാൽ ഉതവാമാവൃണീത ഇതി; തദ്ധ തൽ പരാങ്ങേവ യഥാ ജഗ്ദ്ധം നഹൈവ തദ്യജമാനം ഭുനക്തി)

ഗീർണ്ണം എന്നാൽ വായിലിട്ട് എച്ചിലായത് പുറത്തെടുത്തത്. ഒരു ബ്രാഹ്മണൻ നാട്ടുപ്രമാണിയും ധനികനുമാണ്. എന്നാൽ യജ്ഞം മുതലായ കർമ്മാനുഷ്ഠാനത്തെക്കുറിച്ച് ഒട്ടും പഠിച്ചിട്ടില്ല. ചെയ്തു പരിചയിച്ചിട്ടുമില്ല. അയാൾ ഒരു യജമാനന്റെ അടുത്ത് ഋത്വിക്കായി യാഗത്തിൽ പങ്കുകൊള്ളാൻ മോഹിച്ചു ചെല്ലുമ്പോൾ അയാളെ ഒഴിവാക്കാൻ യജമാനനു ഭയം; അയാൾ എന്തെങ്കിലും തടസ്സമുണ്ടാക്കി യാഗത്തിന് വിഘാതം വരുത്തിയെങ്കിലോ എന്ന ഭീതിയോടെ അയാളെ ഋത്വിക്കായി സ്വീകരിക്കുന്നു.

അർഹതയില്ലാത്ത അനധികാരിയെ സ്വീകരിച്ച് നടത്തുന്ന യാഗമാണ് ഗീർണ്ണം. വായിലിട്ടു തുപ്പിയത് ആരും ഭക്ഷിക്കാത്തതു പോലെ ഈ യാഗത്തെയും ദേവന്മാരും സജ്ജനങ്ങളും വർജ്ജിക്കും അതാണ് ഗീർണ്ണമെന്ന ദോഷസ്വരൂപം.

(അഥ ഹൈതദേവഗീർണ്ണം യൽ ബിഭ്യൽ ആർത്വിജ്യം കാരയത ഉത വാ മാ ന ബാധ്നത ഉത വാമേ ന യജ്ഞവേശസം കുര്യാൽ ഇതി തദ്ധതൽ പരാങ്ങേവ ഗീർണ്ണം നഹൈവതദ്യജമാനം ഭുനക്തി).

വാന്തം എന്നാൽ ഛർദ്ദിക്കപ്പെട്ടത്. ഒരു ബ്രാഹ്മണൻ യാഗാനുഷ്ഠാനത്തെക്കുറിച്ച് പഠിച്ചുപരിചയമൊക്കെയുണ്ടെങ്കിലും എങ്ങിനെയോ പാതിത്യം സംഭവിച്ചു. ഈ പാതിത്യത്തെക്കുറിച്ചറിയാവുന്ന ഒരുബന്ധു താൻ നടത്തുന്ന യാഗത്തിന് അയാളെ ഋത്വിക്കായി എടുത്തു. യാഗത്തിൽ പങ്കെടുത്തു എന്നതുകൊണ്ട് പാതിത്യാപവാദം കെട്ടടങ്ങികൊള്ളുമെന്ന ഉദ്ദേശംകൂടി ഇതിന്റെ പിന്നിലുണ്ടായിരുന്നു. ഇങ്ങിനെയുള്ള പതിതനെ ചേർത്ത് ചെയ്യുന്ന യാഗം ഛർദ്ദിപോലെ നികൃഷ്ടമാണ്. ദേവന്മാരും സജ്ജനങ്ങളും അതിന്റെ സമീപപ്രദേശത്തേയ്ക്കുതന്നെ എത്തിനോക്കുകയില്ല. അത്രയും നിന്ദ്യമായതിനാൽ അതിന് വാന്തം എന്ന പേരു വന്നു.

(അഥഹൈതവദേവവാന്തം യൽ അഭിശസ്യമാനം ആർത്വിജ്യം കാരയതേ യഥാഹവാ ഇദം വാന്താൽ മനുഷ്യാബീഭത്സന്ത ഏവം തസ്മാദ്ദേവാഃ തദ്ധ തൽ പരാങേവ യഥാവാന്തംനഹൈതൽ യജമാനം ഭുനക്തി)

## 46

ധനസമ്പാദനാർത്ഥമോ പേരിനും പെരുമയ്ക്കും വേണ്ടിയോ മറ്റാരെയെങ്കിലും ഭയന്നിട്ടോ ചെയ്യുന്ന യാഗാനുഷ്ഠാനം ഹീനവും നിന്ദ്യവുമാണെന്നാണ് മേൽപറഞ്ഞതിന്റെ ചുരുക്കം. താൻ ചെയ്യേണ്ട ഒരു കർത്തവ്യമാണെന്നും അതിനാൽ ഈശ്വരൻ പ്രസാദിക്കണമെന്നുള്ള ചിന്തയല്ലാതെ മറ്റൊന്നും യജ്ഞാനുഷ്ഠാനത്തിന് പ്രേരകമായിത്തീരരുത്. "സർവ്വകാമനായ ഞാൻ സോമംകൊണ്ടു യജിക്കുന്നു'. (സർവ്വകാമഃ സോമേന യക്ഷ്യേ) എന്ന സങ്കല്പം ചെയ്തു അനുഷ്ഠിക്കുന്ന യാഗം എങ്ങിനെയാണ് മറ്റൊരാഗ്രഹങ്ങളുമില്ലാത്തതാകുക? എല്ലാം ഏതൊരു സർവ്വേശ്വരനാണോ ആ സർവ്വേശ്വരനെ കാമിക്കുന്നവരുമാണ് സർവ്വകാമൻ. സർവ്വസ്വരൂപനായ ഈശ്വരനെ സോമരസമായ ബ്രഹ്മാനന്ദത്താൽ ഞാൻ യജിക്കാൻ ആഗ്രഹിക്കുന്നു എന്നാണ് സങ്കല്പമന്ത്രത്തിന്റെ യഥാർത്ഥസാരം. ഈ അർത്ഥത്തിൽ മോക്ഷകാമൻ തന്നെയാണ് യാഗാധികാരി. ഭൗതികജീവിതത്തിന്റെ സങ്കീർണ്ണതകളിൽപെട്ടു വിഷമിക്കുന്ന ജീവാത്മാവ് അതിന്റെ ഓരോ അംഗങ്ങളേയും ഈശ്വരീയമായി കണ്ട് ആ വിശ്വരൂപത്തിന്റെ അവയവഭൂതങ്ങളായ ഇന്ദ്രാദിദേവന്മാർക്കായി ഹവിസ്സ് അർപ്പിക്കുകയാണ് യജ്ഞാനുഷ്ഠാനത്തിൽ. ശ്രീമൽ ഭാഗവതത്തിൽ പഞ്ചമസ്കന്ധത്തിൽ ഋഷഭദേവന്റെ പുത്രനായ ഭരതന്റെ യജ്ഞാനുഷ്ഠാനത്തെ വിവരിക്കുന്നിടത്ത് ഇത് പ്രത്യേകമായി വിവരിക്കുന്നുണ്ട്. ഈ അനുഷ്ഠാനം കൊണ്ട് സർവ്വേശ്വരനിലുള്ള നിഷ്കളങ്കഭക്തിയാണ് ഭരതമഹാരാജാവിന് ഉണ്ടായത്. ഇതാണ് യജ്ഞത്തിന്റെ യഥാർത്ഥ പ്രയോജനം.

## 47

ഭഗവൽപ്രേമത്താൽ നിമഗ്നരായ വൃന്ദാവനവാസികളെക്കുറിച്ച് ബ്രഹ്മദേവന്റെ ഒരു പരാമർശം ഭാഗവതം ദശമസ്കന്ധത്തിലെ ബ്രഹ്മസ്തുതിയിലുണ്ട്. അവിടെ ബ്രഹ്മദേവൻ പറയുകയാണ്: ഗോകുലവാസികളുടെ ഭാഗ്യത്തിന്റെ ഒരു വൈശിഷ്ട്യം നോക്കൂ. അവർ പത്ത് ഇന്ദ്രിയങ്ങളും മനസ്സുമാകുന്ന ചമസങ്ങളിൽ കൃഷ്ണാനുഭൂതി

ജന്യമായ ആനന്ദം ആസ്വദിക്കുമ്പോൾ അതിൽ ആദ്യം ഭാഗഭാഗിത്വം കിട്ടുന്നത് ഞങ്ങൾക്കാണ്. അവർ അനുഭവിക്കുന്നതിനു മുമ്പ് ഞങ്ങളാണ് ആനന്ദം നുകരുന്നത്. ചമസങ്ങളിൽ സോമരസം നിറച്ച ദേവന്മാർക്ക് അർപ്പിച്ച് അതിന്റെ ശിഷ്ടമാണല്ലോ യജമാനൻ പാനം ചെയ്യുന്നത്. ഇവിടെ കൃഷ്ണാനുഭൂതി ഇന്ദ്രിയങ്ങളിലൂടെ നിരന്തരം പ്രാപിക്കുകയാണ്. സദാസമയവും ഇവിടെ സോമാഹുതിയും സോമപാനവുമാണ്. അത് ഒന്നോ രണ്ടോ ദിവസമല്ല. എന്നും എല്ലായ്പ്പോഴും. ഈ അപൂർവ്വയജ്ഞത്താൽ ഞങ്ങൾ ധന്യരായി! (ഏഷാം തു ഭാഗ്യമഹിമാച്യുത താവദാസ്താം.... ഭാഗവതം- ദശമ സ്കന്ധം) യഥാർത്ഥമായ സോമാഹുതിയുടേയും സോമയാഗ ത്തിന്റേയും ഒരു ചിത്രീകരണമാണിവിടെ ഭാഗവതം നമുക്കു നൽകി യിട്ടുള്ളത്.

## 48

പ്രാചീനബർഹിസ്സ് ഒട്ടേറെ യജ്ഞം ചെയ്തു എന്നാൽ അതിൽ നിന്ന് സിദ്ധിക്കേണ്ട ഫലം കിട്ടാൻ ശ്രീനാരദന്റെ സഹായം വേണ്ടി വന്നു. ശ്രീകൃഷ്ണഭഗവാന്റെ പിതാവായ വസുദേവർ അനേകം യാഗമെന്നും ചെയ്തിട്ടില്ല. ആദ്യമായി സമന്തപഞ്ചകത്തിൽവെച്ച് ഒരു യാഗം ചെയ്തു. ചെയ്യേണ്ടതുപോലെ ചെയ്ത ആ യാഗം കൊണ്ട് അദ്ദേഹം കൃതാർത്ഥനായി. എത്ര യാഗം ചെയ്തു എന്നതല്ല കാര്യം. എങ്ങിനെ എന്തു ഭാവനയോടെ ചെയ്തു എന്നതാണ് പരിഗണിക്ക പ്പെടുക എന്നാണല്ലോ ഇതെല്ലാം കാണിക്കുന്നത്.

## 49

അശ്വമേധം, അജമേധം തുടങ്ങിയ പേരുകൊണ്ടുതന്നെ ഹിംസാ പ്രധാനമെന്നു തോന്നിക്കുന്ന യാഗാനുഷ്ഠാനങ്ങളെക്കുറിച്ചും വേദം പ്രതിപാദിക്കുന്നുണ്ട്. എന്നാൽ അവയ്ക്കൊന്നും വാച്യാർത്ഥത്തിലല്ല താൽപര്യമെടുക്കേണ്ടത്. പരോക്ഷവാദതല്പരന്മാരായ ഋഷീശ്വരന്മാർ എല്ലാം തുറന്ന് പറയുകയല്ല പതിവ്. അനധികാരികൾക്കു ഗ്രഹിക്കാൻ പറ്റാത്ത എന്നാൽ അധികാരികൾക്കു ഗ്രഹിക്കാവുന്ന വിധത്തിലുമാണ് അവർ തത്വങ്ങൾ പ്രതിപാദിക്കുന്നത്. “ദിവോയഹ്വീഃ അവസാനാഃ അനഗ്നാഃ” എന്നു വേദം തന്നെ പറയുന്നുണ്ടല്ലോ. (ഋഗ്വേദം 3-1-6) ഈശ്വരമഹിമകൾ അവസനകളും അനഗ്നകളുമാണ് എന്ന് മന്ത്രാർത്ഥം. അധികാരികൾക്ക് അവസനകൾ വസനരഹിതകൾ; അനധികാരി കൾക്ക് അനഗ്നകളും എന്നർത്ഥം.

## 50

അശ്വമേധത്തിലെ അശ്വം കേവലം കുതിരയല്ല. ബലമാണ് ബല മെന്നുവെച്ച് ഈശ്വരനെ മറന്ന് അധർമ്മം പ്രവർത്തിക്കുന്ന രാജാ ക്കന്മാർ ആ ബലത്തെ ഈശ്വരനിൽ ഹോമിയ്ക്കണം. "നേശേബല സ്യേതി ചരേദധർമ്മം" എന്നു മഹാഭാരതം ഉപദേശിക്കുന്നുണ്ട്. ബലത്തിനു മേലെ ഒന്നുമില്ലെന്നുകരുതി അധർമ്മം ചെയ്യരുത്- എന്ന് ഭാരതവചനസാരം. അതായത് അശ്വമേധം ചെയ്യണം എന്ന സൂചന തന്നെ ഇത്. ബലവും പൗരുഷവും എല്ലാം ഈശ്വരൻ തന്നതാണെന്നു കരുതി അതിൽ അഹങ്കരിക്കാതിരിയ്ക്കണം.

"യൽ കിഞ്ചിൽ പൗരുഷം പുംസാം
മേനേ കൃഷ്ണാനുകമ്പിതം"

എന്നു ഭാഗവതം തുറന്നു പറയുന്നുണ്ടല്ലോ. ഇതാണ് അശ്വമേധ ത്തിന്റെ തത്വം.

## 51

അജത്തിന്റെ സ്വഭാവത്തിനെ ബലിയർപ്പിക്കണമെന്നതാണ് അജമേ ധത്തിന്റെ സൂചന. ആടിന് എല്ലാം കടിച്ചുനോക്കുന്ന ഒരു സ്വഭാവമുണ്ട്. അത് വിവേകികൾ വർജ്ജിക്കേണ്ടതാണ്. ബ്രാഹ്മണനാണ് അജമേധം ചെയ്യാൻ അധികാരി. ബ്രഹ്മജ്ഞാനത്തിനുവേണ്ടി പരിശ്രമിക്കുന്ന വനാണല്ലോ ബ്രാഹ്മണൻ. ആ ഉപാസകൻ ഈ സ്വഭാവം വർജ്ജിച്ചേ തീരു. അതിന്റെ പ്രതീകമായ അജത്തിനെ ബലിയർപ്പിക്കുന്നതിന്റെ സൂചന ഇതാണ്.

ശരിയായ ഭാവനയോടെ ദ്രവ്യം ദേശം കാലം എന്നിവ അനുകൂല മായിരിക്കുമ്പോൾ ശുദ്ധമനസ്സോടെ ഈശ്വരപ്രസാദം മാത്രം ലക്ഷ്യം വെച്ച് കൊണ്ട് ചെയ്യുന്ന യജ്ഞാനുഷ്ഠാനം ശ്രേയസ്കരവും ലോക ക്ഷേമകരവുമാണ്. ഒരു മഹാത്മാവ് ഇങ്ങിനെ അതിനെ സംഗ്രഹി ച്ചിട്ടുണ്ട്.

ശിഷ്ടേഭ്യഃ പ്രതിഗൃഹ്യ വിത്തമുചിതം
സമ്പാദ്യ വിദ്യാഃ കലൗ
ശ്രദ്ധാലൂൻ ശ്രുതി കൽപസൂത്രചതുരാൻ
ലബ്ധ്വാ ശുചീ നൃത്വിജഃ

പ്രീതിം ഭാഗവതീം പ്രകാമമഭിസ-
　　ന്ധായാഹരന്തഃ ക്രതൂൻ
ധീമന്തോ യുഗമന്തിമം ന കൃതയ
　　ത്യന്തർമ്മുഖാസ്സന്തതം

വെങ്കടാദ്ധ്വരി (വിശ്വഗുണാദർശം)